# കലാകൗമുദി

# 396


എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ഏപ്രിൽ 10, 1983

വില: 1 രൂപ 50 പൈസ





എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻനായർ
എൻ. ആർ. എസ്. ബാബു
ഇലസ്ട്രേഷൻസ്: നമ്പൂതിരി


## എഡിറേറാറിയൽ



## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ



## കവിത



## നീണ്ടകഥ



## ലേഖനം



## കഥ



## നോവൽ



## പലവക



## മുഖചിത്രം

പച്ചപ്പീലികൾ കൊഴിയാതിരിക്കാൻ
(പന്ത്രണ്ടാംപേജ് നോക്കുക)
ഡിസൈൻ: എസ്. രാജേന്ദ്രൻ

| എഡിറേറാറിയൽ | കലാകൗമുദി<br>ലക്കം 396 |
| --- | --- |

# മഫ്തി ജനാധിപത്യം

**പാ**ർലമെൻറായാലും സംസ്ഥാന അസംബ്ലികളായാലും, ജനപ്രതിനിധികൾ ചേർന്നിരുന്ന് നിയമനിർമ്മാണവും രാജ്യകാര്യവിചാരവും നടത്തുന്ന സഭകളെന്നനിലയിൽ അവയ്ക്ക് ജനാധിപത്യരാജ്യങ്ങളിൽ പരമോന്നതസ്ഥാനമാണുള്ളത്. ഈ സഭകൾക്കും അതിലെ അംഗങ്ങൾക്കും സഭാദ്ധ്യക്ഷനായ സ്പീക്കർക്കും പ്രത്യേകാവകാശങ്ങളുണ്ട്; അധികാരങ്ങളുമുണ്ട്. ഈ പ്രത്യേകാവകാശങ്ങളും അധികാരങ്ങളും സഭയ്ക്കും സഭാംഗങ്ങൾക്കും പ്രത്യേക പരിരക്ഷകൾ കൂടിയാണ്. ഇതെല്ലാം ഒരു നാടിൻെറ ജനാധിപത്യ വിശ്വാസങ്ങളുടെ അന്തസ്സത്തയെ പ്രതിഫലിപ്പിക്കുന്ന കാര്യങ്ങളാകുന്നു.

ജനാധിപത്യം, ജനങ്ങളുടെ പേരിൽ നടത്തുന്ന ഏകകക്ഷി ആധിപത്യമല്ല. ഭരണകക്ഷി ഒന്നാകാം; പലതു ചേർന്ന ഒന്നാകാം. ഭരണകക്ഷിയുടെ നയപരിപാടികളോട് വിയോജിപ്പുള്ള പ്രതിപക്ഷവും, ഭരണപക്ഷവും ചേർന്നിരുന്ന് രാജ്യകാര്യവിചാരം നടത്തുമ്പോഴാണ് ആരോഗ്യകരമായ ജനാധിപത്യ ഭരണരീതി പുലരുന്നത്.

ഭരണപക്ഷത്തിൻെറ രീതികൾ ശരിയല്ലാ എന്നു തോന്നുമ്പോൾ, അതിനെ ചെറുക്കാനും പ്രതിഷേധിക്കാനും പ്രതിപക്ഷത്തിനു വ്യവസ്ഥാപിതമായിത്തന്നെ പല മാർഗ്ഗങ്ങളുമുണ്ട്. ഈ മാർഗ്ഗങ്ങൾ രൂപഭേദപ്പെട്ട്, സഭാനടപടികൾ തടസ്സപ്പെടുത്താൻ ബഹളമുണ്ടാക്കുന്നതും മററും ഇപ്പോൾ ഏതാണ്ട് 'അംഗീകൃതമായ' രീതിയായിട്ടുമുണ്ട്. ഇങ്ങനെ സഭാനടപടികൾ തടസ്സപ്പെടുത്തുന്ന അംഗങ്ങളെ പുറത്താക്കലുൾപ്പെടെയുള്ള നടപടികൾക്കു വിധേയരാക്കുന്നതും നിയമസഭകളിലായാലും പാർലമെൻറിലായാലും സാധാരണമായിട്ടുമുണ്ട്.

കേരള നിയമസഭയിലും ഇക്കഴിഞ്ഞ ദിവസങ്ങളിൽ ഇങ്ങനെ ചിലതൊക്കെ നടന്നു. സഭാനടപടികൾ നിറുത്തിവച്ച്, അടിയന്തരപ്രാധാന്യം നൽകി, സംസ്ഥാനത്തെ ഭക്ഷ്യപ്രതിസന്ധിക്കാര്യം ചർച്ചചെയ്യണമെന്ന് പ്രതിപക്ഷം ആവശ്യമുന്നയിച്ചു. ഭരണപക്ഷം പറയുന്നതിന് 'നോ' പറയാൻ പ്രതിപക്ഷവും പ്രതിപക്ഷം ഉന്നയിക്കുന്ന ആവശ്യങ്ങൾക്ക് 'നോ' പറയാൻ ഭരണപക്ഷവും നിൽക്കുമ്പോൾ വാശിയേറും. ഇവിടെ പ്രതിപക്ഷം ഉന്നയിച്ച ആവശ്യത്തിനു വഴങ്ങിക്കൊടുക്കേണ്ടതില്ല എന്ന് ഭരണഭാഗം ശഠിച്ചു. ചർച്ച ആയേ തീരൂ എന്ന് പ്രതിപക്ഷവുംകൂടി ശഠിച്ചപ്പോൾ സഭാനടപടികൾ അലങ്കോലപ്പെടാൻ മറെറാന്നും വേണ്ടിവന്നില്ല.

വാക്കുകൾ മൂർച്ചയുള്ള പീരങ്കിയുണ്ടകളായി അങ്ങോട്ടുമിങ്ങോട്ടും പാഞ്ഞു. വാക്കുകൾക്കു പിന്നാലെ വാശികളും പാഞ്ഞുവത്രേ. ഇതൊക്കെ ഇവിടെ വിശകലനം ചെയ്യൽ നിയമസഭയുടെ പ്രത്യേകാവകാശങ്ങളെ ലംഘിക്കലാവുമോ എന്നൊന്നും ഞങ്ങൾക്കു തിട്ടമില്ല. ഏതായാലും സഭയിൽ എല്ലാ അതിർവരമ്പുകളും തകർന്ന ബഹളമുണ്ടായി. ബഹളത്തിൻെറ ഒരു ഘട്ടത്തിൽ മൂന്നു പ്രതിപക്ഷാംഗങ്ങളെ നിയമസഭയിൽ നിന്നും പുറത്താക്കാൻ സഭാനേതാവായ മുഖ്യമന്ത്രി അവതരിപ്പിച്ച പ്രമേയം ഭരണകക്ഷിയുടെ അംഗബലത്തിൽ അംഗീകരിക്കപ്പെടുകയും ചെയ്തു.

ഇതുകാരണമായിരുന്നു അടുത്ത ദിവസത്തെ ബഹളം. പ്രതിപക്ഷാംഗങ്ങൾ സഭയിലേക്കുവന്നതു് തലേദിവസം പുറത്താക്കപ്പെട്ട മൂന്നു സഹപ്രവർത്തകരേയും കൂട്ടിയായിരുന്നു. ഈ മൂന്നുപേരും തടയപ്പെട്ടു. സഭാഹാളിലേക്ക് കടക്കലായിരുന്നുവോ, [illegible] പുറത്തുള്ള മറേറതെങ്കിലും മുറിയിലേക്കു പോവുകയായിരുന്നുവോ അവരുടെ ഉന്നമെന്നു പറയാവതല്ല. ഒരുപക്ഷേ, ''പുറത്താക്കൽ നടപടി''യെ ധിക്കരിച്ചുകൊണ്ട് അകത്തു കയറാൻ തന്നെയാവാം അവർ വന്നതു്. ഏതായാലും അവരെ തടഞ്ഞതു് സഭാഹാളിനു പുറത്തുള്ള മറെറാരു ഹാളിനും പുറത്തുവച്ചായിരുന്നു. ഒരു ''കരുതൽ'' നടപടിയാവാം അതു്. അവിടെ തടയലുണ്ടായപ്പോൾ അതിനെ ചെറുക്കലുമുണ്ടായി. സ്വാഭാവികമായും അതു് വാച്ച് ആൻഡ് വാർഡും പ്രതിപക്ഷാംഗങ്ങളും തമ്മിലുള്ള കായികശക്തി പരീക്ഷണമായി മാറി. അതിൽപ്പെട്ട് പല പ്രതിപക്ഷ എം. എൽ. എ. മാരുടെയും ഷർട്ടും മുണ്ടും കീറി. പലർക്കും മുണ്ടും ഷർട്ടും പോയി. പലർക്കും പരിക്കേററു. ചിലർ മോഹാലസ്യപ്പെട്ടു വീണു. മോഹാലസ്യപ്പെട്ടില്ലെങ്കിലും പലരും പരവശരായി. ചിലർക്ക് ദേഹമാസകലം ചോര വാർന്നൊഴുകി. ഇവരിൽ ചിലർ പിന്നീട് ആശുപത്രിയിലുമായി. ഓർക്കുക, ഇതൊക്കെ നടന്നതു് സഭയ്ക്കു പുറത്തുവച്ചാണ്.

സഭാനടപടികൾ അന്നും അലങ്കോലപ്പെട്ടു. അന്നും മൂന്നു പ്രതിപക്ഷാംഗങ്ങളെ സസ്പെൻഡ് ചെയ്തു. സഭ അനിശ്ചിതകാലത്തേക്കു പിരിയാൻ കൂടിയ മൂന്നാംദിവസവും ഇതാവർത്തിച്ചു. മൂന്നാം ദിവസത്തെ തടയലും മർദ്ദനവും സഫലമാക്കിയതു് വാച്ച് ആൻഡ് വാർഡിനു പകരം മഫ്തി വേഷമണിഞ്ഞ ഉയർന്ന പൊലീസുദ്യോഗസ്ഥന്മാർ കൂടിച്ചേർന്നായിരുന്നു എന്ന ഒരു വ്യത്യാസമുണ്ട്. പല എം. എൽ. എ. മാരുടെയും എല്ലൊടിഞ്ഞു. അതിനിടയിൽക്കൂടി രക്ഷപ്പെട്ട് സഭയിൽ പ്രവേശിക്കാൻ കഴിഞ്ഞ പ്രതിപക്ഷ എം. എൽ. എ മാർക്ക് സ്പീക്കറെ കാണാൻപോലും തരംകിട്ടിയില്ല. ഊക്കരായ പൊലീസ് നിരന്നുനിന്നു സൃഷ്ടിച്ച മനുഷ്യഭിത്തി, സ്പീക്കർക്കും ഈ അംഗങ്ങൾക്കുമിടയിൽ ഉയർന്നുനിന്നിരുന്നു. എന്നിട്ടും സ്പീക്കറെ കാണാൻ ശ്രമിച്ച ഗൗരിഅമ്മയെപ്പോലുള്ള അഭിവന്ദ്യരായ അംഗങ്ങൾക്കുണ്ടായ അനുഭവം ഭീകരമായിരുന്നു. ഒരു പൊലീസുദ്യോഗസ്ഥൻ ആ സഭാതലത്തിൽവച്ച് അവരുടെ കൈ രണ്ടും പിടിച്ച് ബലമായി അവരെ തടഞ്ഞുനിറുത്തി.

ഇതൊക്കെ പത്രങ്ങൾ വിശദമായി റിപ്പോർട്ടു ചെയ്ത കാര്യങ്ങളാണ്. ഈ റിപ്പോർട്ടുകൾ തിരിച്ചും മറിച്ചും നോക്കിയിട്ടും ഞങ്ങൾക്കൊന്നുമാത്രം മനസ്സിലാകുന്നില്ല. എന്തിനായിരുന്നു പൊലീസിനെ വിട്ട് ഇത്രയൊക്കെ ചോരചൊരിയിച്ചതു്? എന്തിനായിരുന്നു ഉന്നതരായ പൊലീസ് ഉദ്യോസ്ഥരുൾപ്പെടെയുള്ള വലിയൊരു വ്യൂഹത്തെ നിയമസഭാതലത്തിൽ ഇറക്കിനിറുത്തിയതു്? ജനപ്രതിനിധികളിലും ജനാധിപത്യക്രമങ്ങളിലുമുള്ള വിശ്വാസമാകെ നശിച്ചുപോയതുകൊണ്ടാണോ? ജനപ്രതിനിധികൾ, പേ പിടിച്ച തെരുവുക്കുട്ടങ്ങളെപ്പോലെ കയറിവന്ന് കൊങ്ങയിൽ ഞെക്കിക്കളയുമെന്നു ഭയന്നതുകൊണ്ടാണോ? നിയമസഭയ്ക്കു പുറത്തെന്നപോലെ നിയമസഭയ്ക്കകത്തും പൊലീസിൻെറ തടിമിടുക്കിൽമാത്രം 'ഭൂരിപക്ഷഹിതം' വാഴും എന്ന ഉറപ്പുകൊണ്ടാണോ? ദുരഭിമാനവും ദുരഹങ്കാരവുംകൊണ്ടാണോ? ഇതൊന്നും ജനങ്ങൾ അറിയില്ല എന്നതുകൊണ്ടാണോ? അറിഞ്ഞാലും ഒരു ചുക്കുമില്ല എന്നതുകൊണ്ടാണോ?

പ്രതിപക്ഷനേതാക്കൾ പറയുന്നതു് ഇതാണ്: തങ്ങളുടെ സഹപ്രവർത്തകരെ പുറത്താക്കിയതു് ക്രമപ്രകാരമല്ല; നിയമവിധേയമല്ല. ആ നിലയ്ക്ക് അവർക്ക് നിയമസഭാനടപടികളിൽ പങ്കെടുക്കാൻ എല്ലാ അവകാശവുമുണ്ട്. പ്രതിപക്ഷം പറയുന്നതുകൊണ്ടുമാത്രം ഈ വാദം നമുക്കു തള്ളിക്കളയാം.

ആദ്യദിവസം പുറത്താക്കിയ മൂന്നുപേരെയും തിരിച്ചെടുക്കണമെന്ന് പ്രതിപക്ഷനേതാക്കൾ ആവശ്യപ്പെട്ടപ്പോൾ സ്പീക്കർ അവരോടു പറഞ്ഞതു്, ആ പുറത്താക്കൽ തീരുമാനം നിയമസഭയുടെ തീരുമാനമാണെന്നും തനിക്ക് അതു പിൻവലിക്കാൻ അധികാരമില്ലെന്നുമാണ്.

സ്പീക്കർ പറയുന്നതു് ശരിയാണ്. പുറത്താക്കുവാനുള്ള തീരുമാനം ഭരണകക്ഷി നേതാവായ മുഖ്യമന്ത്രി പ്രമേയരൂപത്തിൽ കൊണ്ടുവന്നതാണ്. മുഖ്യമന്ത്രി മറെറാരു പ്രമേയംവഴി തീരുമാനമെടുപ്പിച്ചാലേ പുറത്താക്കിയവരെ വീണ്ടും അകത്താക്കാനാകൂ. പക്ഷേ, പ്രതിപക്ഷത്തിന് മറെറാരു വാദമുണ്ടല്ലോ—പുറത്താക്കിയവർക്ക് സഭാനടപടികളിൽ പങ്കെടുത്തുകൂടാ എന്നല്ലാതെ നിയമസഭയുടെ വരാന്തയിൽകയറിക്കൂടെന്നുണ്ടോ? നിയമസഭാമന്ദിരത്തിലെ ലൈബ്രറിയിൽ കയറിക്കൂടെന്നുണ്ടോ? ആ മന്ദിരത്തിലെ മറെറങ്ങുംതന്നെ കയറിക്കൂടെന്നുണ്ടോ? സാങ്കേതികമായെങ്കിലും ഈ വാദം തള്ളിക്കളയാനാവുമോ?

അതും പോട്ടെ. പുറത്താക്കപ്പെട്ടവർ എല്ലാവിലക്കുകളും ലംഘിച്ച് നിയമസഭാഹാളിൽ പ്രവേശിക്കുകയും, സഭാനടപടികളിൽ പങ്കെടുക്കാൻ മുതിരുകയും ചെയ്തു എന്നുവയ്ക്കുക. അങ്ങേയററം പ്രതിഷേധാർഹവും നിരുത്തരവാദിത്തപരവുമായ ഇങ്ങനെയൊരു കൃത്യത്തിൽനിന്ന് അവരെ പിന്തിരിപ്പിക്കാനുള്ള മാർഗ്ഗം വാച്ച് ആൻഡ് വാർഡിനെക്കൊണ്ട് മനുഷ്യമതിൽ തീർക്കലാണോ? അവരെക്കൊണ്ട് കരാട്ടേ പ്രയോഗം നടത്തുകയാണോ? പൊലീസിലെ മർമ്മകലാകോവിദരെക്കൊണ്ട് മസിലും എല്ലും തച്ചുടപ്പിക്കലാണോ? വനിതാ എം. എൽ. എ മാരെപ്പോലും പുരുഷ പൊലീസിനെക്കൊണ്ട് പിടിച്ചു നിറുത്തിക്കലാണോ?

സ്പീക്കർ നിയമസഭയുടെ അധികാരിയാണ്. ജനാധിപത്യത്തിൻെറ പരീക്ഷണഘട്ടങ്ങൾ സഭയിലുണ്ടാകുമ്പോൾ, കൃത്യനിർവഹണത്തിൻെറ ഉജ്ജ്വലമായ മാതൃകയായി ഉയർന്നുനിന്ന്, സഭയുടെ യശസ്സിന് ഒരു പോറൽ പോലുമേൽക്കാതെ സൂക്ഷിക്കുന്ന മഹാധികാരത്തിൻെറ കസ്റ്റോഡിയൻ. ഏതു പ്രകോപനത്തിനും മുമ്പിൽ അക്ഷോഭ്യനായി ഉയർന്നു നിൽക്കാനും മാതൃകാപരമായിത്തന്നെ ഏതു സ്ഥിതിഗതിയേയും നേരിടേണ്ടയാൾ.

പുറത്താക്കപ്പെട്ടവർ അകത്തുകയറാൻതന്നെ തുനിഞ്ഞാൽ വാച്ച് ആൻഡ് വാർഡിനെക്കൊണ്ട് ''സർ, നിങ്ങളെ അകത്തുകയററരുതെന്നാണ് ഞങ്ങൾക്കുള്ള നിർദ്ദേശം'' എന്നു പറയിപ്പിക്കാം. എന്നിട്ടും അവർ അകത്തു കടന്നുവെങ്കിൽ, അതിൻെറ 'റിസ്ക്' അങ്ങനെ കടക്കുന്നവരിൽത്തന്നെ ചുമത്താം. അങ്ങനെ അവർ അകത്തു കടക്കുകയും, സഭാനടപടികൾ വിഘ്നപ്പെടുത്തുക എന്ന ഏക ലക്ഷ്യം വച്ച് അവർ പെരുമാറുകയും ചെയ്താൽ, സ്പീക്കർക്കു സഭയോടുതന്നെ പറയാം—ഈ നിലയിൽ സഭാനടപടികൾ നടത്തിക്കൊണ്ടുപോകാൻ എനിക്കാവില്ല. അത്തരമൊരു സന്ദർഭത്തിൽ, ജനാധിപത്യത്തിൽ തരിമ്പെങ്കിലും വിശ്വാസമുള്ള ഏതംഗത്തിനുകഴിയും അതിനെ എതിർക്കാൻ. നായനാർക്കോ, ബേബിജോണിനോ, ഷൺമുഖദാസിനോ അബൂബക്കർക്കോ അതിനെതിരെ 'കമാ'ന്ന് മിണ്ടാൻ കഴിയുമായിരുന്നോ? അഥവാ അതൊക്കെ വിഫലമായി എന്നുവയ്ക്കുക. വേണമെങ്കിൽ അപ്പോൾ സ്പീക്കർക്ക് വാച്ച് ആൻഡ് വാർഡിനെ വിളിക്കാമായിരുന്നല്ലോ? തൻെറ ആജ്ഞ ലംഘിച്ചവരെ അങ്ങനെ പുറത്താക്കാമായിരുന്നല്ലോ. മവ്‌ലങ്കറെയും അനന്തശയനം അയ്യങ്കാരെയുംപോലുള്ള പ്രഗല്ഭരായ സ്പീക്കർമാർ അങ്ങനെയാണു ചെയ്തിട്ടുള്ളതു്. ഭരണകക്ഷിയുടെ പിടിവാശിക്ക് അവർ ഒരിക്കലും അരുനിന്നില്ല. പൊലീസിൻെറ തടിമിടുക്കിനെ അവർ ഒരിക്കലും ആശ്രയിച്ചില്ല. രാജ്യത്തിൻെറ മനസ്സാക്ഷിയാണ് സഭാവേദിയെന്ന് അവർ വിശ്വസിച്ചു. പൊലീസുകാരുടെ സാന്നിദ്ധ്യം കൊണ്ട് സഭാവേദിയെ പങ്കിലമാക്കാൻ അവർ, ഏതു പ്രതികൂലസാഹചര്യത്തിലും മുതിർന്നുമില്ല. അതുകൊണ്ടാണ് അവരുടെ കൈകളിൽ ജനാധിപത്യമൂല്യങ്ങൾ ഹനിക്കപ്പെടാതിരുന്നതു്.

പക്ഷേ എല്ലാ സ്പീക്കർമാരും മവ്‌ലങ്കർമാരും, അനന്തശയനം അയ്യങ്കാർമാരുമാകാറില്ല. നമ്മുടെ ജനാധിപത്യത്തിൻെറ ഏററവും വലിയ നിർഭാഗ്യം ഇതുതന്നെ.

# കെ. ജി. പരമേശ്വരൻ നായർ

# ചോരപുരണ്ട നിയമസഭ

**കേ**രള നിയമസഭയിൽ പലപ്പോഴും പല രൂപത്തിലും പല ഭാവത്തിലുമുള്ള പ്രതിഷേധപ്രകടനങ്ങൾ അതതു കാലത്തെ പ്രതിപക്ഷം നടത്തിയിട്ടുണ്ട്. അവർ ഒച്ചവച്ച് ബഹളം കൂട്ടിയിട്ടുണ്ട്. ധർണ നടത്തിയിട്ടുണ്ട്. അദ്ധ്യക്ഷവേദിയിലേക്ക് തള്ളിക്കയറിയിട്ടുണ്ട്. സഭാനടപടികൾ മണിക്കൂറുകളോളം സ്തംഭിച്ചുപോയിട്ടുണ്ട്. നടപടികൾ തുടരാനാവാതെ സഭ പിരിയേണ്ടതായും വന്നിട്ടുണ്ട്.

എന്നാൽ ഈ ചൊവ്വാഴ്ചയും ബുധനാഴ്ചയും നമ്മുടെ നിയമസഭയിൽ കണ്ടതുപോലുള്ള നിർഭാഗ്യകരമായ സംഭവം മാത്രം ഇതിനുമുമ്പുണ്ടായിട്ടില്ല. നിയമസഭയിലെ രക്ഷാഭടന്മാരായ വാച്ച് ആൻഡ് വാർഡും മഫ്തിവേഷധാരികളായ പൊലീസുകാരും ചേർന്ന് നിയമസഭാംഗങ്ങളെ മർദ്ദിച്ചൊതുക്കുന്ന ഭീകരമായ രംഗങ്ങളാണ് പാവനമായ നിയമസഭാമന്ദിരത്തിനുള്ളിൽ നടന്നത്. ഘോരമായ ഏററുമുട്ടൽ. ചോരചിതറൽ. എല്ലുപൊട്ടൽ. അടിയേററ എം. എൽ. എ. മാരിൽ ചിലർ ബോധംകെടൽ. ചോരവാർന്നൊലിക്കുന്ന ഉടലുമായി സഭയ്ക്കുള്ളിൽ അവശരായി കടന്നുവന്ന അംഗങ്ങളുടെ പ്രകടനം. ചോരപുരണ്ട വസ്ത്രങ്ങൾ സ്പീക്കറുടെ മുമ്പിൽ ചിതറിവീഴൽ. അക്രമിസംഘങ്ങളെ നേരിടുമ്പോഴെന്നവണ്ണം, ബലിഷ്ഠകായരായ പൊലീസ് വ്യൂഹത്തിന്റെ ശക്തിപ്രകടനം...വാച്ച് ആൻഡ് വാർഡും അവരെ സഹായിക്കാൻ നിയുക്തരായ പൊലീസും ലാത്തിധാരികളല്ലാതിരുന്നതിനാൽ ലാത്തിച്ചാർജുകൂടി പാവനമായ ആ സഭയിൽ നടന്നില്ലെന്നു മാത്രം.

●

ഇത്രയും ലജ്ജാകരമായ സംഭവങ്ങൾ, സഭയുടെ അന്തസ്സിനു കളങ്കമേററ സംഭവങ്ങൾ ഉണ്ടാകാനും വേണ്ടി എന്തുണ്ടായി?

ജനങ്ങളെ ബാധിക്കുന്ന പ്രശ്നങ്ങൾ നിയമസഭയിൽ ചർച്ചചെയ്യണമെന്ന് പ്രതിപക്ഷം ആവശ്യപ്പെട്ടുപോയി. ഗവണ്മെൻറ് അതിന് സമ്മതിച്ചില്ല. ഗവണ്മെൻറിന്റെ ആ നിലപാടിന് പ്രതിപക്ഷവും വഴങ്ങിയില്ല. ഇരുകൂട്ടർക്കും പിടിവാശിയായി. അതു ചെന്ന് കലാശിച്ചതു് ഈ സംഘട്ടനങ്ങളിലും.

വൈപ്പിൻകര മദ്യദുരന്തം ഉണ്ടായ നാൾമുതൽ നിയമസഭവിളിച്ചുകൂട്ടി ആ പ്രശ്നം ചർച്ചചെയ്യണമെന്ന് പ്രതിപക്ഷം ആവശ്യപ്പെട്ടിരുന്നതാണ്. സർക്കാർ ആ ആവശ്യത്തിൽ നിന്നും ഒഴിഞ്ഞുമാറിക്കൊണ്ടിരുന്നു. ഒടുവിൽ ഭരണഘടനാപരമായ ബാദ്ധ്യത നിറവേററാതിരിക്കാൻ നിവൃത്തിയില്ലാതിരുന്നതുകൊണ്ടുമാത്രം കഴിഞ്ഞ നിയമസഭാസമ്മേളനം അവസാനിച്ചതിനുശേഷം ആറു മാസം തികയുന്ന അന്ന് നിയമസഭ വിളിച്ചുകൂട്ടി. സംസ്ഥാനത്തെ ഭക്ഷ്യപ്രതിസന്ധി, ബസ്ചാർജ് വർദ്ധന, വിദ്യുച്ഛക്തി ചാർജ് വർദ്ധന തുടങ്ങിയ പല പ്രശ്നങ്ങളും ചർച്ചചെയ്യണമെന്ന് സഭ സമ്മേളിച്ചു തുടങ്ങിയ നാൾ മുതൽ പ്രതിപക്ഷം ആവശ്യപ്പെട്ടുകൊണ്ടിരുന്നു. സർക്കാർ തന്ത്രപൂർവ്വം ആ ആവശ്യത്തിൽ നിന്നും ഒഴിഞ്ഞുമാറി നിന്നതേയുള്ളു. കേരളത്തിന്റെ റേഷൻ അരി വിഹിതം കേന്ദ്രം വെട്ടിക്കുറച്ചു. സ്റ്റാററ്യൂട്ടറി റേഷനിങ് എന്നൊന്ന് കേരളത്തിലേ ഇല്ലെന്ന് കേന്ദ്രഭക്ഷ്യവകുപ്പുമന്ത്രി പാർലമെൻറിൽ പറഞ്ഞു. സംസ്ഥാനത്തെ റേഷൻ പത്തുശതമാനംകണ്ടു വെട്ടിക്കുറച്ചു. അരിക്ക് പൊതുവിപണിയിൽ വില കുതിച്ചുകയറി. ഭക്ഷ്യരംഗത്തു് സ്ഥിതിഗതികൾ ഇത്രത്തോളം മോശമായപ്പോൾ ഭക്ഷ്യപ്രശ്നം ചർച്ചചെയ്യാതെ മുന്നോട്ടു പോകണ്ടെന്ന ഉറച്ച നിലപാട് പ്രതിപക്ഷം സ്വീകരിച്ചു. സഭാനടപടികൾ നിറുത്തിവച്ച് ഭക്ഷ്യപ്രശ്നം ചർച്ചചെയ്യുന്നതിന് പ്രതിപക്ഷനേതാക്കൾ ഇക്കഴിഞ്ഞ തിങ്കളാഴ്ച അടിയന്തരപ്രമേയത്തിന് നോട്ടീസ് നല്കി.

സർക്കാരിനെ വെട്ടിലാക്കിയ ഒരു നീക്കമായിരുന്നു അതു്. പക്ഷേ, സർക്കാർ, പ്രതിപക്ഷത്തെ തിരിച്ച് വെട്ടിൽ വീഴ്ത്തി. തലേദിവസമായിരുന്നു സർക്കാരിന്റെ അടുത്ത നാലുമാസത്തെ ചെലവിനുള്ള 469 കോടി രൂപയുടെ വോട്ട് ഓൺ അക്കൌണ്ട്സ് സഭ പാസ്സാക്കിക്കൊടുത്തതു്. ആ തുക ചെലവഴിക്കാൻ സർക്കാരിന് അധികാരം നല്കുന്ന ധനവിനിയോഗബിൽ പാസാക്കേണ്ട ദിവസമായിരുന്നു പ്രതിപക്ഷം ഭക്ഷ്യപ്രശ്നം ചർച്ചചെയ്യാൻവേണ്ടിയുള്ള അടിയന്തര പ്രമേയത്തിന് നോട്ടീസ് നല്കിയതു്. ആ സാഹചര്യത്തിൽ കയറിപ്പിടിച്ചുകൊണ്ട് മുഖ്യമന്ത്രി തന്ത്രപരമായി കസർത്തുനടത്തി. അദ്ദേഹത്തിന്റെ വാദഗതിയിൽ അടിയന്തരപ്രമേയം ചർച്ചചെയ്തു പാസാക്കിയാൽപിന്നെ, അന്ന് സഭ മററുനടപടികൾ കൈകാര്യം ചെയ്യാൻ പാടില്ല.

എന്നാൽ ധനവിനിയോഗബിൽ അന്നുതന്നെ പാസാക്കിയേതീരൂ. ആ ബിൽ പാസാക്കിയാൽ പിന്നെ മററു സഭാനടപടികൾ പാടില്ല. അതിന് ആധാരമായി ചില സഭാനടപടിച്ചട്ടങ്ങളും മുഖ്യമന്ത്രി ഉദ്ധരിച്ചു. സംസ്ഥാനത്തെ ഭക്ഷ്യസ്ഥിതിയിൽ ജനങ്ങൾക്കുള്ള വികാരം കേന്ദ്രത്തെ തീർച്ചയായും അറിയിക്കാം. അതിനുവേണ്ടി ഭക്ഷ്യപ്രശ്നം ചർച്ചചെയ്യാം. മുഖ്യമന്ത്രി സമ്മതിച്ചു. പക്ഷേ, ചർച്ച് അടിയന്തര പ്രമേയത്തിന്റെ അടിസ്ഥാനത്തിലാകാൻ പററില്ല. ഗവണ്മെൻറ് ഭാഗത്തുനിന്നുതന്നെ പ്രമേയം കൊണ്ടുവരാം. അന്ന് ഉച്ചയ്ക്കു ശേഷമിരുന്നോ അല്ലെങ്കിൽ അടുത്ത ദിവസമോ ചർച്ചചെയ്യാം. മുഖ്യമന്ത്രി ആ നിർദ്ദേശം ഒരു തുറുപ്പുചീട്ടായിത്തന്നെ മുന്നോട്ടുവച്ചു.

പ്രതിപക്ഷം ആ നിർദ്ദേശം സ്വീകരിച്ചിരുന്നുവെങ്കിൽ ഭക്ഷ്യപ്രശ്നം ചർച്ചചെയ്യുന്ന കാര്യത്തിൽ തങ്ങൾ പിടിച്ചിടത്തു് സർക്കാരിനെ കൊണ്ടുവന്നു നിറുത്താൻ കഴിഞ്ഞുവെന്ന ഖ്യാതി അവർക്കു നേടാൻ കഴിയുമായിരുന്നു. പക്ഷേ, അവർ ആ നിർദ്ദേശത്തിനു വഴങ്ങിയില്ല. ഉടനേതന്നെ ഭക്ഷ്യപ്രശ്നം ചർച്ചചെയ്യണമെന്നായി അവർ. ധനവിനിയോഗബിൽ പാസാക്കണമെന്ന കാര്യത്തിൽ അവർക്ക് ഒട്ടുംതന്നെ എതിർപ്പില്ലായിരുന്നു. നിശ്ചിത പരിപാടി അനുസരിച്ച് ആ ബിൽ ഉച്ചയ്ക്കുശേഷം 12.30-ന് എടുത്താൽ മതി. അതിനുമുമ്പ് ഭക്ഷ്യപ്രശ്നം ചർച്ചചെയ്യണമെന്ന കാര്യത്തിൽ ഒരു വിട്ടുവീഴ്ചയ്ക്കും പ്രതിപക്ഷം തയ്യാറായില്ല. പ്രതിപക്ഷത്തിന്റെ ആ നിലപാടിനു വഴങ്ങാൻ ഗവണ്മെൻറ് കൂട്ടാക്കിയില്ല. അങ്ങനെവന്നപ്പോൾ സ്വാഭാവികമായും അടിയന്തര പ്രമേയത്തിന് അനുമതി നിഷേധിക്കുകയേ സ്പീക്കർക്ക് നിർവാഹമുണ്ടായിരുന്നുള്ളു.

●

അവിടം മുതലായിരുന്നു കുഴപ്പം. സർക്കാരിന്റെ നിലപാടിൽ പ്രതിഷേധിച്ച് പ്രതിപക്ഷം സഭയ്ക്കകത്തു് ധർണ നടത്തി. മുദ്രാവാക്യം വിളിയായി. ആ സമരമുറ ഉയർത്തിവിട്ട ബഹളത്തിനിടയിലും സ്പീക്കർ സഭാനടപടികൾ മുന്നോട്ടുകൊണ്ടുപോകാൻ ശ്രമിച്ചു. അതു് യുവാക്കളായ പ്രതിപക്ഷ മെമ്പർമാരെ പ്രകോപിതരാക്കി. രോഷാകുലരായിത്തീർന്ന അവർ സ്പീക്കറുടെ മുമ്പിലിരുന്ന മൈക്ക് എടുത്തു ദൂരെയിട്ടു. കാളിങ്ബെല്ലും രേഖകളും വലിച്ചെറിഞ്ഞു. കസേരകൾ പൊക്കി തറയിലിട്ടു. ആകെ ബഹളം. പിന്നെ സഭാനടപടികൾ നിറുത്തിവയ്ക്കുകയേ സ്പീക്കർക്കു് കരണീയമായിട്ടുണ്ടായിരുന്നുള്ളു.

രണ്ടരമണിക്കൂർ കഴിഞ്ഞു് സഭ വീണ്ടും സമ്മേളിച്ചപ്പോൾ പ്രതിപക്ഷത്തെ ഒന്നടങ്കം അരിശംകൊള്ളിച്ച നടപടിയാണുണ്ടായതു്. സഭയുടെ അന്തസ്സിനു് ചേരാത്തവിധം ''അക്ഷന്തവ്യമായ അച്ചടക്കരാഹിത്യം'' കാണിച്ചു എന്ന് ആക്ഷേപിച്ചുകൊണ്ട് മാർക്കിസ്ററ് മെമ്പർമാരായ എം. വി. രാഘവൻ, കോടിയേരി ബാലകൃഷ്ണൻ, കോലിയക്കോട് കൃഷ്ണൻ നായർ എന്നിവരെ സഭയിൽ നിന്നും സസ്പെൻഡു ചെയ്തുകൊണ്ടുള്ള പ്രമേയം സഭാ നേതാവുകൂടിയായ മുഖ്യമന്ത്രിയിൽനിന്നും വന്നതു് അംഗീകരിക്കപ്പെട്ടു.

ഈ സസ്പെൻഷൻ നടപടിയെ പ്രതിപക്ഷം ഒന്നടങ്കം എതിർത്തു. എന്നു മാത്രമല്ല, സസ്പെൻഷൻ നടപടി കൈക്കൊണ്ട നീതി സാങ്കേതികമായി ശരിയല്ലെന്ന് ബന്ധപ്പെട്ട ചട്ടങ്ങൾ ഉദ്ധരിച്ചുകൊണ്ട് അവർ വാദിക്കുന്നു. ഒരു മെമ്പറെ എന്തു തെററിനായാലും സസ്പെൻഡുചെയ്യണമെന്നുണ്ടെങ്കിൽ ആ നടപടിക്കുമുമ്പ് ആ മെമ്പറെ സഭയിൽ ''നെയിം'' ചെയ്യണം. എന്നിട്ട് ആ മെമ്പറോട് സഭയ്ക്കു് പുറത്തുപോകാൻ ആവശ്യപ്പെടണം. എന്നിട്ടായിരിക്കണം മെമ്പറുടെ മേൽ സസ്പെൻഷൻ നടപടി സ്വീകരിക്കേണ്ടതെന്നാണ് പ്രതിപക്ഷത്തിന്റെ വാദം. ഇക്കാര്യം അവർ സ്പീക്കറുടെ ശ്രദ്ധയിൽപ്പെടുത്തുകയും ചെയ്തു. അടുത്ത ദിവസം ബുധനാഴ്ച രാവിലെ സഭ സമ്മേളിക്കുന്നതിനുമുമ്പ് പ്രതിപക്ഷ നേതാക്കളായ ഇ. കെ. നായനാരും ബേബിജോണും കെ. പി. പ്രഭാകരനും കെ. ചന്ദ്രശേഖരനും, പി. എം. അബൂബേക്കറും സ്പീക്കർ വക്കം പുരുഷോത്തമനെ അദ്ദേഹത്തിന്റെ ചേംബറിൽ ചെന്നുകണ്ട് സസ്പെൻഷൻ നടപടി പിൻവലിക്കണമെന്ന് അഭ്യർത്ഥിച്ചു. അങ്ങനെ ചെയ്യാൻ തനിക്കു് അധികാരമില്ലെന്ന മറുപടിയായിരുന്നു സ്പീക്കറിൽനിന്നും അവർക്കു് ലഭിച്ചതു്.

ഒരു കാര്യം ഈ സന്ദർഭത്തിൽ ചിന്തനീയമാണ്. സസ്പെൻഡു ചെയ്യപ്പെടാനും വേണ്ടി എത്രതന്നെ അക്ഷന്തവ്യമായ തെററ് മെമ്പർമാർ ചെയ്തുവെങ്കിലും അങ്ങനെ സംഭവിച്ചതു് ജനങ്ങളുടെ പ്രശ്നങ്ങൾ സഭയിൽ അവതരിപ്പിക്കുന്നതിനുള്ള അവകാശവും അവസരവും നിഷേധിക്കപ്പെട്ടതിന്റെപേരിലാണെന്ന ഒരു വാദമുണ്ട്. തീർത്തും തള്ളിക്കളയാവുന്ന വാദമല്ല അതു്. അതു കണക്കിലെടുത്തുകൊണ്ട്, സസ്പെൻഷൻ നടപടി കൈക്കൊള്ളാൻപോകുന്നതിനെക്കുറിച്ച് ആ നടപടി കൈക്കൊണ്ടവർക്ക് പ്രതിപക്ഷ നേതാക്കളുമായി ഒന്ന് ആലോചിക്കാമായിരുന്നു. അവർ യോജിക്കുകയോ വിയോജിക്കുകയോ ചെയ്യുമായിരിക്കാം. അതു വേറെ പ്രശ്നം. അങ്ങനെ യാതൊരു ആലോചനയുമുണ്ടാകാതെ സസ്പെൻഷൻ നടപടി കൈക്കൊള്ളാനുള്ള തീരുമാനവും പ്രഖ്യാപനവും ഏകപക്ഷീയമായിത്തന്നെ ഉണ്ടായി. ഉന്നത സ്ഥാനങ്ങളിലിരിക്കുന്നവർ ആ സ്ഥാനത്തിന്റെ ഔന്നത്യത്തിന് ചേരുന്നവിധം സന്ദർഭത്തിനൊത്തു് ഉയർന്ന് ഔദാര്യപൂർണ്ണമായ വിട്ടുവീഴ്ചചെയ്താൽ പല ദൗർഭാഗ്യകരമായ സംഭവങ്ങളും പിന്നീട് ഒഴിവാക്കാൻ കഴിഞ്ഞെന്നുവരും. മൂന്നു മെമ്പർമാരുടെ പേരിലുള്ള സസ്പെൻഷൻ നടപടികൾ പിൻവലിക്കണമെന്ന അഭ്യർത്ഥന പ്രതിപക്ഷ നേതാക്കളിൽ നിന്നുണ്ടായപ്പോൾ ആ അഭ്യർത്ഥന മാനിച്ചുകൊണ്ടുള്ള നടപടി ഉണ്ടാകുന്നതിനുള്ള സന്മനസ്സ് ഉണ്ടാകേണ്ടിടത്തുനിന്നുണ്ടായില്ല. മറിച്ച് എടുത്ത നടപടികളിൽനിന്നും പിറകോട്ടു പോകണ്ടെന്ന് കോൺഗ്രസ്-ഐയുടെ നിയമസഭാകക്ഷി യോഗം തിങ്കളാഴ്ച രാത്രി കൂടി തീരുമാനിച്ചിരുന്നു. കാര്യങ്ങൾ അവിടെത്തന്നെ ഉറച്ചു നില്ക്കുകയും ചെയ്തു. അതിന് ന്യായീകരണം അവർക്ക് പറയാനുണ്ടായിരുന്നു. എടുത്ത സസ്പെൻഷൻ നടപടികൾ ഉടനേ പിൻവലിച്ചാൽ പിന്നെ അനന്തരഫലം, സഭാനടപടികൾ നിയന്ത്രിച്ചുകൊണ്ടുപോകാൻ കഴിയാതെ വന്നേക്കും. ആ ന്യായീകരണത്തോട് വിയോജിക്കുന്നവരുമുണ്ടാകാം.

എന്തായാലും ഇക്കാര്യത്തിൽ ഒരു വിട്ടുവീഴ്ച ഉണ്ടാകാതെ പോയതു് പിന്നീട് സഭയുടെ അന്തസ്സിനു കളങ്കമേല്പിച്ച സംഭവങ്ങൾക്ക് ഇടയാക്കി. സസ്പെൻഡു ചെയ്തവിവരം തങ്ങളെ രേഖാമൂലം അറിയിച്ചിട്ടില്ലെന്ന നിലപാടിലായിരുന്നു സസ്പെൻഡു ചെയ്യപ്പെട്ട മൂന്ന് മെമ്പർമാരും. അറിയിച്ചില്ലെന്നതു് എത്രമാത്രം ശരിയാണെന്നറിഞ്ഞുകൂടാ. എന്തായാലും അക്കാര്യം തങ്ങൾക്ക് അറിയില്ലെന്ന നിലപാടിൽത്തന്നെ അവർ മൂന്നുപേരും സഭയ്ക്കുള്ളിൽ കയറാൻ തയ്യാറായി. അതിന് മററു പ്രതിപക്ഷ മെമ്പർമാരുടെ ഒത്താശയുമുണ്ടായി. എന്നാൽ സസ്പെൻഡു ചെയ്യപ്പെട്ടവരെ ഒരു കാരണവശാലും അകത്തു് കടത്തിവിടാതിരിക്കുന്നതിനുള്ള എല്ലാ സന്നാഹവും ചെയ്തിരുന്നു. വാച്ച് ആൻഡ് വാർഡ് ഇരുപത്തഞ്ചോളം പേർ ചീഫ് മാർഷലിന്റെ നേതൃത്വത്തിൽ നിയമസഭയുടെ പ്രധാന കവാടത്തിൽ സുശക്തമായ നിരസൃഷ്ടിച്ചുകൊണ്ട് നില ഉറപ്പിച്ചിരുന്നു. സസ്പെൻഷനു വിധേയരായ എം. വി. രാഘവനും, കോലിയക്കോട് കൃഷ്ണൻനായരും കോടിയേരി ബാലകൃഷ്ണനും രാവിലെ എട്ടുമണിക്കുതന്നെ നിയമസഭാമന്ദിരത്തിലെത്തി പോർട്ടിക്കോവിൽനിന്നിരുന്നു. സ്പീക്കറെ കണ്ടതിനുശേഷം അദ്ദേഹവുമായുള്ള സംഭാഷണവിഷയം അറിയിക്കാൻ പ്രതിപക്ഷ നേതാക്കൾ 8-10-ന് പോർട്ടിക്കോവിൽവന്നു. അവരോടൊപ്പം മററു പ്രതിപക്ഷ മെമ്പർമാരുമുണ്ടായിരുന്നു. സംസാരിച്ചു നിൽക്കവേതന്നെ പ്രതിപക്ഷ മെമ്പർമാർ സസ്പെൻഡുചെയ്യപ്പെട്ട മൂന്നു മെമ്പർമാരെയും വളരെ തന്ത്രപരമായി തങ്ങളുടെ കൂട്ടത്തിൽനിറുത്തി നിയമസഭയ്

നിയമസഭയിൽ വാച്ച് ആൻഡ് വാർഡിന്റെ അടിയേററ് അവശരായി ആശുപത്രിയിലായ എം. എൽ. എ. മാർ: വി. കേശവൻ, കോലിയക്കോട് കൃഷ്ണൻനായർ, വി. എസ്. ചന്ദ്രശേഖരൻപിള്ള



ടെ പ്രധാന പ്രവേശനഹാളിലേക്ക് കടത്തി. കെ. ആർ. ഗൗരിയമ്മ, ദേവൂട്ടി, രാഘവി തങ്കപ്പൻ എന്നീ മൂന്ന വനിതാമെമ്പർമാർ സസ്പെൻഡ് ചെയ്യപ്പെട്ട മൂന്ന മെമ്പർമാക്ക ചുററും നിന്ന്, അവക്ക് ഇരുവശങ്ങളിലായി മററുള്ളവരും നിരന്നുനിന്നാണ് അവർ മുന്നോട്ട നീങ്ങിയത്. പക്ഷേ, പെട്ടെന്ന് രംഗം വഷളായി. വനിതാ മെമ്പർമാരുടെ നടുവിൽനിന്ന് വാച്ച് ആൻഡ് വാർഡ്, എം. വി. രാഘവനേയും ബാലകൃഷ്ണനേയും കൃഷ്ണൻനായരേയും പിടികൂടി തങ്ങളുടെ കരവലയങ്ങറംക്കള്ളിലാക്കി. അവരുടെ പിടി ഭേദിച്ച പുറത്തുവരാൻ മെമ്പർമാർക്ക് അത്ര എളുപ്പം കഴിഞ്ഞില്ല. പിന്നങ്ങോട്ട് പ്രതിപക്ഷമെമ്പർമാരും വാച്ച് ആൻഡ് വാർഡും തമ്മിൽ ഉന്തും തള്ളമായി. പിടിവലിയായി. വാച്ച് ആൻഡ് വാർഡ് സസ്പെൻഡ്ചെയ്യപ്പെട്ട മൂന്ന മെമ്പർമാരെയും പിടിച്ചുവലിച്ച് പ്രധാന പ്രവേശനഹാളിന പുറത്തേക്ക കൊണ്ടുവന്നു. അവരെ മററു പ്രതിപക്ഷ മെമ്പർമാർ തള്ളിത്തള്ളി സഭയുടെ വാതിലിലേക്ക കൊണ്ടുവന്നു. അങ്ങോട്ടമിങ്ങോട്ടും വലിച്ചു പിടിച്ചുകൊണ്ടുപോകുന്ന ഈ പ്രക്രിയ പലവട്ടം ആവർത്തിക്കപ്പെട്ടു. ഇരുപതു മിനിട്ടനേരം, പ്രതിപക്ഷ മെമ്പർമാരും വാച്ച് ആൻഡ് വാർഡും തമ്മിലുള്ള മൽപ്പിടിത്തത്തിൻെറ അടർക്കളമായി നിയമസഭയിലെ പ്രധാന പ്രവേശനഹാറം മാറി.

ആ മൽപ്പിടിത്തത്തിനിടയിൽ പല മെമ്പർമാർക്കം ഇടിയും തൊഴിയുംകൊണ്ടു. ചിലക്ക് ക്ഷതമേററു. ചില മെമ്പർമാരുടെ ഉടുവസ്ത്രങ്ങറം അഴിഞ്ഞുവീണു. ഷർട്ടുകളും മുണ്ടുകളും കീറിപ്പറിഞ്ഞു. മുസ്ലിംലീഗ് എം. എൽ. എ. കെ. പി. രാമൻെറ ഷർട്ട് ധരിക്കാനാവാത്തവിധം കീറിപ്പോയി. മാർക്സിസ്റ്റ് മെമ്പർ മുസ്സാൻകുട്ടിയുടെയും ശക്തൻനാടാരുടെയും ഷർട്ടും മുണ്ടും കീറി. ചെരിപ്പുകറം പൊട്ടിവീണു. വാച്ച് ആൻഡ് വാർഡുകളിൽ പലക്കം കിട്ടി ചവിട്ടും ഇടിയും.

ഈ ബഹളത്തിനിടയിൽ ഇ. കെ. നായനാരും ഗൗരിയമ്മയും ബേബി ജോണും മെമ്പർമാരെ അകത്തു കടത്തിവിടാതെ ചെറുത്തുനില്ക്കുന്നതിന് വാച്ച് ആൻഡ് വാർഡിനെ ശാസിച്ചുകൊണ്ടിരുന്നു. എന്തുവന്നാലും ഞങ്ങറം സസ്പെൻഡ് ചെയ്യപ്പെട്ട മെമ്പർമാരെ അകത്തു കടത്തിവിടുകയില്ലെന്ന് ചീഫ് മാർഷൽ പറയുന്നതു കേട്ടു.

ഈ ഉന്തും തള്ളിനുമിടയിൽ സസ്പെൻഡ് ചെയ്യപ്പെടാത്ത മെമ്പർമാർക്കം സഭയ്ക്കകത്ത് കയറാൻ കഴിഞ്ഞില്ല. സഭയുടെ വാതിൽ കൊട്ടിയടയ്ക്കപ്പെട്ടു. പിന്നെ ആ വാതിൽ തുറക്കാനുള്ള പിടിയും വലിയുമായി. പ്രതിപക്ഷമെമ്പർമാർ വാതിൽ തള്ളിത്തുറക്കാൻ ശ്രമിക്കമ്പോറം വാച്ച് ആൻഡ് വാർഡ് അതു് ബലമായി അടച്ചുപിടിച്ചുകൊണ്ടുനിന്നു. ആ ബലപരീക്ഷണങ്ങളിൽ വാതിലിൻെറ കണ്ണാടിച്ചില്ലുകറം പൊട്ടിവീണു. കുപ്പിച്ചില്ലുകറം കൊണ്ട് സി. പി. ഐ. യിലെ പി. കെ. രാജൻെറയും സി. പി. എം. ലെ വി. എസ്. ചന്ദ്രശേഖരപിള്ളയുടെയും ജനതാപാർട്ടിയിലെ കെ. കൃഷ്ണൻകുട്ടിയുടെയും കൈകറം മുറിഞ്ഞ് രക്തം വാർന്നൊഴുകി. മാർക്സിസ്ററു മെമ്പർ ആറുമുഖത്തിൻെറ കാലിനു മുറിവുപററി.

ഉന്തും തള്ളിനുമിടയിൽ കോലിയക്കോട് കൃഷ്ണൻനായർ അവശനായി തളർന്നു മറിഞ്ഞുപോയി. മറെറാരു മാർക്സിസ്ററു മെമ്പറായ പി. കേശവൻ കടുത്ത നെഞ്ചുവേദന ഉണ്ടായി നിലത്തുകിടന്നു. ആർ. എസ്. പി. മെമ്പർ കെ. പങ്കജാക്ഷൻ ഒരു വാച്ച് ആൻഡ് വാർഡിൻെറ ചവിട്ടേററു തെറിച്ചുവീണു. അദ്ദേഹത്തിൻെറ കാലിന് ഉളുക്കപററി. സി. പി. ഐ. മെമ്പർ കാനം രാജേന്ദ്രനെ ഒരു വാച്ച് ആൻഡ് വാർഡ് പിടിച്ചുവലിച്ച് നിയമസഭാ മന്ദിരത്തിൻെറ പോർട്ടിക്കോവിലെ പടികറംക്കതാഴെ കൊണ്ടുവന്നുവിട്ട് ''പോടാ'' എന്ന് ആക്രോശിച്ചു. നിലത്ത് തളർന്നു കിടന്നിരുന്ന കോടിയേരി ബാലകൃഷ്ണനെ ചില വാച്ച് ആൻഡ് വാർഡുകറം ചേർന്ന് വലിച്ചിഴച്ച് പോർട്ടിക്കോവിൽ കൊണ്ടുവന്നിട്ടു. അവരെ തടഞ്ഞ എ. കെ. ശശീന്ദ്രന് കിട്ടി ഒരു ചവിട്ട്. ശശീന്ദ്രൻ കയർത്തപ്പോറം താൻ ചെയ്തുപോയ തെററിന് ഒരു വാച്ച്ആൻഡ് വാർഡ് ആ മെമ്പറുടെ കാൽതൊട്ട് മാപ്പുപറഞ്ഞു.

ചീഫ് മാർഷൽ ഉറംപ്പെടെ നാലഞ്ച് വാച്ച് ആൻഡ് വാർഡുമാർ ചേർന്ന് എം. വി. രാഘവനെ പൂട്ടിട്ടു കെട്ടിനിറുത്തിയ മാതിരി വരിഞ്ഞുനിറുത്തിയിരിക്കുകയായിരുന്നു. അവരുടെ പിടിയിൽനിന്നും മോചനം നേടാൻ രാഘവന നന്നേ പാടുപെടേണ്ടിവന്നു. ഒരുവിധം അവരുടെ പിടിയിൽ നിന്നും കുതറി മാറിയ രാഘവൻ നിലത്തുകിടന്നിരുന്ന കോലിയക്കോട് കൃഷ്ണൻനായരുടെയും പി. കേശവൻെറയും പുറത്തുവന്നുവീണു. അവിടെനിന്നും ചാടിഎഴുന്നേററ രാഘവൻ അതുവരെ തന്നെ പിടിച്ചുവച്ചിരുന്ന ചീഫ് മാർഷലിനെ ആഞ്ഞൊന്ന് അടിച്ചു. പക്ഷേ, മാർഷൽ സമർത്ഥമായി ഒഴിഞ്ഞുമാറിക്കളഞ്ഞു.

ഉന്തുംതള്ളിനുമിടയിൽ ഇടിയും തൊഴിയുമേററ ചില എം. എൽ. എ. മാർ ''എന്താ ഞങ്ങറം എം. എൽ. എ. മാരല്ലേ? ഞങ്ങറംക്ക് സഭയിൽ കയറാൻ അവകാശമില്ലേ? എന്തിന് ഞങ്ങളെ പട്ടിയെ തല്ലുമ്പോലെ തല്ലുന്നു?'' എന്ന് വാച്ച് ആൻഡ് വാർഡിനോട് ചോദിക്കുന്നതു കേട്ടു. ''ഞങ്ങറം പട്ടികളായിട്ടാണ് നിങ്ങളെ തല്ലുന്നതെന്ന്'' ഒരു വാച്ച് ആൻഡ് വാർഡ് മറുപടി പറഞ്ഞു.

ഇരുപതു മിനിട്ടനേരം നീണ്ടുനിന്ന ഈ ഏററുമുട്ടൽ കണ്ടുനിന്നവർ വീർപ്പുമുട്ടലോടെയാണ് നോക്കി നിന്നതു്. പല മെമ്പർമാരും പിടിയും വലിയുംകൊണ്ട് അവശരായിപ്പോയി. എല്ലാവരുടെയും വേഷങ്ങറം ഉടഞ്ഞഴിഞ്ഞു. കൈകറം മുറിഞ്ഞ എം. എൽ. എ. മാരുടെ മുറിവുകളിൽനിന്നുള്ള ചോര പലരുടെയും ഷർട്ടുകളിലും മുണ്ടിലും വാച്ച് ആൻഡ് വാർഡിൻെറ ഉടുപ്പുകളിലും പുരണ്ടു. ചിലർ ക്ഷീണിതരായി നിലത്തു കിടന്നു. 8-30 ന് സഭ സമ്മേളിക്കാനുള്ള മണിമുഴങ്ങിയപ്പോഴായിരുന്നു രംഗം ഒട്ടൊന്ന് ശമിച്ചതു്.

അടുത്ത രംഗം സഭയ്ക്കകത്തായിരുന്നു. സസ്പെൻഡുചെയ്യപ്പെട്ട എം. എൽ. എ. മാർ ഒഴികെയുള്ള മറെറല്ലാ പ്രതിപക്ഷമെമ്പർമാരും സഭയ്ക്കുള്ളിൽ ചീറിപ്പാഞ്ഞുചെന്നു. സ്പീക്കർ വന്ന് അദ്ധ്യക്ഷവേദിയിലിരിക്കുന്നതിനു മുമ്പുതന്നെ അവർ അദ്ധ്യക്ഷ വേദിക്കുമുമ്പിൽ തടിച്ചുകൂടിനിന്നു. കയറിവരുന്ന വഴിക്ക് സണ്ണി പനവേലിൽ സഭയിലിരുന്ന ഒരു പെഡസ്റ്റൽഫാൻ നിലത്തു തള്ളിയിട്ട് ഒടിച്ചു. സ്പീക്കർ വന്നിരുന്ന ഉടനേ അദ്ദേഹത്തിൻെറ നേക്ക് ഒരു ചെരിപ്പ് ആരോ എടുത്തെറിഞ്ഞു. അതു് സ്പീക്കറുടെ തലയ്ക്കു മുകളിൽക്കൂടി ചീറിപ്പാഞ്ഞുപോയി. സഭയ്ക്ക് വെളിയിൽ പൊലീസിനെ നിറുത്തി തങ്ങളെ തടഞ്ഞതിന്സ്പീക്കറോട് കയർത്തുകൊണ്ട് പ്രതിപക്ഷ മെമ്പർമാർ ബഹളമുണ്ടാക്കി. ചിലർ കസേരകളെടുത്തെറിഞ്ഞു. സ്പീക്കറുടെ മുമ്പിലിരുന്ന മൈക്ക് എടുത്തു തല്ലിപ്പൊട്ടിച്ചു. കടലാസുകളുംമററും സ്പീക്കറുടെ നേർക്ക് എടുത്തെറിഞ്ഞു. സഭാനടപടികറം തുടരാനാകാത്തവിധം അലങ്കോലമായി. അത്രയുമായപ്പോറം ചോദ്യോത്തര നടപടികളിലേക്ക് പ്രവേശിക്കാതെ സ്പീക്കർ സഭ നിറുത്തിവച്ചുകൊണ്ട് ചേംബറിലേക്ക് പോയി. രക്തം പുരണ്ട ഒരു ടവ്വൽ ആരോ സ്പീക്കറുടെ മേശപ്പുറത്തു കൊണ്ടുവന്നു വിരിച്ചു.

ഇതിനിടയിൽ അവശരായിത്തീർന്ന പി. കേശവന് കടുത്ത നെഞ്ചുവേദനയും ശ്വാസംമുട്ടലുമുണ്ടായി, കോലിയക്കോട് കൃഷ്ണൻനായർക്കു് കൂടക്കൂടെ ഓർമ്മക്കേടുണ്ടായി. കൈകാലുകറം തണുത്തു മരവിച്ചു. ഡോക്ടറെ വരുത്തി അവക്ക് പ്രഥമശുശ്രൂഷകറം നൽകി. എന്നിട്ട് കേശവനെയും കൃഷ്ണൻനായരെയും കൈകറംക്കം കാലിനും മുറിവുപററിയ ചന്ദ്രശേഖരൻപിള്ള, കെ. പി. രാജൻ, കൃഷ്ണൻകുട്ടി, ആറുമുഖം, ശരീരത്തിന് നല്ല ക്ഷതമേററ ജിനദേവൻ എന്നിവരെ ആശുപത്രിയിലേക്ക് കൊണ്ടുപോയി. കേശവനെ വാച്ച് ആൻഡ് വാർഡ് താങ്ങിയെടുത്താണ് വാനിൽ കയററിയതു്. കേശവനും, കൃഷ്ണൻ നായരും ചന്ദ്രശേഖരൻ പിള്ളയും ഒഴിച്ച് മററുള്ളവക്ക് മുറിവുകറം വച്ചുകെട്ടി പറഞ്ഞുവിട്ടു.

രണ്ടേമുക്കാൽ മണിക്കൂർ കഴിഞ്ഞ് സഭ വീണ്ടും സമ്മേളിച്ചപ്പോഴും കാര്യമായി ഒന്നും നടക്കാൻ കഴിഞ്ഞില്ല. സഭ സമ്മേളിക്കുന്നതിനു മുമ്പായിത്തന്നെ സഭയ്ക്കുപുറത്ത് പ്രധാന പ്രവേശനഹാളിലും വരാന്തയിലും മുന്നൂറിൽപ്പരം മഫ്ടി വേഷത്തിലുള്ള പൊലീസുകാരെക്കൊണ്ട് നിറച്ചുകഴിഞ്ഞു. സഭയ്ക്കകത്താകട്ടേ മെമ്പർമാരുടെ എണ്ണത്തോളം വരുന്നത്ര വാച്ച് ആൻഡ് വാർഡിനെയും കൊണ്ടുനിറച്ചു. അദ്ധ്യക്ഷ വേദിയിലും അതിനു മുമ്പിലുമായി അവർ നിരന്നുനിന്നു. അതുകൊണ്ടുമാത്രമായില്ല, സഭയ്ക്ക നടുവിൽ, സഭയ്ക്ക

(ശേഷം 49-ാം പേജിൽ)





മുച്ചിക്കണ്ടിൽ വെട്ടി അട്ടിയടുക്കിയിരിക്കുന്ന തടിയും തടിവലിക്കാനെത്തിയ ആനയും

## കൗമുദി ന്യൂസ് സർവീസ്

ഫെബ്രുവരി 23 ബുധനാഴ്ച.

മലമടക്കുകളിൽ വെളിച്ചം വീണുടയാൻ തുടങ്ങുന്നതേയുള്ളു. ഇരുളിനു കുറുകെ കീറിനീളുന്ന ജീപ്പുവെട്ടം വഴിമുട്ടി ഒരു കൊക്കയുടെ വായ്ക്കൽ ചെന്നുനിന്നു.

വഴിയിവിടെത്തീരുന്നു. ഇനിയങ്ങോട്ട കാട്ടുപാത. ചോവൻകുണ്ടിലെ കുടിയേററ കർഷകനെ വിളിച്ചുണർത്തി. അയാറം കൂട്ടിത്തന്ന കാപ്പി പകർന്ന ശക്തിയിൽ വീണ്ടും മലകയററം. അയാളുടെ മകനും അയൽക്കാരനൊരാളും കൂട്ടത്തിൽ കൂടി.

കാട്. കുളിരുകോരിച്ചൊരിയുന്ന പ്രകൃതിയുടെ ഉദാരത. പക്ഷികറം ചിലയ്ക്കുന്നു. കാടൊരു കിലുക്കാംപെട്ടി. ഭൂമികന്യകയെ വേറംക്കാൻ വന്നവർ ഞങ്ങറം. ഞങ്ങളുടെ മനസ്സ് കളങ്കമററ് ആഹ്ലാദം കൊള്ളുന്നു. നഷ്ടബാല്യത്തിൻെറ കളിത്തൊട്ടിലിൽ നിനച്ചിരിക്കാതെ ചെന്നു വീണതുപോലെ.

മുള്ളുവള്ളികറം വകഞ്ഞൊതുക്കിയും കാട്ടുചില്ലകറം ഒടിച്ചു മാററിയും കാടിൻെറ ആഴങ്ങളിലേക്ക്. പാമ്പൻ തോടിൻെറ തെക്കേക്കരയിൽ ശ്വാസമടക്കി നിന്ന് അബ്രഹാം പറഞ്ഞു:—ഇനി ഒച്ച വയ്ക്കരുതു്. പാറക്കല്ലുകളിലൂടെ തെന്നിച്ചാടി തോടുകടന്നു.

കാടിൻെറ ഇടയില്ലാത്തിക്കിനിടയിലൂടെയും അതാ അങ്ങകലെ ആളനക്കം കാണാം.

നമ്മളെല്ലാം ഒന്നിച്ചുപോകുന്നതു നല്ല

തല്ല—അബ്രഹാമിൻെറ താക്കീതു്. ഞങ്ങറം രണ്ടായി പിരിഞ്ഞു. ഒരുകൂട്ടം അവിടിരുന്നു. നാലുപേർ മുന്നോട്ട നടന്നു. നേരത്തേ ഞങ്ങളോടൊപ്പം കൂടിയിരുന്ന മലയോരകർഷകർ രണ്ടാളും മുന്നിൽ വഴികാട്ടികളായി. രാധാകൃഷ്ണനും ഞാനും പിന്നിൽ. കാട്ടുകള്ളന്മാർ എത്തുംമുമ്പേ അവരുടെ സാമ്രാജ്യത്തിൽ 'നുഴഞ്ഞുകയറ'ണം. അവരുടെ കാഴ്ചവട്ടത്തു ചെന്നുപെടാതെ തെന്നിമാറണം.

''ആരതു്?'' കനത്ത ശബ്ദത്തിലെ ചോദ്യംകേട്ട് ഞങ്ങറം തറഞ്ഞുനിന്നു. ''എന്തിനിവിടെവന്നു''?മീശക്കാരനൊരു തടിയൻ വെട്ടി അട്ടിയടുക്കിയ മരത്തിനു മേലിരുന്ന് അളവു കുറിക്കുന്നു. അയാറം തുറിച്ചുനോക്കി. ''വെറുതെ കാടുകാണാൻ വന്നു''—ഞങ്ങറം പറഞ്ഞു. ''കാടുകാണാൻ ഇവിടെന്തിനുവന്നു?'' അയാളുടെ ചോദ്യം. അതുമിതും പറഞ്ഞ് അയാളെ ഒന്നു മയപ്പെടുത്തിയിട്ടു ഞങ്ങറം നടന്നു.

ചടച്ചിയും വേങ്ങയും വെന്തേക്കുമൊ

ഈ ഹരിതവിശുദ്ധിയെയാണ്കാട്ടുകള്ളന്മാർ വെട്ടിയൊതുക്കുന്നതു്. മുച്ചിക്കണ്ടിലെത്തിയ അഗളി പഞ്ചായത്ത് പ്രസിഡൻറ് വി. എം. അബ്രഹാം, ഇബ്രാഹിം, മാത്യു എന്നിവർ



ക്കെ മലഞ്ചെരിവുകളിൽ വെട്ടേററുവീണ് ചില്ലകരം കരിഞ്ഞു് ഒരുപാട്ട ചിതറിക്കിടക്കുന്നു. അറവുകാരനേ്റതിനെ വെല്ലുന്ന കാട്ടുകള്ളന്മാരുടെ ക്രൂരപീഡനത്തിൽ കന്യാവനം തകരുന്നു.

മരങ്ങരംക്കിടയിൽ പതുങ്ങിനിന്ന് കുറെ ഫോട്ടോകരം എടുത്തു. ''ആരെടാ ഫോട്ടോ എടുക്കുന്നതു്?'' മീശക്കാരൻ തടിയനും കൂട്ടത്തിൽ നാലഞ്ചാളും കയത്തു ചാടിവന്നു. കൂട്ടത്തിലുള്ളവരുടെ കൈകളിൽ വെട്ടുകത്തികരം. ഒതുങ്ങിമാറി അനുനയരൂപത്തിൽ പലതും പറഞ്ഞു നോക്കിയെങ്കിലും ഒരു ഫലവുമില്ല. ഇതിനിടെ ഒച്ചകേട്ട് പഞ്ചായത്തു പ്രസിഡൻറും കൂട്ടരും ഓടിയെത്തി. പിന്നെ വാക്കുതർക്കമായി. ''ഞാനിവിടത്തെ പഞ്ചായത്തു പ്രസിഡൻറാണ്. ഇതു് സി. പി. എം. ഏരിയാ സെക്രട്ടറി. അതു് സി. പി. ഐ. മണ്ഡലം സെക്രട്ടറി. ഞങ്ങരം ഫോട്ടോ എടുക്കാനാണ് വന്നതു്. എടുക്കുകയും ചെയ്തു. നിങ്ങരംക്കെന്തുചെയ്യണമെന്നുണ്ടെങ്കിലും ചെയ്യോ!'' അബ്രഹാം ഉറപ്പിച്ചുപറഞ്ഞു.

സൈലൻറ്വാലിക്കുസമീപം മൂച്ചിക്കുണ്ടിൽ വൻതോതിൽ വനംകൊള്ള നടക്കുന്നു. മൂച്ചിക്കുണ്ടിൽ ഇപ്പോരം വനം നശീകരണം നടക്കുന്ന പ്രദേശം, അഗളി വില്ലേജിൽ സർവെ നമ്പർ 2019 എം. സി. യിൽപെട്ട നിക്ഷിപ്ത വനഭൂമിയിലാണ്. മൊത്തം 7663 ഏക്കറുള്ള ആ സർവേയിൽ കൃഷിയോഗ്യമായ പുൽമേടുകരം തുണ്ടുതുണ്ടായി പതിമൂന്നോളം ആളുകരംക്ക് പട്ടയംപതിച്ചു കൊടുത്തിട്ടുണ്ട്. കിലോമീററുകരം അകലെയുള്ള ആ പട്ടയഭൂമികരം നടന്നുചെന്ന് മൂച്ചിക്കുണ്ടിൽ നിക്ഷിപ്തവനഭൂമിയിലായതെങ്ങനെയെന്ന കാര്യം എത്ര ആലോചിച്ചിട്ടും തങ്ങരംക്ക് പിടികിട്ടുന്നില്ലെന്ന് നാട്ടുകാർ.

മൂച്ചിക്കുണ്ടിൽ നൂററമ്പതോളം ഏക്കർ വരുന്ന വനഭൂമിയിലെ രണ്ടു കോടിയിലേറെ രൂപ വിലപിടിപ്പുള്ള മരങ്ങളാണ് കാട്ടുകള്ളന്മാർ ഇങ്ങനെ തട്ടിയെടുക്കുന്നതു്. ഭരണമുന്നണിയിലെ ചില ഉന്നതന്മാരുടെ ചിറകിൻകീഴിൽ അടപിരിച്ചെടുത്ത ആശയമാണ് ഈ വനംകൊള്ളയ്ക്കു് പിന്നിലുള്ളതെന്നു പറയപ്പെടുന്നു. ഭരണമുന്നണിയിൽപ്പെട്ട ഒരു സമുന്നതനേതാവു് ഇടയ്ക്കിടെ വനംവെട്ടൽ നടക്കുന്നിടത്തു വന്നുപോകുന്നതായും നാട്ടുകാർ പറയുന്നു. എന്തായാലും കാടുമാത്രമറിഞ്ഞിരുന്ന പരമരഹസ്യം നാട്ടിൽ മുഴവൻ പാട്ടായശേഷവും ഒരു ഉളുപ്പുമില്ലാതെ മരംവെട്ട് തുടരുന്നു. എഴുന്നൂറോളം പേർ മരംവെട്ടുകാരായി ഇവിടെ പണിയെടുക്കുന്നു.

പ്രകൃതി സംരക്ഷണ സമിതിക്കാർ കേട്ടറിഞ്ഞെത്തുംമുമ്പു തന്നെ നാട്ടുകാർ വനസംരക്ഷണത്തിന് പ്രക്ഷോഭത്തിലിറങ്ങിയിരിക്കുന്നു. അട്ടപ്പാടി, അഗളിപ്രദേശങ്ങരം ഇപ്പോരം ആകെ സംഘർഷാവസ്ഥയിലാണ്.

വെട്ടേററു പിടയുന്ന കാടിൻെറ കണ്ണീരു്. പാമ്പൻപുഴയിൽ തെളിനീരൊഴുകുന്നു. പാമ്പൻതോടിൻെറ ഇക്കരെ കടന്നു് ഒരു നിമിഷം ഞങ്ങരം തരിച്ചുനിന്നു. അക്കരെ വെട്ടലും അട്ടിയടുക്കലും തകൃതിൽ നടക്കുന്നു. ഇങ്ങനെ വെട്ടിവെളുപ്പിച്ചാൽ അഞ്ചു് വടക്കോട്ടു് കരിമ്പ, കല്ലടിക്കോട്, ഇരുമ്പൻചോല, തച്ചംപാറ എന്നിവിടങ്ങളിലായി പത്രണ്ടോളം കിലോമീററർ നീളത്തിൽ ഇനി ബാക്കി നില്ക്കുന്ന കാടും ഇല്ലെന്നാവും. പാമ്പൻതോടിൻെറ ഉറവ വററും. നെല്ലിപ്പുഴ മെലിഞ്ഞുണങ്ങി ഇല്ലെന്നാവും. മണ്ണാർക്കാട് താലൂക്കിൻെറ നെല്ലറയായ തെൻകര കരിയും, കുടിക്കാനും കുളിക്കാനും മണ്ണിനെ നീരൂട്ടാനും വെള്ളമില്ലാതെ മണ്ണാർക്കാട് താലൂക്കിൻെറ നാവു വരണ്ടുതാഴും—അബ്രഹാം സങ്കടപ്പെട്ടു.

ഇപ്പോഴമതാ മനുഷ്യൻെറ നെറികെട്ട സ്വാർത്ഥതയുടെ കോടാലിയേററ് കാടു വിറങ്ങലിച്ചു നില്ക്കുന്നു. മരം ഒന്നൊന്നായി തേങ്ങിമുരണ്ടു് മറിഞ്ഞുവീഴുന്നു. പക്ഷികരം ചേക്കകെട്ടു് നിലവിളിച്ചു പറക്കുന്നു. ചില്ലകരം ഒടിഞ്ഞു തൂങ്ങി വിറച്ചുനിന്ന് കാടു് മനുഷ്യനെ ഓർത്തു നെടുവീർപ്പിടുന്നു. കാടു കരയുന്നു.

> **അട്ടപ്പാടിയിൽ ഇനി ബാക്കിനില്ക്കുന്ന പച്ചപ്പുംവററിത്തീരുന്നു. കാട്ടുകള്ളന്മാർ കാടടക്കം വെട്ടിനീക്കി സഹാറ പരത്തുന്നു. നാടറിഞ്ഞിട്ടും തുടർന്നുകൊണ്ടേയിരിക്കുന്നു, കൊള്ള.**

* * *

അനുബന്ധം:

ഫെബ്രുവരി 27–ന് കേരള കൗമുദിയിൽ ഫോട്ടോ സഹിതം വനംകൊള്ളയുടെ റിപ്പോർട്ട് ആദ്യമായി അച്ചടിച്ചുവന്നു. മൂച്ചിക്കുണ്ടിലെ വനംകൊള്ള തടയണമെന്നാവശ്യപ്പെട്ടുകൊണ്ട് പ്രശസ്ത കവയിത്രി സുഗതകുമാരി, മണ്ണാർക്കാട് എം. എൽ. എ. പി. കുമാരൻ, അഗളി പഞ്ചായത്തു പ്രസിഡൻറ് വി. എം. അബ്രഹാം എന്നിവർ പ്രധാനമന്ത്രിക്കും പ്രകൃതി സംരക്ഷണവകുപ്പു മന്ത്രിക്കും കമ്പി സന്ദേശങ്ങരം അയച്ചു.

മാർച്ച് 2–ന് നിയമസഭയിൽ പത്രവാർത്ത വിവാദമേറെ ഇളക്കിവിട്ടു. പത്രവാർത്ത കണ്ടെന്നും സർക്കാർ അതേക്കുറിച്ചന്വേഷിക്കുമെന്നും വനം വകുപ്പുമന്ത്രി പറഞ്ഞു. കേരള കൗമുദിയിൽ വന്ന വാർത്തയെച്ചൊല്ലി സർക്കാർ ഉത്തരവനുസരിച്ച് പാലക്കാട് ജില്ലാ കളക്ടറുടെ നേതൃത്വത്തിൽ അന്വേഷണത്തിനു ചെന്ന ജനകീയക്കമ്മിററി മരംവെട്ടൽ നിറുത്താൻ ആവശ്യപ്പെട്ടു. ഉടനേതന്നെ സ്ഥലംവിട്ട മരംവെട്ടുകാർ ജനകീയക്കമ്മിററി തിരിച്ചുപോയശേഷം വീണ്ടും വന്ന് വെട്ട് തുടർന്നു.

മാർച്ച് 10–ന് തിരുവനന്തപുരം യൂണിവേഴ്സിററികോളേജ്വളപ്പിലെ ചരിത്രപ്രസിദ്ധമായ തേന്മാവിന് വൃക്ഷശ്രീ ബഹുമതി അണിയിക്കാൻ വനംവകുപ്പുമന്ത്രിവരേണ്ടിയിരുന്നെങ്കിലും മന്ത്രി വന്നില്ല. മൂച്ചിക്കുണ്ടിലെ വനംകൊള്ളയ്ക്കു പിന്നിൽ മന്ത്രിക്കും കൈയുണ്ടെന്ന് ആരോപിച്ചുകൊണ്ടു് വിദ്യാർത്ഥികരം പ്രക്ഷോഭം നടത്തിയതായിരുന്നു കാരണം.

ഇതിനിടെ മററു ചില പത്രങ്ങളിലും മൂച്ചിക്കുണ്ടിലെ വനംകൊള്ളയെക്കുറിച്ചുള്ള വാർത്തകരം വന്നു. നിയമസഭയിൽ വലിയ ഒച്ചപ്പാടുണ്ടായി. ഇന്നേരമെല്ലാം മൂച്ചിക്കുണ്ടിൽ മരംവെട്ടൽ നിതരാം തുടരുകയായിരുന്നു. മാർച്ച് 22–ന് ജില്ലാ കളക്ടറുടെ പ്രത്യേക ഉത്തരവുമായി പാലക്കാട്ടുനിന്നും പോയ പൊലീസ് സംഘവും ഒരു നടപടിയും കൈക്കൊള്ളാതെ തിരിച്ചെത്തുകയാണുണ്ടായതു്. തങ്ങരം തിരിച്ചുപോകാമെന്ന് കാട്ടുകള്ളന്മാർ കൊടുത്ത ഉറപ്പിന്മേലാണത്രേ പൊലീസ് വെറുംകൈയോടെ തിരികെ മടങ്ങിയതു്! പൊലീസിൻെറ കൺമുൻപിൽത്തന്നെ അവർ മരത്തടികരം അടുക്കുകയും വെട്ടുകയും ചെയ്യുകൊണ്ടിരുന്നത്രേ.

വനംകൊള്ളക്കാരെ നിയന്ത്രിക്കാൻ ആരും മിനക്കെടാതിരിക്കുകയും മരം വെട്ടൽ ഭയങ്കരമായി തുടരുകയും ചെയ്തുവന്ന സാഹചര്യത്തിൽ മൂച്ചിക്കുണ്ടു പ്രദേശം ഉരംപ്പെട്ട അഗളി പഞ്ചായത്തു പ്രസിഡൻറ് വി. എം. അബ്രഹാമിനു ഹൈക്കോടതിയെ ശരണംപ്രാപിക്കുകയേ നിർവ്വാഹമുണ്ടായിരുന്നുള്ളൂ. അദ്ദേഹം സമർപ്പിച്ച റിട്ട് അപ്പീൽ ഹർജി ഫയലിൽ സ്വീകരിച്ചുകൊണ്ടു ഹൈക്കോടതി മാർച്ച് 24–ന് മൂച്ചിക്കുണ്ടിൽ മരം മുറിക്കൽനടക്കുന്നുണ്ടോ എന്ന് അന്വേഷിച്ചറിയാൻ ഒരു മൂന്നംഗക്കമ്മിഷനെ നിയോഗിച്ചു.

ഹൈക്കോടതിയിലെ അഭിഭാഷകൻ പി. കെ. ബാലസുബ്രഹ്മണ്യൻ, മഹാരാജാസ് കോളേജിലെ ബോട്ടണി പ്രൊഫസർ എം. കെ. പ്രസാദ്, പ്രകൃതി സംരക്ഷണസമിതി പ്രസിഡൻറ് എൻ. വി. കൃഷ്ണവാരിയർ എന്നിവരടങ്ങുന്ന കമ്മിഷൻെറ വഴിമുടക്കാൻ കാട്ടുകൊള്ളക്കാർ ശ്രമം നടത്താതെയുമിരുന്നില്ല. മൂച്ചിക്കുണ്ടിൽ അമ്പതേക്കർ സ്ഥലത്തെ മൊത്തം പത്തുലക്ഷം രൂപയുടെ തടി വെട്ടിമാററിയിട്ടുള്ളതായി കമ്മിഷൻ തയ്യാറാക്കിയ റിപ്പോർട്ടിൽ പറയുന്നു. കുറെയേറെ തടികരം അട്ടിയായി ഇട്ടിരിക്കുന്നതു് കമ്മിഷൻ നേരിൽകണ്ടു.

മൂച്ചിക്കുണ്ടിൽ മരംവെട്ടൽ നടക്കുന്നില്ലെന്നാണ് വനംവകുപ്പുമന്ത്രി നിയമസഭയിൽ ആണയിട്ടു പറഞ്ഞതു്. അതു പച്ചക്കള്ളമെന്ന് പ്രതിപക്ഷം വിളിച്ചുപറഞ്ഞിട്ടും മന്ത്രിക്ക് ഒരു കൂസലുമില്ലായിരുന്നു. ഇപ്പോരം മന്ത്രിക്ക് എന്തു പറയാൻ കഴിയും?



## നെഹ്റു ട്രോഫി വിശേഷങ്ങൾ

എടാമോനേ ഇതാണോ സ്വർഗ്ഗത്തേക്കുള്ള ഏണിപ്പടി?
ടിക്കറ്റ് പ്ലീസ്...
ഞങ്ങൾ ടൂർണമെൻറ് കമ്മറ്റിമെംബറുടെ സ്വന്തക്കാരാ ഹേ!
എക്സ്ക്യൂസ് മി..
ടിക്കറ്റ് വില്പനയെപ്പറ്റി ആക്ഷേപമുയർന്നുവന്നിരിക്കുന്ന സാഹചര്യത്തിൽ കളക്ഷൻ നമുക്ക് തുല്യമായി വീതിച്ചെടുക്കുന്നതാണ് നല്ലത്..
ടൂർ: കമ്മറ്റി
അതൊക്കെനോട്ട് ഞാൻ പറഞ്ഞതാ. ഖദറിട്ട് വരരുതെന്ന്.
IN
INDIA
അന്താരാഷ്ട്ര കായികരംഗത്തും 'ഐക്യ'
IRAN
ITALY
INDIA

## കെ. വേലപ്പൻ

കൗമുദി ന്യൂസ് സർവീസ്


**കാർഷിക കേരളം ഇന്ന നേരിടുന്ന ഏററവും വലിയ അത്യാഹിതത്തെപ്പററി. അതിൽ നിന്ന രക്ഷനേടാൻ ഒരു സംഘം ചെറുപ്പക്കാർ നിസ്തന്ദ്രമായി നടത്തുന്ന ശ്രമങ്ങളെപ്പററി. ആ മഹാശ്രമം നേരിടുന്ന ചോദ്യചിഹ്നങ്ങളെപ്പററി.**



ഡോ: സോളമൻ

# ഈ പച്ചപ്പീലികൾ കൊഴിയാതിരിക്കാൻ

നമുക്ക്, നമ്മുടെ കേരളത്തിന്, പ്രകൃതി കനിഞ്ഞേകിയ കല്പവൃക്ഷമുണ്ട്. പ്രകൃതിയുടെ അളവററ ഉദാരത മുഴവൻ ഒരു ചിമിഴിലെന്നവണ്ണം ഒതുങ്ങിച്ചേർന്ന തെങ്ങ്. പച്ചത്തഴപ്പിൻെറ കളിർമ്മ ചുരത്തി മലയാളമണ്ണിനെ ആർദ്രഹരിതഭൂമിയാക്കുന്ന കാമധേനു. ഈ വാത്സല്യാതിരേകമില്ലെങ്കിൽ പിന്നെ കേരളത്തിന ജീവിതമെവിടെ?

തെങ്ങോലപ്പാളികളുടെ മർമ്മരം കേട്ടുണരുന്ന നമ്മുടെ പ്രഭാതങ്ങൾ. നമ്മുടെ തീപ്പുകലുകളെ തണുപ്പിച്ചാശ്വസിപ്പിക്കാൻ തെളിനീര് ചുരത്തുന്ന തെങ്ങ്. മണൽത്തരികളിലൂർന്നുനിൽക്കുന്ന വെള്ളത്തുള്ളികൾ കോടാനുകോടി കോശങ്ങളിലൂടെ അരിച്ചരിച്ചു തെളിഞ്ഞ് തെങ്ങിൻ മണ്ടയിലെത്തി ദാഹനീരായി കിനിയുന്നു. പെരുമഴയിലും തിളയ്ക്കുന്ന വെയിലിലും നമ്മുടെ ജീവിതത്തിന് കൂരയാവുന്ന തെങ്ങ്. ലോകമെമ്പാടുംനിന്ന് കടൽ മാർഗ്ഗം വിവിധ രാജ്യങ്ങളെ പണ്ടുമുതൽക്കേ കേരളക്കരയിലേക്ക് വലിച്ചടുപ്പിച്ച നമ്മുടെ കയർ. ആൻറിബയോട്ടിക്സിൻെറ പ്രതിരോധവീര്യത്തെയും വെല്ലുന്ന തെങ്ങിൻപൂപ്പ്. ഡിസ്ററിൽഡ് വാട്ടറിന പകരം വയ്ക്കാവുന്ന കരിക്കിൻ വെള്ളം, അപൂർവ്വസിദ്ധിയുള്ള ചിരട്ടത്തൈലം. നമ്മുടെ ഉൽസവത്തിമിർപ്പിന് ഗ്രാമചാരുതയേകാൻ കുരുത്തോല.

നാളെ, വരുംതലമുറകൾക്ക് മുത്തശ്ശിക്കഥകളിലുറങ്ങിയുണരാൻ തോർന്നു തൊത്തുന്ന ഒരോർമ്മ മാത്രമാവുമോ ഈ കല്പവൃക്ഷം? പണ്ടുമുതലേ ഈ നാടിന് കേരളം എന്ന പേരുണ്ടായിരുന്നു. എന്തുകൊണ്ടാണ് നമ്മുടെ മുത്തശ്ശന്മാർ അങ്ങനെയൊരു പേരിട്ടത്? വരും തലമുറകൾക്ക് ഇട്ടുഴിക്കാൻ ഇതൊരു കടംകഥയാവുമോ?

ഇന്ന്, കരിഞ്ഞുണങ്ങിയ, ചീഞ്ഞുമറിഞ്ഞ തെങ്ങിൻ തലപ്പുകളെ നോക്കുമ്പോൾ മലയാളികളുടെ ഉള്ളുപിടയുന്നു. പച്ചപ്പീലികൾ പകരം കരിഞ്ഞ ഈർക്കിലുകൾ നീട്ടി ശൂന്യതയെ എത്തിപ്പിടിക്കാൻ വെമ്പുന്ന കർഷകൻെറ സ്വപ്നങ്ങൾ. മഹാമാരികൾ പിടിപെട്ട് തെങ്ങായ തെങ്ങെല്ലാം അന്യം നിന്നു പോവുന്ന മട്ടായിരിക്കുന്നു. ഐക്യരാഷ്ട്രസഭയുടെ സമാധാന സംസ്ഥാപന ശ്രമംപോലെ, കുറെക്കൊല്ലമായി ഗവേഷകർ തെങ്ങിൻ മണ്ടയിൽ ഗവേഷണവുമായി കഴിഞ്ഞുകൂടുകയായിരുന്നു.

അതിപ്രധാനമായൊരു കണ്ടുപിടിത്തം ഈ രംഗത്തുണ്ടായിരിക്കുകയാണിപ്പോൾ. കേന്ദ്രനാണ്യവിള ഗവേഷണ ഇൻസ്റ്റിററ്യൂട്ടിൻെറ കായംകുളത്തുള്ള റീജനൽ സ്റ്റേഷനിലെ രണ്ട് യുവശാസ്ത്രകാരന്മാർ മലയാളമനസ്സിൻെറ ആകാംക്ഷയും കൗതുകവും അപ്പാടെ വിളിച്ചു വാങ്ങിയിരിക്കുന്നു. കാററുവീഴ്ച (വേരുചീയൽ) രോഗത്തിന ഹേതുക്കളായ സൂക്ഷ്മജീവികളെ തങ്ങൾ കണ്ടെത്തിക്കഴിഞ്ഞുവെന്ന് ആ യുവശാസ്ത്രകാരന്മാരുടെ അവകാശവാദം. ഇതോടെ, കേരളത്തിലെ തെങ്ങുകളിൽ നാല്പതു ശതമാനത്തെയും ബാധിച്ചിരിക്കുന്നതും വ്യാപകമായതോതിൽ പരന്നുകൊണ്ടിരിക്കുന്നതുമായ കാററുവീഴ്ചരോഗത്തിന് പ്രതിവിധി കണ്ടെത്താനുള്ള അരനൂററാണ്ടുകാലത്തെ പരിശ്രമം ഫലവത്താകാൻ തുടങ്ങുകയാണെന്ന പ്രതീക്ഷയ്ക്ക് കനം വച്ചു.



ഡോ: ഗോവിന്ദൻകുട്ടി

എന്നാൽ കാററുവീഴ്ചയ്ക്ക് ഹേതുക്കളാണോ അവർ കണ്ടെത്തിയ അണുക്കൾ എന്ന കാര്യം ശാസ്ത്രീയമായി ഇനിയും തെളിയേണ്ടിയാണിരിക്കുന്നതെന്നും ഈ അവകാശവാദം ഒരു എടുത്തുചാട്ടമായിപ്പോയി എന്നും കൊച്ചിയിലെ നാളികേരവികസന ഡയറക്ടറേററ് മേധാവി പി. കെ. തമ്പാൻ അഭിപ്രായപ്പെട്ടത് ഇപ്പോൾ ജനങ്ങളിൽ ആശയക്കുഴപ്പം ഉളക്കിവിട്ടിരിക്കുകയാണ്.

മൈക്കോപ്ലാസ്മപോലുള്ള അതിസൂക്ഷ്മ ജീവികളെ കാററുവീഴ്ച ബാധിച്ച തെങ്ങുകളിൽ കണ്ടെത്തിയെന്നും രോഗകാരണം അതുതന്നെയെന്ന് തീർത്തുപറയാമെന്നും കായംകുളത്തെ ഗവേഷകർ പറയുന്നു. സംശയാതീതമായി തീർത്തു പറയാനാവില്ലെന്ന് എതിർവാദം. ഒരു കണ്ടുപിടിത്തത്തെച്ചൊല്ലിയുള്ള വാദപ്രതിവാദങ്ങൾ ഇളക്കിവിട്ടിരിക്കുന്ന ചൂടും പൊടിയും ആകെയൊരു സസ്പെൻസ് ഉളവാക്കിയിരിക്കുകയാണിപ്പോൾ.

നേരെന്തെന്നറിയാൻ കായംകുളത്തിനടുത്ത് കൃഷ്ണപുരത്തുള്ള കേന്ദ്രനാണ്യവിള ഗവേഷണ ഇൻസ്റ്റിററ്യൂട്ടിൽ ചെന്നപ്പോൾ അവിടത്തെ ശാസ്ത്രകാരന്മാർ ഒന്നും മിണ്ടാതെ മൗനത്തിനുള്ളിലേക്ക് ഒതുങ്ങിമാറാൻ ശ്രമിക്കുന്നതുകണ്ടു. തങ്ങൾ രാവുപകലാക്കി നൊന്തുനേടിയ വൻനേട്ടം ബഹുജനശ്രദ്ധയിൽപ്പെടുത്താൻ മുതിർന്നത് ഇങ്ങനെയൊരു ചിന്താക്കുഴപ്പത്തിന കാരണമാകുമെന്ന് അവർ സ്വപ്നേപി പ്രതീക്ഷിച്ചതല്ല. വാദകോലാഹലങ്ങൾ അവരുടെ മനഃസ്വാസ്ഥ്യംതന്നെ കെടുത്തിയിരിക്കുമ്പോലെ.

ദീർഘകാലത്തെ ദുരിതമറിഞ്ഞ് രാവും പകലും പാടുപെട്ട് രണ്ടു ചെറുപ്പക്കാർ ഇത്രയേറെ ശ്രദ്ധേയമായ ഒരു കണ്ടുപിടിത്തം നടത്തിയിട്ടും അവരുടെ ആവേശം തളർത്തുംവിധം നിജസ്ഥിതിയറിയാൻ മിനക്കെടാതെ അതിനെ പുച്ഛിച്ചുതള്ളുന്നത് ദുഃഖകരമാണെന്ന് കായംകുളം ഗവേഷണകേന്ദ്രത്തിലെ ജോയിൻറ് ഡയറക്ടർ എൻ. പി. ജയശങ്കർ പറഞ്ഞു.

മണ്ണിൻെറ കറുപ്പും ക്ഷമയും മൗനവും ഉടലാർന്നതുപോലുള്ള ഡോക്ടർ ജെ. ജെ. സോളമനും ഡോക്ടർ എം. പി. ഗോവിന്ദൻകുട്ടിയും. അവരുടെ നീണ്ട കാലത്തെ സൗഹൃദവും ഒത്തൊരുമിച്ചുള്ള പരീക്ഷണങ്ങളുമാണ് കേരഗവേഷണ രംഗത്ത് ഏതാണ്ടൊരു പുതുവഴിതുറക്കൽ എന്നുതന്നെ പറയാവുന്ന ഈ കണ്ടുപിടിത്തത്തിലേക്കെത്തിച്ചത്. അരനൂററാണ്ടു കാലമായി നിരവധി ശാസ്ത്രജ്ഞന്മാർ നടത്തിവരികയായിരുന്ന ഗവേഷണങ്ങളുടെ തുടർച്ചയായാണ് ഈ വൻ ചുവടുവയ്പ്. ആറുവർഷത്തെ നിരന്തരമായ പരീക്ഷണങ്ങളുടെയും പരിശോധനകളുടെയും ഫലമായി തങ്ങൾ നടത്തിയ ഈ കണ്ടുപിടിത്തം അന്താരാഷ്ട്രതലത്തിൽ പ്രമുഖരായ ശാസ്ത്രജ്ഞന്മാർ അംഗീകരിച്ചുകഴിഞ്ഞതാണെന്ന് ഡോക്ടർ സോളമനും ഡോക്ടർ ഗോവിന്ദൻകുട്ടിയും പറയുന്നു.



കാററുവീഴ്ച ബാധിച്ച തെങ്ങ്

പബ്ളിസിററിക്കണ്ണില്ലാത്ത ശാസ്ത്രകാരന്മാർ ചോദ്യങ്ങളിൽനിന്ന് ഒഴിഞ്ഞുമാറുന്ന ഒരു രീതിയുണ്ടല്ലോ. ഗോവിന്ദൻകുട്ടിയും സോളമനും ആദ്യം അതുതന്നെ അവലംബിക്കാൻ ശ്രമിച്ചു. പിന്നെ, അന്വേഷണത്തിൻെറ വ്യഥയും ത്രാസവും അനുഭവിച്ച നാളുകളെക്കുറിച്ചാരാഞ്ഞപ്പോൾ അവർ സാധാരണ മനുഷ്യരെപ്പോലെ വികാരാധീനരായി. തിരുനെൽവേലിക്കാരനായ ഡോക്ടർ സോളമനും അയിരൂർ സ്വദേശിയായ ഡോക്ടർ ഗോവിന്ദൻകുട്ടിയും 1974–ൽ കേന്ദ്ര നാണ്യവിള ഗവേഷണ ഇൻസ്ററിററ്യൂട്ടിൻെറ കായംകുളം റീജനൽ സെൻററിൽ സയൻറിസ്ററുകളായി പ്രവേശിച്ചതോടെയാണ് അവരുടെ സംയുക്തപരീക്ഷണങ്ങളുടെ തുടക്കം. നിരീക്ഷണത്തിന് അത്യാവശ്യമായ ഇലക്ട്രോൺ മൈക്രോസ്കോപ് അരികിലില്ലെന്നത് അവരുടെ ആവേശത്തെ ലേശവും തളർത്തിയില്ല. ഒരു അംശം മൈക്രോണോം തങ്ങളുടെ പരീക്ഷണശാലയിലുണ്ടായിരുന്നത് അവർക്ക് വളരെ ഉപകാരപ്പെട്ടു. തെങ്ങിൻെറ ചങ്ക്, മടൽ, വിരിയാത്ത പൂങ്കുലയുടെ അക്ഷം, വേരററം, കുരുത്തോല, മുററിയ ഓല എന്നീ ഭാഗങ്ങളുടെ ഏററവും നേർത്തു കനംകുറഞ്ഞ ഛേദങ്ങൾ അംശം മൈക്രോണോം ഉപയോഗിച്ചെടുത്തത് നിരീക്ഷിക്കാൻ ഇലക്ട്രോൺ മൈക്രോസ്കോപ്പിൻെറ സഹായംതേടി ഡോക്ടർ സോളമൻ കാര്യവട്ടത്തും ബോംബെയിലും വെല്ലൂരിലുമൊക്കെ രണ്ടുവർഷക്കാലം ഓടിനടന്നു. കാര്യവട്ടം യൂണിവേഴ്സിററി സെൻററിലെ സുവോളജിഡിപ്പാർട്ട്മെൻറ് വക ഇലക്ട്രോൺമൈക്രോസ്കോപ് കുറെക്കാ

# വില്ലൻ അകപ്പെടുന്നു

കാറ്റുവീഴ്ചയ്ക്കു പിന്നിലെ വില്ലൻ മൈക്കോപ്ലാസ്മയാണെന്ന് ഏതാണ്ട് തെളിഞ്ഞിരിക്കുന്നു. ആ പിടികിട്ടാപ്പുള്ളിയെ പിടികൂടാൻ, കഴിഞ്ഞ അറുപതോളം കാലമായി ശാസ്ത്രകാരന്മാർ പെടാപ്പാട് പെടുകയായിരുന്നു.

1874–നോടടുപ്പിച്ചാണ് കാറ്റുവീഴ്ച രോഗം ആദ്യമായി റിപ്പോർട്ട് ചെയ്യപ്പെട്ടത്. കവിയൂരിലെയും കല്ലൂപ്പാറയിലെയും കർഷകർ സങ്കടം ബോധിപ്പിച്ചതിനെത്തുടർന്ന് 1900–ാമാണ്ട് തിരുവിതാംകൂർ സർക്കാർ ഇതേക്കുറിച്ചന്വേഷിക്കാൻ കരമനയിലെ ഗവൺമെൻറ് കൃഷിഫാമിലെ സൂപ്രണ്ട് ബി. എസ്. നാരായണസ്വാമി അയ്യരെ നിയോഗിച്ചു. മണ്ണിന്റെ വളക്കുറവില്ലായ്മകൊണ്ടോ ഏതെങ്കിലും കീടത്തിന്റേയോ ഫംഗസിന്റേയോ ആക്രമണംകൊണ്ടോ ആകണം തെങ്ങുകളുടെ ശക്തി ക്ഷയിക്കുന്നതെന്നായിരുന്നു അയ്യരുടെ എല്ലാടവും പിടിച്ചുള്ള നിഗമനം. 1906–ൽ പ്രശ്നം കൺസർവേറ്റർ ഒഫ് ഫോറസ്ട്രിയായ ടി. എഫ്. ബൂർദില്ലൻ ഏറ്റെടുക്കുകയും ഏതോ ഒരു ഫംഗോയിഡ് കാരണമാണ് രോഗമെന്ന് ഊഹിക്കുകയും ചെയ്തു. ഇത് സാംക്രമികരോഗമാണെന്ന കാര്യവും ബൂർദില്ലൻ കണ്ടെത്തി.

1908–ൽ പൂസായിലെ ഇംപീരിയൽ മൈക്കോളജിസ്റ്റ് ഇ. ജെ. ബട്ലർ അന്വേഷണത്തിന്റെ ചുമതല ഏറ്റെടുത്തു. ബോട്രിയോ ഡിപ്ലോഡിയ എന്നൊരുതരം ഫംഗസിനെ ബട്ലർ, രോഗം ബാധിച്ച തെങ്ങിന്റെ വേരിൽനിന്ന് കണ്ടെടുത്തു.

1924–ൽ എം. കെ. വർഗ്ഗീസിനെ തിരുവിതാംകൂർ സർക്കാർ, മൈക്കോളജിസ്റ്റ് ആയി നിയമിച്ചു. 1929–ൽ തിരുവിതാംകൂർ സ്റ്റേറ്റ് അഗ്രിക്കൾച്ചറൽ ഡിപ്പാർട്ടുമെൻറിന്റെ കീഴിൽ പ്രത്യേകമൊരു മൈക്കോളജി വിഭാഗം സ്ഥാപിതമായി. ഇതോടെ ഗവേഷണങ്ങൾക്ക് പുതിയൊരു ഗതിവേഗം കിട്ടി. വർഗ്ഗീസിന്റെ നിരന്തരമായ ഗവേഷണങ്ങൾകൊണ്ട് കാറ്റുവീഴ്ചയ്ക്കു കാരണക്കാരനായ വില്ലനെ സംശയാതീതമായി കണ്ടെത്താൻ കഴിഞ്ഞില്ല. കാരണം അറിയില്ല. എങ്കിലും സസ്യസംരക്ഷണ നടപടികൾ സ്വീകരിച്ചുകൊണ്ട് രോഗപ്പകർച്ച സാരമായി നിയന്ത്രിക്കാം—അദ്ദേഹം അഭിപ്രായപ്പെട്ടു. പ്രതീക്ഷയ്ക്കിടയില്ലാത്തവിധം അവശമായ തെങ്ങുകളെ വെട്ടിമാറ്റുന്നതും നന്നാവുമെന്ന് അദ്ദേഹം സൂചിപ്പിച്ചു.

തെക്കേ ഇന്ത്യയിലെ തെങ്ങുകളെക്കുറിച്ചുള്ള അന്വേഷണറിപ്പോർട്ട് 1934–ൽ ഡോക്ടർ ജെ. എസ്. പട്ടേൽ സമർപ്പിച്ചപ്പോഴും കാറ്റുവീഴ്ചയെച്ചൊല്ലി കൂടുതലൊന്നും പറയാനുണ്ടായിരുന്നില്ല. 1935–മാർച്ചിൽ കൊല്ലത്തെ കാർഷിക ഗവേഷണശാലയിൽവച്ച് ഒരു കോൺഫറൻസ് നടന്നു. ഗവേഷണം തുടരാനുള്ള സാദ്ധ്യതകളാരായാൻ ഒരു കമ്മിറ്റിയെ നിയോഗിച്ചു. കരമന, ഓച്ചിറ, ആലപ്പുഴ എന്നിവിടങ്ങളിലെ ഫാമുകളിൽ ഗവേഷണസൗകര്യം ഉണ്ടാക്കി. നൂറേക്കർ സ്ഥലമെടുത്ത് ഗവേഷണാർത്ഥം ഒരു സെൻട്രൽ കോക്കനട്ട് ഫാം സ്ഥാപിക്കാൻ ഏർപ്പാടായി. 1944–ൽ ട്രാവൻകൂർ കോക്കനട്ട് കമ്മിറ്റി ആക്ട് പ്രാബല്യത്തിലായി. തുടർന്ന് 1949–ൽ കായംകുളത്ത് ഒരു സെൻട്രൽ കോക്കനട്ട് റിസർച്ച് സ്റ്റേഷൻ സ്ഥാപിതമായി. ശാസ്ത്രകാരന്മാരും സാങ്കേതിക വിദഗ്ധരുമായി മൊത്തം പന്ത്രണ്ടുപേരെക്കൊണ്ട് തുടങ്ങിയ പ്രസ്തുത സ്ഥാപനം മുഖ്യമായും ശ്രദ്ധയൂന്നിയത് കാറ്റുവീഴ്ചരോഗത്തെ സംബന്ധിച്ച ഗവേഷണങ്ങളിലാണ്. 1966–ൽ ആ സ്ഥാപനത്തെ ഇന്ത്യൻ കൗൺസിൽ ഒഫ് അഗ്രികൾച്ചറൽ റിസർച്ച് ഏറ്റെടുത്തു. കായംകുളത്തേയും കാസർകോട്ടേയും കേര ഗവേഷണ കേന്ദ്രങ്ങളെയും വിറ്റലിലെ കമുക ഗവേഷണകേന്ദ്രത്തെയും സംയോജിപ്പിച്ചുകൊണ്ട് 1970–ൽ ആ സ്ഥാപനം ഇന്നത്തെ കേന്ദ്ര നാണ്യവിള ഗവേഷണകേന്ദ്രമായി. 1970–ൽ കാറ്റുവീഴ്ച രോഗത്തിൽ ഗവേഷണം നടത്തുന്നവരായി പതിനാറ് ശാസ്ത്രകാരന്മാരാണ് ഉണ്ടായിരുന്നതെങ്കിൽ ഇന്ന് മുപ്പത്തിയഞ്ചോളം പേർ ഗവേഷകരായുണ്ട്. കാറ്റുവീഴ്ചയുടെ വിവിധവശങ്ങളെപ്പറ്റി പഠിക്കാനുള്ള ഇരുപത്തൊൻപതിലേറെ ഗവേഷണപ്രോജക്റ്റുകൾ ഇവിടെ ഇപ്പോൾ നടന്നുവരുന്നുണ്ട്.

അൾട്രാമൈക്രോടോം, അൾട്രാ സെൻട്രിഫ്യൂഗ് തുടങ്ങി അത്യാധുനിക സജ്ജീകരണങ്ങളുള്ള ഇവിടത്തെ ലബോറട്ടറികൾ ഇന്ത്യൻ നിലവാരം വച്ചുനോക്കുമ്പോൾ ഏറ്റവും മികച്ചതാണ്. ഇലക്ട്രോൺ മൈക്രോസ്കോപ്പും വന്നെത്തിയിട്ടുണ്ട്.

വൈറസ്, ബാക്ടീരിയ, കുമിൾ, നിമറ്റോഡ് എന്നിവയൊക്കെ രോഗകാരണമെന്ന് പലപ്പോഴും സംശയിച്ചിരുന്നു. രോഗബാധിത തെങ്ങുകളുടെ കോശങ്ങളിൽ നിന്ന് കുമിളുകളേയും ബാക്ടീരിയയേയും പലരും ഇതിനുമുമ്പ് വേർതിരിച്ചെടുത്തിട്ടുണ്ട്.

എം. കെ. വർഗ്ഗീസ്, ഡോക്ടർ കെ. പി. വി. മേനോൻ, ഡോക്ടർ കെ. രാധ തുടങ്ങിയ ആദ്യകാല ഗവേഷകർ മൂന്നുതരം കുമിളുകളെ കാറ്റുവീഴ്ചരോഗവുമായി ബന്ധപ്പെടുത്തി നിരവധി പ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. കായംകുളം ഗവേഷണകേന്ദ്രത്തിലെതന്നെ ഡോക്ടർ പി. കെ. കോശിയും മറ്റും രോഗബാധിത തെങ്ങുകളിൽ നിന്ന് വിരവർഗ്ഗത്തിൽപ്പെട്ട 'നിമറ്റോഡ്' ജീവികളെ കണ്ടെത്തിയിട്ടുണ്ട്. എന്നാൽ ഈ കണ്ടുപിടിത്തങ്ങളെയെല്ലാം ആവശ്യമായ പത്തോജെനിസിറ്റി പരീക്ഷണങ്ങൾക്കു വിധേയമാക്കിയപ്പോൾ രോഗഹേതുക്കൾ അവയൊന്നുമല്ലെന്ന് വ്യക്തമായി.

ന്യൂ ഡെൽഹിയിലെ ഇന്ത്യൻ കാർഷിക ഗവേഷണകേന്ദ്രത്തിലെ ഡോക്ടർ എ. എൻ. സഡൻവാർ രോഗബാധിത തെങ്ങുകളിൽ തബാക്കോ മോസൈക്ക് വൈറസുകളുടെ സാന്നിദ്ധ്യം ഇലക്ട്രോൺ മൈക്രോസ്കോപ്പിലൂടെ കണ്ടെത്തിയെന്ന് 1967–ൽ അവകാശപ്പെട്ടിരുന്നു. എന്നാൽ 1976–ൽ കായംകുളം ഗവേഷണകേന്ദ്രത്തിലെ ഡോക്ടർ സോളമൻ തന്നെ അതു തെറ്റെന്ന് തെളിയിച്ചിരുന്നു. ഡോക്ടർ സോളമനും ഡോക്ടർ എം. ശശികലയും ജേർണൽ ഒഫ് പ്ലാൻറ് പഥോളജിയിൽ 1980–ൽ പ്രസിദ്ധീകരിച്ച പ്രബന്ധത്തിൽ അത് സംശയാതീതമായി വ്യക്തമാക്കിയിരുന്നു. അതുമല്ല 1976–ൽ തന്നെ കാസർകോഡ് നടന്ന കേരവികസന സിമ്പോസിയത്തിൽ ഡോക്ടർ സോളമനും ഡോക്ടർ ശശികലയും ആ പ്രബന്ധം അവതരിപ്പിച്ച് ശാസ്ത്രകാരന്മാരുടെ അംഗീകാരം നേടിയതാണ്.

രോഗബാധിതമായ തെങ്ങുകളുടെ കോശങ്ങളിൽ നീണ്ട കുഴലുകൾപോലത്തെ സൂക്ഷ്മവസ്തുക്കളെക്കണ്ട് ഡെൽഹിയിലെ ഗവേഷകർ വൈറസ്സെന്ന് തെറ്റിദ്ധരിക്കുകയാണുണ്ടായതെന്ന് ഡോക്ടർ സോളമൻ പറഞ്ഞു. കാറ്റുവീഴ്ചയുടെ പിന്നിലെ വില്ലനെ കണ്ടെത്താനുള്ള തീവ്രയത്നത്തിൽ ഒട്ടൊന്നുമല്ല ആ തെറ്റിദ്ധാരണ സമയനഷ്ടവും ബുദ്ധിമുട്ടും ഉണ്ടാക്കിവച്ചത്. ആ കടമ്പ കടന്നശേഷമാണ് കായംകുളത്തെ ഗവേഷകർക്ക് യഥാർത്ഥവില്ലനെ ഇപ്പോൾ പിടികൂടാൻ കഴിഞ്ഞിരിക്കുന്നത്.

...ലം ഉപയോഗിച്ചു. പിന്നെ ടെക്നീഷ്യൻ സ്ഥലത്തില്ലാതെ യൂണിവേഴ്സിറ്റിയുടെ ഇലക്ട്രോൺ മൈക്രോസ്കോപ് പ്രവർത്തനരഹിതമായപ്പോൾ വെല്ലൂരിലെ ക്രിസ്ത്യൻമെഡിക്കൽ കോളേജിലെയും ബോംബെയിലെ കേന്ദ്ര പരുത്തി ഗവേഷണകേന്ദ്രത്തിലെയും ഇലക്ട്രോൺ മൈക്രോസ്കോപ്പുകൾ ഉപകരിച്ചു.

കണ്ടെത്തലിന്റെ നിമിഷം ഓർത്തപ്പോൾ ഡോക്ടർ സോളമനും ഡോക്ടർ ഗോവിന്ദൻകുട്ടിക്കും കണ്ണിൽ തിളക്കം.

ഇക്കഴിഞ്ഞ സെപ്തംബറിലൊരു ദിവസം, ഡോ: സോളമൻ ഇലക്ട്രോൺ മൈക്രോസ്കോപ്പിലൂടെ കുറെ ഛേദങ്ങൾ നിരീക്ഷിച്ചശേഷം വെല്ലൂരിൽനിന്ന് മടങ്ങിയെത്തിയതേയുള്ളു. സ്വതവേ ഒരു പതുങ്ങിയായ കൂട്ടുകാരൻ ഒരിക്കലുമില്ലാത്തൊരു പ്രസരിപ്പു കാട്ടുന്നതു കണ്ട് ഡോ: ഗോവിന്ദൻകുട്ടി ആകാംക്ഷയോടെ ആരാഞ്ഞു: "എന്തെങ്കിലും കണ്ടോ?" "എന്തോ ചിലതൊക്കെ കണ്ടു. ഒരു പക്ഷേ, അവ മൈക്കോപ്ലാസ്മപോലുള്ള ജീവികളാകാനാണ് സാദ്ധ്യത,"–ഡോ: സോളമന്റെ മറുപടി. അവർക്കിരുവർക്കും പിന്നെ ആഹ്ലാദത്തിന്റെ നിമിഷങ്ങൾ. നാടൊട്ടുക്ക് കേൾക്കുമാറുച്ചത്തിൽ വിളിച്ചു കൂവാൻ തോന്നി. അരുതെന്ന് പൊടുന്നനെ വിവേകം വിലക്കി–വരട്ടെ. ശരിയാണെന്നുറപ്പുവന്നശേഷം മതി ഇതു ലോകരെ അറിയിക്കാൻ.

വിദേശത്തുള്ള നാലഞ്ച് പ്രമുഖ ശാസ്ത്രജ്ഞന്മാർക്ക് അവർ തങ്ങൾ നിരീക്ഷിച്ച ഛേദങ്ങളുടെ ഇലക്ട്രോൺമൈക്രോഗ്രാഫുകളും സാമ്പിളുകളും അയച്ചുകൊടുത്തിട്ട് സ്ഥിരീകരണമറിയാൻ കാത്തിരുന്നു. അവരിൽ പലരും മൈക്കോപ്ലാസ്മപോലുള്ള സൂക്ഷ്മജീവികളെത്തന്നെയാണ് ഡോ: സോളമനും ഡോ: ഗോവിന്ദൻകുട്ടിയും കണ്ടതെന്ന് സമ്മതിച്ചു. ഇക്കഴിഞ്ഞ ജനുവരി 6–ാംതീയതി ഇലക്ട്രോൺ മൈക്രോസ്കോപ്പിലൂടെ ഏറ്റവും വലിയ അഥോറിറ്റികളിലൊരാളായ പശ്ചിമ ജർമ്മനിയിലെ പ്രൊഫസർ എഫ്. ഹീൻഹാസ് സ്ഥിരീകരണമറിയിച്ചുകൊണ്ട് കത്തെഴുതി. ഡോക്ടർ സോളമന്റെയും ഡോക്ടർ ഗോവിന്ദൻകുട്ടിയുടെയും നിരീക്ഷണഫലങ്ങൾ അടങ്ങിയ പ്രബന്ധം പ്രസിദ്ധീകരിക്കാൻ പശ്ചിമ ജർമ്മനിയിലെ "ജേർണൽ ഒഫ് പ്ലാൻറ് പ്രൊട്ടക്ഷൻ ആൻഡ് പാഥോളജി' ഏറ്റുവാങ്ങിക്കഴിഞ്ഞു. എന്നിട്ടും ആ കണ്ടുപിടിത്തത്തെപ്പറ്റി ആ യുവശാസ്ത്രജ്ഞന്മാർ പുറത്തു മിണ്ടിയില്ല. ബന്ധപ്പെട്ട അധികൃതരെ അറിയിച്ചശേഷം അവരാണ് അത് പുറത്തറിയിച്ചത്. തങ്ങൾ എടുത്തുചാട്ടം ഒന്നും നടത്തിയിട്ടില്ലെന്ന് ഡോക്ടർ സോളമനും ഡോക്ടർ ഗോവിന്ദൻകുട്ടിയും പറയുന്നു.

ഏതെങ്കിലുമൊരു സസ്യരോഗ ഗവേഷണം ഫലവത്തായെന്ന് സംശയാതീതമാവണമെങ്കിൽ റോബർട്ട് കോക്ക് എന്ന ശാസ്ത്രജ്ഞൻ ഉന്നയിച്ചിട്ടുള്ള നാലു നിബന്ധനകളനുസരിച്ചുള്ള പരീക്ഷണങ്ങളെല്ലാം ശരിയാവണം. രോഗം ബാധിച്ച എല്ലാമരങ്ങളിലും രോഗഹേതുവായ സൂക്ഷ്മജീവിയെ കാണണമെന്നതാണ് കോക്കിന്റെ നിബന്ധനകളിൽ ആദ്യത്തേതും അതിപ്രധാനവും. തങ്ങൾ നിരീക്ഷണവിധേയമാക്കിയ രോഗബാധിതമായ ആറ് തെങ്ങുകളിലും മൈക്കോ പ്ലാസ്മപോലുള്ള ജീവികളെ കണ്ടെത്തിയതിനാൽ കോക്കിന്റെ ഒന്നാംനിബന്ധന തെളിയിച്ചുകഴിഞ്ഞിരിക്കുന്നുവെന്ന് കായംകുളത്തെ ശാസ്ത്രജ്ഞന്മാർ പറയുന്നു. തങ്ങൾ നിരീക്ഷിച്ച രോഗം ബാധിക്കാത്ത നാല് തെങ്ങുകളിലും ആ സൂക്ഷ്മജീവികളെ കണ്ടില്ലായെന്നത് ഈ കണ്ടെത്തലിന് സാധൂകരണം നൽകുന്നു. ഇത്ര ചുരുക്കം എണ്ണം തെങ്ങുകളിൽ കണ്ടതു വച്ചുമാത്രം ഒരു തീർച്ച പറയാനൊക്കുമോ എന്ന ചോദ്യത്തിനും ആ ശാസ്ത്രജ്ഞന്മാർക്ക് മറുപടിയുണ്ട്. ഫ്ളോറിഡായിൽ ലീതൽ യെല്ലോയിങ് എന്ന തെങ്ങുരോഗത്തിനു കാരണമായ അണുക്കളെ കണ്ടെത്തി ആദ്യം റിപ്പോർട്ട് ചെയ്തപ്പോൾ ഒരൊറ്റ തെങ്ങിൽ കണ്ട തെളിവുവച്ചു മാത്രമായിരുന്നു അത്. അതുപോലെതന്നെ പശ്ചിമാഫ്രിക്കയിലെ ഒരു പരീക്ഷണത്തിൽ മൂന്നു തെങ്ങുകളെ മാത്രമേ ആശ്രയിച്ചുള്ളു. ഇലക്ട്രോൺ മൈക്രോസ്കോപ് ഉപയോഗിച്ചുള്ള പരീക്ഷണങ്ങൾക്ക് നേർത്തു സൂക്ഷ്മമായ ഛേദങ്ങളെടുക്കാൻ അത്ര എളുപ്പമല്ല എന്നതാണ് അതിനു കാരണം.

കുത്ത് കണ്ണാടിച്ചീളുകൊണ്ടാണ് സസ്യഭാഗങ്ങളുടെ അതിസൂക്ഷ്മമായ ഛേദങ്ങൾ മുറിച്ചെടുക്കുക. നൈഫ് മേക്കർ എന്നൊരുപകരണം ഉപയോഗിച്ച് വെട്ടിയെടുക്കുന്ന കണ്ണാടിച്ചീളുകൾ അൾട്രാ മൈക്രോടോമിൽ ഘടിപ്പിച്ചിട്ടാണ് നേർത്തു സൂക്ഷ്മമായ ഛേദങ്ങൾ മുറിച്ചെടുക്കുന്നത്. നൂറു നാനോമീറ്റർ കനത്തിലുള്ള ഛേദങ്ങളാണ് നിരീക്ഷണത്തിനെടുക്കുന്നത്. ഒരു മില്ലിമീറ്ററിന്റെ പതിനായിരത്തിലൊന്നുവരും ഒരു നാനോമീറ്റർ.

ഒരു തീപ്പെട്ടിക്കൊള്ളിയുടെ കാര്യമെടുക്കാം. ഇലക്ട്രോൺ മൈക്രോസ്കോപ്പിലൂടെ നിരീക്ഷിക്കാനുതകുംവിധം അതിന്റെ ഛേദങ്ങൾ പതിനാറുലക്ഷം എടുക്കാം. അത്തരമൊരു ഛേദം എത്ര



കേന്ദ്ര തോട്ടവിള ഗവേഷണ ഇൻസ്റ്റിറ്റ്യൂട്ടിന്റെ കായംകുളം റീജിയണൽ സെൻറർ

ജോയിന്റ് ഡയറക്ടർ
ഡോ: എൻ. പി. ജയശങ്കർ











കാററുവീഴ്ചയ്ക്കു കാരണക്കാരായ മൈക്കോപ്ലാസ്മപോലുള്ള സൂക്ഷ്മ ജീവികൾ. ഇലക്ട്രോൺ മൈക്രോസ്കോപ്പിലൂടെ യഥാർത്ഥ വലിപ്പത്തിന്റെ 70600 മടങ്ങ് വലിപ്പത്തിൽ കാണുമ്പോൾ

യാതീതമായി അതിനിയും തെളിയേണ്ടിയാണിരിക്കുന്നത്. മലമ്പനി രോഗാണുക്കൾ പെററുപെരുകി വളരുമ്പോലെ ഏതോ ഒരു കീടത്തിന്റെ ഉമിനീർഗ്രന്ഥിയിലാവണം ഒരുപക്ഷേ കാററുവീഴ്ചയ്ക്കു കാരണക്കാരായ സൂക്ഷ്മജീവികളും പെററുപെരുകുന്നത്.

മൈക്കോപ്ലാസ്മപോലുള്ള സൂക്ഷ്മജീവികളെ വേർതിരിച്ചെടുത്താലും അവയ്ക്ക് വളരാൻ പററിയ മാദ്ധ്യമം കണ്ടെത്തേണ്ടേ? കരിക്കിൻവെള്ളംതന്നെ അതിനുപയോഗിച്ചുകൂടേ എന്നൊരു വിചാരവും കായങ്കുളത്തെ ഗവേഷകർക്കില്ലാതില്ല. അതിനു്, രോഗം പരത്തുന്ന കീടത്തിൽ ഇവ ഏതു സാഹചര്യത്തിൽ ജീവിക്കുന്നു എന്നു മനസ്സിലാക്കിയാലേ പററൂ. ഇതൊന്നും അത്ര എളുപ്പമുള്ള കാര്യമല്ല. എത്രയോ രാവുകൾ അവക്കിനിയും പകലുകളാക്കേണ്ടിയിരിക്കുന്നു.

കാററുവീഴ്ചയ്ക്കു കാരണക്കാരനായ വില്ലൻ ഇത്രയുംകാലം ശാസ്ത്രത്തിന്റെ കണ്ണുംവെട്ടിച്ച് ഒളിപ്പോരു് നടത്തുകയായിരുന്നു. കണ്ണുകൾക്കും യന്ത്രക്കണ്ണുകൾക്കും കാണാൻ നിന്നുകൊടുക്കാതെ തെന്നിമറഞ്ഞു നടക്കുകയായിരുന്ന പിടികിട്ടാപ്പുള്ളിയും ഒടുവിൽ കുടുങ്ങി. സ്ഥൂലപ്രപഞ്ചത്തിനുനേരെ ദൂരദർശിനി നീട്ടിയ

ക്കാനും നിരീക്ഷിക്കാനും ശരാശരി ഇരുപതു മിനിട്ടുകളെടുക്കുമെന്നു വയ്ക്കുക. ഒരു ശാസ്ത്രകാരൻ രാവും പകലും ഇടതടവില്ലാതെ അങ്ങനെ ഛേദമെടുത്തും നിരീക്ഷിച്ചുംകൊണ്ടിരുന്നാൽ ആ തീപ്പെട്ടിക്കൊള്ളി മുഴുവൻ തീരണമെങ്കിൽ അമ്പത്തെട്ടുവർഷമെടുക്കും. ഒരു തീപ്പെട്ടിക്കൊള്ളിയുടെ കാര്യം ഇതാണെങ്കിൽപ്പിന്നെ തെങ്ങിൻ ഭാഗങ്ങളുടെ ഛേദമെടുക്കുക എത്ര ദുഷ്കരമായിരിക്കും!

കാററുവീഴ്ച ബാധിച്ച തെങ്ങുകളിൽനിന്നു് ഇനി മൈക്കോപ്ലാസ്മപോലുള്ള സൂക്ഷ്മജീവികളെ വേർതിരിച്ചെടുത്ത് കൃത്രിമസാഹചര്യങ്ങളിൽ വളർത്താൻ കഴിയണം. ആരോഗ്യമുള്ള തെങ്ങുകളിൽ അതു് കുത്തിവച്ച് രോഗം ഉണ്ടാകുമെന്ന് തെളിയിക്കണം. അങ്ങനെ രോഗം ബാധിച്ച തെങ്ങുകളിൽനിന്നു ശേഖരിക്കുന്ന സൂക്ഷ്മാണുജീവികളെ കൃത്രിമ സാഹചര്യങ്ങളിൽ വളർത്താൻ കഴിഞ്ഞ ജീവികളുമായി താരതമ്യം ചെയ്ത് ഉറപ്പുവരുത്തണം. ഇത്രയുമായാലേ കോക്ക് നിർദ്ദേശിച്ചിട്ടുള്ള നാലു് നിബന്ധനകൾ പാലിച്ചുകൊണ്ട് ഗവേഷണം മുഴുവനമാവുകയുള്ളൂ എന്നകാര്യം കായംകുളത്തെ ഗവേഷകർ സമ്മതിക്കുന്നു. എങ്കിലും കാററുവീഴ്ച ബാധിച്ച തെങ്ങുകളിൽ നിന്നെടുത്തു് തങ്ങൾ നിരീക്ഷിച്ച ഛേദങ്ങളിൽ മൈക്കോപ്ലാസ്മപോലുള്ള സൂക്ഷ്മജീവികളല്ലാതെ മറെറാന്നിനെയും കണ്ടില്ലെന്നതു് ശ്രദ്ധേയമാണെന്നു് അവർ ചൂണ്ടിക്കാട്ടുന്നു. കാററുവീഴ്ചയ്ക്കു കാരണക്കാരെന്നു് ഏതാണ്ട് തീർത്തുതന്നെ പറയാവുന്ന സൂക്ഷ്മജീവികളെ വേർതിരിച്ചെടുക്കാനും അവയെ തെങ്ങിൽനിന്നു തെങ്ങിലേക്കു് പകരുന്ന കീടത്തെ തിരിച്ചറിയാനുമുള്ള പരീക്ഷണങ്ങളിൽ ഏർപ്പെട്ടിരിക്കുകയാണ് ഡോക്ടർ സോളമനും ഡോ



രോഗം ബാധിച്ച തെങ്ങിലെ കായ്കൾ. ചിരട്ട കട്ടികുറഞ്ഞു് ഇല്ലെന്നാവുന്നു

ക്ടർ ഗോവിന്ദൻകുട്ടിയും ഇപ്പോൾ. പത്രണ്ടോളം ശാസ്ത്രകാരന്മാർകൂടി ഈ മഹായജ്ഞത്തിൽ ഭാഗഭാക്കുകളാകും. എത്രയും വേഗം കാററുവീഴ്ചയ്ക്കു് പ്രതിവിധി കണ്ടെത്തണമെന്ന നിയോഗം ഏറെറടുത്തിരിക്കുകയാണവർ.

മനുഷ്യരിൽ മലമ്പനി പരത്തുന്നതു് കൊതുകാണ്. രക്തം വലിച്ചെടുക്കുന്നതിനിടയിലാണ് കൊതുക് രോഗവിതരണം നടത്തുന്നതു്. അതുപോലെ തെങ്ങിൽ നിന്നു് നീരുവലിച്ചെടുക്കുന്ന ഏതോ ഒരു കീടമാവണം കാററുവീഴ്ച പരത്തുന്നതു്. ഒരുപക്ഷേ, അതു് കാററുവീഴ്ച ബാധിച്ച തെങ്ങുകളിൽ സാധാരണയായി കണ്ടുവരുന്ന മക്കുണവർഗ്ഗത്തിൽപ്പെട്ട റേന്തപ്പത്രിയാവാം. സംശ

മനുഷ്യന്റെ കാഴ്ചവട്ടം അദൃശ്യപ്രപഞ്ചത്തിന്റെ അതിരുകൾ ചുരുക്കുന്നു; സൂക്ഷ്മപ്രപഞ്ചത്തിൽ സൂക്ഷ്മദർശിനിയാഴ്ത്തി സൂക്ഷ്മതയുടെ അനന്തതയെന്തെന്നാരായുന്നു. പുറംകണ്ണിനും അകംകണ്ണിനും ഒരേപോലെ കാഴ്ചക്കൂർക്കുന്നു. പിടികിട്ടാപ്പുള്ളികൾ പലതും പിടികിട്ടിപ്പോവുന്നു.

പരിണാമത്തിന്റെ തുടക്കത്തിൽത്തന്നെ കണ്ണിപൊട്ടിയകന്നു് അങ്ങനെയങ്ങു കിടന്നുപോയ ജീവന്റെ അതിസൂക്ഷ്മമായ ഒരു തുടിപ്പ്. ഭൂപ്രതലത്തിൽ ജീവന്റെ ആദിസ്പന്ദം ഉണർന്നു് ഏകകോശക ജീവികളായി കരുപിടിക്കുന്നതു് ഏതാണ്ട് ഇരുന്നൂറുകോടി വർഷം മുമ്പായിരുന്നിരിക്കണം. അതിനും നൂറുകോടി

വർഷംമുമ്പ് ജീവൻ ഏതു രൂപത്തിലായിരുന്നുവെന്നു കാണണമോ? മൈക്കോപ്ലാസ്മപോലുള്ള സൂക്ഷ്മജീവികളെ നോക്കൂ. ഏകകോശകജീവികളെന്ന നിർവ്വചനത്തിലൊതുങ്ങാത്തവ. എലുക തികഞ്ഞ ഒരു കോശംപോലുമല്ല മൈക്കോപ്ലാസ്മ. സസ്യവുമല്ല ജന്തുവുമല്ല; ഇവയ്ക്കിടയിലെന്തോ ആണ് മൈക്കോപ്ലാസ്മ. ജീവൻെറ ഏററവും ലളിതവും സൂക്ഷ്മവുമായ രൂപമാണെന്നു കരുതപ്പെടുന്ന വൈറസിനെക്കാൾ വലുത്. എന്നാൽ സൂക്ഷ്മസസ്യമായ ബാക്ടീരിയത്തെക്കാൾ ചെറുത്. മൈക്കോപ്ലാസ്മപോലുള്ള സൂക്ഷ്മജീവികളുടെ ശരാശരിവലിപ്പം 125–മുതൽ 250–വരെ നാനോമീററർ ആണ്. ബാക്ടീരിയത്തിനാകട്ടേ 1500–നാനോമീററർ വലിപ്പംവരും. ഒരുതരി മണലിൽ കോടിക്കണക്കിനും ഒരു തുള്ളിയുപ്പലിൽ ലക്ഷക്കണക്കിനും ബാക്ടീരിയ കാണും. ഇതുമായി താരതമ്യം ചെയ്യുമ്പോൾ മൈക്കോപ്ലാസ്മപോലുള്ള ജീവികളുടെ വലിപ്പം ഊഹിക്കാവുന്നതേയുള്ളൂ.

ആയിരം മൈക്കോപ്ലാസ്മാ ജീവികളെ തൊട്ടുതൊട്ടടുക്കി വച്ചാൽ ഇംഗ്ലീഷ് ടൈപ്പ്റൈററിലെ 'ഐ'എന്ന അക്ഷരത്തിൻെറ കൊച്ചു പുള്ളിയുടെ വലിപ്പമേ വരൂ. ശക്തിയേറിയ ഇലക്ട്രോൺ മൈക്രോസ്കോപ്പിലൂടെ മാത്രമേ, അവയെ ഒററയ്ക്കൊററയ്ക്കു് കാണാനൊക്കൂ. രോഗം ബാധിച്ച തെങ്ങിൻഭാഗങ്ങളുടെ ഏകദേശം പതിനായിരത്തിലൊന്നു് മില്ലിമീററർ കനത്തിനുള്ള ഛേദങ്ങൾ മുറിച്ചെടുത്തു് ഇലക്ട്രോൺ മൈക്രോസ്കോപ്പിലൂടെ ഏതാണ്ടു് 70,600 മടങ്ങു് വലിപ്പത്തിലാക്കി നിരീക്ഷിച്ചപ്പോഴാണു് ഡോക്ടർ സോളമനും ഡോക്ടർ ഗോവിന്ദൻകുട്ടിക്കും മൈക്കോപ്ലാസ്മപോലുള്ള അതിസൂക്ഷ്മജീവികളെ കണ്ടെത്താൻ കഴിഞ്ഞതു്.

മൈക്കോപ്ലാസ്മപോലുള്ള ജീവികൾക്കു് നിയതമായ ഒരു ആകൃതിയില്ല. എല്ലായ്പോഴും ആകൃതി മാറിക്കൊണ്ടിരിക്കും. കോശഭിത്തി ഇല്ല. മൂന്നു വലയമുള്ള ഒരു പാടയാണു് ആവരണം. കോശമർമ്മവും ശരിക്കു് രൂപപ്പെട്ടിട്ടില്ല. പകരം ഡി. എൻ. എ. കണ്ണികൾ മാത്രം. എങ്കിലും അവ ജീവിച്ചു വളരുന്നു. ഇരുപതുമിനിട്ടിലൊരിക്കൽ പ്രത്യുല്പാദനം നടത്തി 'വംശവർദ്ധനവും' നടത്തുന്നു.

തെങ്ങിൻെറ തണ്ടിൽ കുടിയേറിത്താമസിച്ചാണു് അവ പുലരുന്നതു്. പോഷകദ്രവങ്ങൾ കോശങ്ങളിൽനിന്നു് കോശങ്ങളിലേക്കു പകർന്നു് തെങ്ങിൻെറ വിവിധ ഭാഗങ്ങളിലേക്കു് വിതരണം ചെയ്യുന്ന 'ഫ്ളോയം ടിഷ്യു' വിലാണു് അവയെ ഇപ്പോൾ കണ്ടെത്തിയിരിക്കുന്നതു്. ഫ്ളോയത്തിലെ സീവ്ട്യൂബിലെ കോശങ്ങൾക്കുള്ളിൽ കോശഭിത്തിക്കരികിൽ പററിപ്പിടിച്ചിരിക്കുന്ന നിലയിലാണു് അവയെ കണ്ടെത്തിയതു്. ഓനം കേട്ടവന്നവൻ യജമാനനാകും പോലെ തെങ്ങിൽ കടന്നുകൂടുന്ന ഈ സൂക്ഷ്മജീവികൾ പെററു പെരുകി തെങ്ങിൻെറ സത്തെല്ലാം ഊററിക്കുടിച്ചു് ആതിഥേയൻെറ കഴുത്തു ഞെരിക്കുന്നു. കോശഭിത്തികളിലെ സൂക്ഷ്മസുഷിരങ്ങളിൽ കടന്നു കുറുകെയിരുന്നു് പോഷകദ്രവങ്ങളുടെ ഒഴുക്കിനെ തടസ്സപ്പെടുത്തുന്നതുകൊണ്ടാവണം തെങ്ങു് ക്ഷയം പിടിച്ചു് തളരുന്നതു് എന്നു കരുതപ്പെടുന്നു.

മൈക്കോപ്ലാസ്മ പോലുള്ള ജീവികൾക്കു് കോശഭിത്തി ഇല്ലാത്തതിനാൽ പെനിസിലിൻ അവയിൽ ഏശുന്നമട്ടില്ല. എന്നാൽ ടെട്രാസൈക്ലിൻകൊണ്ടു് ഒരുകൈ നോക്കാവുന്നതാണു്.

ഇരുപതോളം സസ്യയിനങ്ങളിലായി നൂറിലേറെ രോഗങ്ങൾക്കു് കാരണം മൈക്കോപ്ലാസ്മപോലുള്ളജീവികളാണെന്നു കരുതപ്പെടുന്നു. രണ്ടേരണ്ടു രോഗങ്ങളുടെ കാര്യത്തിൽ മാത്രമേ അത്തരം ജീവികളെ വേർതിരിച്ചെടുത്തു് കൃത്രിമ സാഹചര്യങ്ങളിൽ വളർത്താൻ ഇതേവരെയായി കഴിഞ്ഞിട്ടുള്ളൂ.

1898–ലാണു് ആദ്യമായി മൈക്കോപ്ലാസ്മപോലുള്ള ജീവികളെ ശാസ്ത്രകാരന്മാർ കണ്ടെത്തിയതു്. പ്ളൂറോ ന്യൂമോണിയ ബാധിച്ച കന്നുകാലികളുടെ പ്ളൂറൽ ഫ്ളൂയിഡിലാണു് എഡ്മണ്ട് നൊക്കാർഡും പീയർ റൗക്സും അവയെ ആദ്യം കണ്ടതു്. മനുഷ്യരിലും ജന്തുക്കളിലും മൈക്കോപ്ലാസ്മ കോശങ്ങൾക്കിടയിലും കാണപ്പെടുന്നു. എന്നാൽ സസ്യങ്ങളിൽ അവ കോശങ്ങൾക്കുള്ളിൽ മാത്രമേ ജീവിക്കുന്നുള്ളൂ. 1967–ൽ ജപ്പാനിലെ ഡോക്ടർ ഡോയ് സന്ദർഭവശാൽ മൾബെറിച്ചെടിയിൽ ഇത്തരം ജീവികളെ കണ്ടെത്തിയതോടെയാണു് സസ്യങ്ങളിലും അവയുടെ സാന്നിദ്ധ്യമുണ്ടെന്നു തെളിഞ്ഞതു്. കാററുവീഴ്ച ബാധിച്ച തെങ്ങുകളിൽ ഡോക്ടർ സോളമനും ഡോക്ടർ ഗോവിന്ദൻകുട്ടിയുമാണു് മൈക്കോപ്ലാസ്മപോലുള്ള ജീവികളെ കണ്ടെത്തി ആദ്യമായി റിപ്പോർട്ടു ചെയ്യുന്നതു്.

കാററുവീഴ്ചയ്ക്കു പിന്നിലെ വില്ലനെ കണ്ടെത്തിയെന്നതു ശരിയെങ്കിൽ രോഗപ്രതിവിധി കണ്ടെത്താൻ ഇനി അധികകാലം വേണ്ടിവരും എന്നു തോന്നുന്നില്ല. അതിനുവേണ്ടി ബൃഹത്തായ ഒരു പദ്ധതിക്കുതന്നെ കായംകുളം ഗവേഷണകേന്ദ്രം രൂപംകൊടുത്തുകഴിഞ്ഞിരിക്കുന്നു. അവിടെ പുതുതായി വന്നെത്തിയിരിക്കുന്ന ഇലക്ട്രോൺ മൈക്രോസ്കോപ്പ് ഗവേഷണങ്ങൾക്കു് പുതിയ ഗതിവേഗം നൽകുമെന്നാണു് പ്രത്യാശ. രോഗത്തെ അതിജീവിക്കുന്ന ജനുസ്സുകളെ കണ്ടെത്തി പ്രതിവിധി ഉണ്ടാക്കിയെടുക്കുംവരെ രോഗപ്പകർച്ച തടയാൻ എന്തുണ്ടു് വഴി?

കാററുവീഴ്ച അതിവേഗം പകരുന്ന ഒരു സാംക്രമിക രോഗമായതിനാൽ രോഗം കൂടുതലായി ബാധിച്ചിട്ടുള്ളതും കായ്ഫലം വളരെ കുറവായതുമായ തെങ്ങുകൾ വേരോടെ വെട്ടിനശിപ്പിച്ചിട്ടു് അത്യുൽപ്പാദനശേഷിയുള്ള തൈകൾ വച്ചുപിടിപ്പിച്ചാൽ രോഗത്തിൻെറ വ്യാപനം വളരെയേറെ നിയന്ത്രിക്കാം. വെട്ടിമാററി പുത്തൻ തൈകൾ നടാൻ സർക്കാർപദ്ധതിയൊക്കെയുണ്ടു്. പക്ഷേ, അതെല്ലാം ഫണ്ടില്ലാതെ മുടങ്ങിക്കിടക്കുന്നു. കേരളത്തിൽ മൊത്തം തെങ്ങുകൃഷിചെയ്യപ്പെടുന്ന എട്ടുലക്ഷം ഹെക്ടറിൽ രണ്ടരലക്ഷം ഹെക്ടർ പ്രദേശത്തു് കാററുവീഴ്ച ബാധിച്ചതായാണു് 1975–ലെ ഒരു സർവേയിൽ കണ്ടതു്. ഇതു മൊത്തം തെങ്ങുകൃഷിയുടെ നാല്പതു ശതമാനം വരും. അതിനുശേഷം രോഗം എത്രയോ പടർന്നുപിടിച്ചു കാണും. കേരളത്തിലെ ഏഴു തെക്കൻ ജില്ലകളിലായി പ്രതിവർഷം 34 കോടി നാളികേരം കാററുവീഴ്ചമൂലം നഷ്ടമാകുന്നുണ്ടെന്നാണു്, കണക്കു്. കേരോല്പന്നങ്ങളെ ആശ്രയിച്ചുള്ള മററു വാണിജ്യ–വ്യാവസായിക–തൊഴിൽ മേഖലകളിലെ നഷ്ടവുംകൂടി കണക്കിലെടുത്താൽ ആരും ഞെട്ടിപ്പോവും.

അമ്പത്തഞ്ചു പഞ്ചായത്തുകളിലായി 250 ലക്ഷം രൂപ ചെലവിട്ടു് രോഗബാധിത തെങ്ങുകൾ വെട്ടിമാററി പകരം നടാൻ ഒരു പദ്ധതി 1980–81–ൽ നടപ്പിലാക്കാൻ തീരുമാനിച്ചതാണു്. 1978–ൽത്തന്നെ കേരവികസന ഡയറക്ടറേററ്, കാർഷിക സർവകലാശാല, കാർഷികവകുപ്പ്, കേന്ദ്ര നാണ്യവിള ഗവേഷണ ഇൻസ്റ്റിററ്യൂട്ട് എന്നിവ യോജിച്ചു നടപ്പിലാക്കിയ ഒരു പദ്ധതിയുടെ തുടർച്ചയായിരുന്നു അതു്. വെട്ടിമാററുന്ന തെങ്ങൊന്നിനു് എഴുപത്തഞ്ചുരൂപവച്ചു് നഷ്ടപരിഹാരം നൽകാനും കൂടുതൽ ഉല്പാദനശേഷിയുള്ള തൈ പുതുതായി നൽകാനും വളം വാങ്ങാനും മററും പിന്നത്തെ മൂന്നുവർഷം അമ്പതുശതമാനം സബ്സിഡി നൽകാനും നിർദ്ദേശമുണ്ടായിരുന്നു. അതനുസരിച്ചു് കുറെ മരങ്ങൾ വെട്ടിമാററി. കുറച്ചൊക്കെ പകരം നട്ടുപിടിപ്പിച്ചു. അത്രമാത്രം.

കാററുവീഴ്ചയിൽ നിന്നു് കേരളത്തെ പൂർണ്ണമായും വിമുക്തമാക്കാനുള്ള ബൃഹത്തായൊരു പദ്ധതിക്കു് കേന്ദ്രനാണ്യവിള ഗവേഷണ ഇൻസ്റ്റിററ്യൂട്ട് രൂപം കൊടുത്തിട്ടുണ്ടു്. അടുത്ത നാല്പതു വർഷത്തിനുള്ളിൽ കേരളത്തിലെ ആറുലക്ഷം ഹെക്ടർ പ്രദേശത്തെ ഇരുപതു ബ്ലോക്കുകളായി തിരിച്ചു് തെങ്ങുകൾ വെട്ടിമാററി പുതുതായി വച്ചുപിടിപ്പിക്കാനുള്ളതാണു് ആ പദ്ധതി. അതനുസരിച്ചു് അടുത്ത ഇരുപതു വർഷത്തിനുള്ളിൽ തെങ്ങിൽനിന്നുള്ള ഉൽപാദനം ഇരട്ടിയാക്കാനും പ്രതിവർഷം ഒരുലക്ഷത്തി അറുപതിനായിരംപേർക്കു് നേരിട്ടു് തൊഴിൽ കൊടുക്കാനും വർഷംതോറും അഞ്ഞൂറുകോടി രൂപയുടെ വരുമാനമുണ്ടാക്കാനും കഴിയുമെന്നാണു് സ്വപ്നം. ശാസ്ത്രീയമായ ആ സ്വപ്നം സാക്ഷാത്കരിക്കാവുന്നതേയുള്ളൂ. പക്ഷേ, ഒന്നും നടക്കുമെന്നു തോന്നുന്നില്ല. സർക്കാരിനു് അതിനൊന്നും മുടക്കാൻ പണമില്ലല്ലോ. ഫണ്ടില്ലാതെ, വെട്ടിമാററൽ പരിപാടി തുടക്കത്തിലേ മുടങ്ങിക്കിടക്കുന്നു. തറവാടു് മുടിയുന്നെന്നറിഞ്ഞുകൊണ്ടും ധൂർത്തടിച്ചു് ലഹായിക്കുന്ന അനന്തരവന്മാരെപ്പോലെ മന്ത്രിമാർക്കൊന്നും ഇതിലൊരു ശ്രദ്ധയുമില്ല.

കാററുവീഴ്ച കൃഷിക്കാരുടെ മണ്ട തകർത്തിരിക്കുന്നു. ഗവേഷണം വന്നതാണു്തെങ്ങിനു ദോഷകാലമായതെന്നാണു് ഞങ്ങളുടെയൊക്കെ വിശ്വാസം—ഡോക്ടർ സോളമനും ഡോക്ടർ ഗോവിന്ദൻകുട്ടിയും ഗവേഷണം നടത്തുന്ന സ്ഥാപനത്തിൻെറ തൊട്ടയൽപക്കത്തെ ഒരു കേരകർഷ



# എന്താണ് കാററുവീഴ്ച?

ഈർക്കിലുകൾക്കു് ബലം കുറഞ്ഞു് ഓലക്കാലുകൾ വാരിയെല്ലുകൾപോലെ ഉള്ളിലേക്കു വളയുന്നു. പുറംമടലുകളിലെ ഓലകളിൽ മഞ്ഞപ്പു് പടരുന്നു. ഓലക്കാലുകളുടെ അരികുകൾ കരിയുന്നു. നാമ്പോലകൾ കുറുകിച്ചെറുതാകുന്നു. മൂപ്പെത്താത്ത കായ്കൾ തെരുതെരെ കൊഴിയുന്നു. വേരു് ജീർണ്ണിക്കുന്നു. ഓലകളുടെ വലിപ്പവും എണ്ണവും കുറയുന്നു.

ഈ ലക്ഷണങ്ങൾ കണ്ടുകഴിഞ്ഞാൽ തീർച്ചയാക്കാം തെങ്ങിനു് കാററുവീഴ്ച ബാധിച്ചുകഴിഞ്ഞുവെന്നു്. രോഗം ഗുരുതരമാവുമ്പോൾ ഓലക്കാലുകളുടെ എണ്ണവും വലിപ്പവും ക്രമേണ കുറഞ്ഞു് തെങ്ങിൻമണ്ട വല്ലാതെ ശോഷിച്ചുപോവും. രോഗം ബാധിച്ച തെങ്ങുകളിൽ തേങ്ങയുടെ വലിപ്പവും എണ്ണവും കുറയുന്നു. പരിപ്പിൻെറ കട്ടിയും കൊപ്രായുടെ തൂക്കവും ഗുണവും നന്നേ കുറയും.

കാററുവീഴ്ച ബാധിച്ച തെങ്ങുകളുടെ വേരുചീയുന്നതു കാരണം അതിനു് വേരുചീയൽ, വേരുരോഗം എന്നീ പേരുകളും വീണു. കാററിൽക്കൂടി സംക്രമിക്കുന്ന രോഗമാണിതെന്ന മുൻധാരണയെ അടിസ്ഥാനമാക്കിയാണു് ഈ രോഗത്തിനു് കാററുവീഴ്ച എന്ന പേരു കിട്ടിയതു്. മണ്ണിൽക്കൂടിയാകണം ഈ രോഗം പകരുന്നതെന്നാണു് ഇപ്പോഴത്തെ ധാരണ. തെങ്ങോലയുടെ നീരു് വലിച്ചൂററിക്കുടിക്കുന്ന മക്കുണവർഗ്ഗത്തിൽപെട്ട "സ്റ്റെഫനൈററിസ്'' എന്ന ലേസ്ബഗ്ഗ് (റേന്തപ്പത്രി) ആണോ രോഗം പരത്തുന്നതു് എന്ന സംശയവും ഇല്ലാതില്ല.

മൈക്കോപ്ലാസ്മ പോലുള്ള സൂക്ഷ്മജീവികൾ തെങ്ങിൻ തടിയിലെ പോഷകദ്രവങ്ങൾ സഞ്ചരിക്കുന്ന ഫ്ളോയം ടിഷ്യുവിലെ കോശങ്ങൾക്കുള്ളിൽ കുടിയിരുന്നു് കോശത്തിൽനിന്നു് കോശത്തിലേക്കു് ദ്രവങ്ങൾ കടക്കുന്ന പ്ലാസ്മാഡെസ്മാററയിൽ കുറുകെ കടന്നിരുന്നു് തടസ്സപ്പെടുത്തുന്നതാണു് രോഗമുണ്ടാകാൻ കാരണമെന്നു് കായംകുളത്തെ ഗവേഷകരായ ഡോക്ടർ സോളമനും ഡോക്ടർ ഗോവിന്ദൻകുട്ടിയും ഊഹിക്കുന്നു. ജലവും ലവണവും വേണ്ടത്ര തെങ്ങോലകളിലെത്താത്തതിനാൽ ഫോട്ടോ സിന്തസ്സിസ് നടക്കുന്നതുതന്നെ കുറയുന്നു. ഇലയിൽ വച്ചു് "പാചകംചെയ്യുന്ന'' ആഹാരമാവട്ടേ തെങ്ങിൻെറ വിവിധ ഭാഗങ്ങളിലേക്കു് കൊണ്ടെത്തിക്കാനുമാവില്ല. അങ്ങനെ തെങ്ങിനു് ക്ഷയംപിടിക്കുന്നു.

കാററുവീഴ്ച ആദ്യമായി കേരകർഷകരുടെ ശ്രദ്ധയിൽപെട്ടതു് 1868–നും 1878–നും മദ്ധ്യേയാണു്. ഈരാററുപേട്ടയിലായിരുന്നു, അതു്. 1882–ലെ ഭയങ്കര വെള്ളപ്പൊക്കത്തിനു ശേഷമാണു് മീനച്ചൽ താലൂക്കിലെമ്പാടും തിരുവല്ലാ താലൂക്കിലെ കവിയൂർ–കല്ലൂപ്പാറ പ്രദേശത്തും കരുനാഗപ്പള്ളിത്താലൂക്കിലും ആ രോഗം ശ്രദ്ധേയമായ രീതിയിൽ പ്രത്യക്ഷപ്പെട്ടതു്. കേരളത്തിലെ ഏഴ് തെക്കൻ ജില്ലകളിൽ ഇപ്പോൾ കാററുവീഴ്ച പടർന്നിട്ടുണ്ടു്. തൃശ്ശൂർ ജില്ലയിലെ കരിവണ്ണൂർപുഴയ്ക്കും, പാലിപ്പള്ളി—വരന്തരപ്പള്ളി റോഡിനു് തെക്കുഭാഗത്തും തിരുവനന്തപുരം ജില്ലയിലെ നെയ്യാർപ്പുഴയ്ക്കു് വടക്കും ഉള്ള പ്രദേശങ്ങളിലാണു് ഈ രോഗം പരന്നിട്ടുള്ളതു്. കന്യാകുമാരി ജില്ലയിലെ കുലശേഖരത്തും പൊന്മനയിലും കാററുവീഴ്ച വ്യാപിച്ചിട്ടുണ്ടു്.

കാററുവീഴ്ചകൊണ്ടുമാത്രം തെങ്ങുകൾ ഉടനേ നിശ്ശേഷം നശിച്ചുപോകില്ല. ശരിയായ ശ്രദ്ധയും സംരക്ഷണവും നൽകിയാൽ രോഗംബാധിച്ച തെങ്ങു് കുറേക്കാലംകൂടി കായ്ഫലം തരും. എന്നാൽ കാററുവീഴ്ചയോടനുബന്ധിച്ചു് ഓല ചീയൽ എന്ന കുമിൾരോഗവും ബാധിക്കാനിടയുണ്ടു്. കൂമ്പിനടുത്തുള്ള ഇളയ ഓലകളുടെ അഗ്രം ഉണങ്ങിച്ചുരുണ്ടു് കറുത്തനിറമായിത്തീരുന്നതാണു് ഓല ചീയലിൻെറ ആദ്യലക്ഷണം. ഓലകൾക്കു് പ്രായംചെല്ലുന്നതോടെ ഉണങ്ങിയ ഭാഗങ്ങൾ കാററിൽ പറന്നുപോകുകയും ശേഷിച്ചഭാഗം വിശറിപോലെ ആകുകയും ചെയ്യും. തെങ്ങിൻെറ കുരലിലും ഓലകളിലും ഒരു ശതമാനം വീര്യമുള്ള ബോർഡോ മിശ്രിതമോ മറേറതെങ്കിലും കുമിൾസംഹാരിയോ തളിച്ചു് രോഗം നിയന്ത്രിക്കാം.

തെങ്ങിനെ ബാധിക്കുന്ന മാരകമായ സാംക്രമികരോഗമാണു് കൂമ്പുചീയൽ. തെങ്ങിൻെറ കൂമ്പ് വാടിത്തുടങ്ങുകയും കൂമ്പിനു ചുററുമുള്ള ഓലകളിൽ ഇരുണ്ട മഞ്ഞനിറം പരക്കുകയും കൂമ്പിൻെറ കടമുതൽ ചീഞ്ഞു തുടങ്ങുകയും ചെയ്യും. ചീയൽ പരന്നു് കൂമ്പ് ഒടുവിൽ ഒടിഞ്ഞുവീഴുന്നു. ഫൈറേറാഫ്തോറ എന്ന കുമിളാണു് രോഗകാരണം. രോഗത്തിൻെറ ആദ്യദശയിൽത്തന്നെ ചികിത്സിച്ചാലേ രക്ഷയുള്ളൂ. കേടുവന്ന ഭാഗങ്ങൾ വെട്ടിനീക്കി ചുട്ടുകരിക്കുകയും കൂമ്പു വാടിത്തുടങ്ങുമ്പോൾത്തന്നെ കുരലിൽ ബോർഡോകുഴമ്പ് പുരട്ടുകയും ചെയ്തു് ഇതു് നിയന്ത്രിക്കാം.

മണ്ണിൽ വേണ്ടത്രയളവിൽ പോഷകങ്ങൾ അടങ്ങിയിട്ടില്ലെങ്കിൽ ഓലമഞ്ഞിപ്പു് എന്ന രോഗം ബാധിക്കും. ലെസർ കോക്കനട്ട് സ്പൈക്ക്മോത്ത്, സൈക്ലോഡസ്ഓമ എന്നിവയുടെ പുഴുക്കൾ, കോറിഡ് വർഗ്ഗത്തിൽ പെട്ട ഒരുതരം മക്കുണം എന്നീ കീടങ്ങൾ വെള്ളയ്ക്കാ പൊഴിച്ചിൽ ഉണ്ടാക്കുന്നു. തെങ്ങിൻെറ തടിയെ ബാധിക്കുന്ന രോഗമാണു് ചെന്നീരൊലിപ്പു്. കൊമ്പൻചെല്ലി, ചെമ്പൻചെല്ലി, കരിക്കൻപുഴ, തെങ്ങോലപ്പുഴ എന്നിവയെല്ലാം തെങ്ങിനെ ശല്യം ചെയ്യുന്ന കീടശത്രുക്കളാണു്.

കൻെറ സങ്കടം ചൊല്ലലതാണു്. തെങ്ങിനെമാത്രം ആശ്രയിച്ചു പുലർന്നിരുന്ന കൃഷ്ണപുരം ഗ്രാമത്തിനു് ഇപ്പോൾ ഏതാണ്ടു് ജീവിതം ഇല്ലെന്നായിരിക്കുന്നു, ഗവേഷണഇൻസ്റ്റിററ്യൂട്ടിൻെറ മുന്നിലെ മുക്കടമുക്കു് പണ്ടു് പേരുകേട്ട നാളികേരവ്യവസായകേന്ദ്രമായിരുന്നു. പുനാട്ട്, വള്ളികുന്നം, ഞെക്കനാൽ, കാപ്പിൽ തുടങ്ങിയ സ്ഥലങ്ങളിൽനിന്നു് തലച്ചുമടുകളായെത്തുന്ന കൊഴുത്ത തേങ്ങാക്കൂട്ടങ്ങൾ അവിടെ കുന്നുകൂടിക്കിടന്ന ഒരുകാലം ഇപ്പോൾ ഇവിടത്തുകാരുടെ ഓർമ്മയിൽനിന്നു തന്നെ വററിപ്പോയിരിക്കുന്നു. തമിഴ് നാട്ടിൽനിന്നു് കുടിയേറിപ്പാർത്ത അമ്പതോളം ചെട്ടിയാർ കുടുംബങ്ങളുടെ ചക്കാട്ടവും നിലച്ചു. തെങ്ങിനെയാശ്രയിച്ചു് സന്തുലിതമായ ഇവിടത്തെ സാമൂഹ്യജീവിതം ആകെ തകർന്നടഞ്ഞിരിക്കുന്നു. അഷ്ടമുടിക്കായലിനും വേമ്പനാട്ടുകായലിനുമിടയിൽ അരൂർ മുതൽ തെക്കോട്ട് നീണ്ടകരവരെ റാട്ടുകളുടെ താളം ജീവിതതാളമായി മുഴങ്ങിനിന്ന ആ നല്ലകാലവും വിദൂരത്തിലായി. തെങ്ങുകളിൽ കായ്ഫലം ഒട്ടുമില്ല. ആയിരവും രണ്ടായിരവും തേങ്ങ വെട്ടിയിരുന്ന പറമ്പുകളിൽനിന്നു് ഇപ്പോൾ ഇരുനൂറും മുന്നൂറുമേ കിട്ടാനുള്ളൂ—നാട്ടുകാർ പരാതിപ്പെടുന്നു. കാററുവീഴ്ച വ്യാപകമായി പടർന്നിരിക്കുകയാണു് ഈ പ്രദേശമെല്ലാം.

പത്തിയൂർ പഞ്ചായത്തിൽ രോഗം ബാധിച്ച തെങ്ങുകൾ വെട്ടിമാററി പുതിയവ നടൽ പൂർണ്ണമായും നടന്നു. കായം

(ശേഷം 29–ാം പേജിൽ)

# തമ്പുരാനെ പൊറുക്കണം

**മലയാള ഭാഷയെ പോഷിപ്പിക്കുക മാത്രമാണ് എന്റെ ഉദ്ദേശ്യം. അതിനു ശ്രമിച്ചതിന് മറ്റുള്ളവർ കലിതുള്ളുന്നതെന്തിന്?— വിമർശകരോട് ലേഖകൻ.**

## മുട്ടത്തു വർക്കി



മുട്ടത്തു വർക്കി

ഏതാനും ആഴ്ചകൾക്കു മുമ്പ് ഒരു ബ്രഹ്മശ്രീ ഗംഗാധരൻ നമ്പൂതിരി തിരുമനസ്സുകൊണ്ട് കലാകൗമുദിയിൽ എഴുതിയ കത്തിനെ ആസ്പദമാക്കി ഞാനൊരു കത്തെഴുതിയിരുന്നല്ലോ. അതിൽ വായ്മൊഴിയുടെ ഉച്ചാരണശുദ്ധിയിൽ അത്ര വലിയ നിർബ്ബന്ധമൊന്നും പിടിക്കരുതെന്നും, പറയുന്നതു കേൾവിക്കാർക്കു മനസ്സിലാകുമെങ്കിൽ അതിഖരഘോഷങ്ങളുടെ ഉച്ചാരണത്തിൽ വല്ല പാകപ്പിഴയും വന്നാൽ തമ്പുരാനെ പൊറുക്കണമെന്നും, സംസ്കൃതത്തിന്റെ അതിപ്രസരംകൊണ്ടാണ് മലയാളഭാഷാപദങ്ങളുടെ ഉച്ചാരണത്തിൽ ഈ വിമ്മിട്ടം അനുഭവപ്പെടുന്നതെന്നും, തമിഴിലും മറ്റു ലോകഭാഷകളിലുംനിന്ന് ഉചിതങ്ങളെന്ന് തോന്നുന്ന പദങ്ങളെ സ്വീകരിച്ച് മലയാള ഭാഷയെ വളർത്തണമെന്നും, അതിൽ അഭിമാനക്കുറവൊന്നുമില്ലെന്നും ആണ് ഞാൻ സൂചിപ്പിച്ചിരുന്നതു്.

വാസ്തവത്തിൽ ഞാൻ ആ കത്തു് ഒരു നേരമ്പോക്കിനുവേണ്ടി എഴുതിയതായി തന്നു. വായനക്കാർ ഒരു പുഞ്ചിരിയോടെ വായിച്ചുതള്ളുമെന്നേ വിചാരിച്ചിരുന്നുള്ളൂ. അതേച്ചൊല്ലി ഇത്ര ഒച്ചപ്പാടുണ്ടാകുമെന്ന് കരുതിയിരുന്നില്ല. ഇതാ കടന്നൽക്കൂട്ടിൽ കല്ലെറിഞ്ഞതുപോലെ കുറേ തമ്പുരാക്കന്മാർ, വാളും പരിചയും അമ്പും വില്ലും ഏന്തി എന്നെ സംഹരിക്കാൻ പുറപ്പെട്ടിരിക്കുന്നു. അവരിൽ ഭൂരിപക്ഷവും നമ്പൂതിരിമാരാണ്, പിന്നെ അവരുടെ പിണിയാളുകളായ ഏതാനും നായന്മാരും. ഏതായാലും എന്റെ നിസ്സാരമായ കത്തു് അവരുടെ ചങ്കിനുതന്നെ കൊണ്ടതിൽ എനിക്കു ചാരിതാർത്ഥ്യമുണ്ട്.

ഞാൻ ചക്ക് എന്നു പറഞ്ഞതു് അവർ ചുക്കെന്നു ഗ്രഹിച്ചു; കോപിച്ചു വശായി; ഈ ഏഭ്യന്റെ നേരെ എന്തെല്ലാം തോന്ന്യാസങ്ങളാണെന്നോ അവർ കോരിച്ചൊരിഞ്ഞിരിക്കുന്നതു്. തമ്പുരാക്കന്മാരുടെ കാര്യത്തിൽ ഇടപെടാൻ മ്ലേച്ഛനായ എനിക്കെന്തവകാശം?

എന്റെ സുഹൃത്തുക്കൾ പറഞ്ഞു: "ഈ അധിക്ഷേപങ്ങളെ ചുമ്മാ പുച്ഛിച്ചുതള്ളാതെ തക്ക മറുപടി നൽകണം," എന്ന്.

ലോകത്തിൽ ഏറ്റവും കൂടുതൽ അധിക്ഷേപങ്ങൾക്കും വിമർശനങ്ങൾക്കും പാത്രീഭൂതരായ രണ്ടു മഹാ സാഹിത്യകാരന്മാരുണ്ട്, ഷേക്സ്പിയറും ബെർണാർഡ്ഷായും.

തന്റെനേരെയുള്ള അധിക്ഷേപങ്ങൾക്ക് എന്തേ മറുപടി പറയാത്തതു് എന്നു സുഹൃത്തുക്കൾ ചോദിച്ചപ്പോൾ ബെർണാർഡ് ഷാ പറഞ്ഞു: "അവർ പറയുന്നു; അവർ എന്താണ് പറയുന്നതു്? അവർ പറയട്ടേ". (They say; what do they say? Let them say). വാനരന്മാർ എന്തറിയുന്നു വിഭോ? എന്നു പറഞ്ഞതുപോലെതന്നെ. മുൻപറഞ്ഞ വാചകം ഷാ അദ്ദേഹത്തിന്റെ ലൈബ്രറിമുറിയിൽ എഴുതിവയ്ക്കുകയും ചെയ്തു. ആർക്കും മറുപടി അയച്ചില്ല. ആ വിമർശകരത്രയും വിസ്മൃതരായി. ഷായാകട്ടേ അക്ഷയഭാസ്സോടെ ലോകസാഹിത്യനഭസ്സിൽ അനശ്വരനായി വിരാജിക്കുകയും ചെയ്യുന്നു.

പക്ഷേ, പാവപ്പെട്ട ഞാൻ ബെർണാർഡ് ഷാ അല്ലല്ലോ. അതുകൊണ്ട് എന്തെങ്കിലും മറുപടി പറയണമല്ലോ നിലനില്പിനുവേണ്ടി.

എന്നെ ആദ്യമായി ആക്രമിച്ചതു് ഒരു നായരാണ്. ഒരു രാജമാന്യ രാജശ്രീ (മാരാരാ) ഡോക്ടർ ചന്ദ്രശേഖരൻ നായർ അവർകളാണ്. അങ്ങോരു തിരുവനന്തപുരം സൈനിക വിദ്യാലയത്തിന്റെ അധിപനും കൂടിയാണ്. പേടിക്കേണ്ട ആൾതന്നെ. എന്നാൽ അദ്ദേഹം ഏതിനം ഡോക്ടറാണെന്ന് അറിഞ്ഞില്ല, അലോപ്പതിയോ, ആയുർവേദമോ, ഹോമിയോപ്പതിയോ, യൂനാനിയോ? ഏതായാലും ഞാൻ അങ്ങനെ ഒരാളെ മുമ്പു കേട്ടിട്ടേയില്ല.

ആദ്യം അങ്ങോർക്കുള്ള മറുപടിയാവട്ടേ. ഈ മറുപടി എന്റെ മറ്റു ശത്രുക്കൾക്കും ഉപകരിച്ചേക്കാം. ഇതുകഴിഞ്ഞ് ബ്രഹ്മശ്രീ നമ്പൂതിരി തിരുമനസ്സുകൾക്കുള്ള സ്പെഷ്യൽ മറുപടിയാകാം.

എല്ലാം വർഗ്ഗീയമായി കാണിക്കുന്ന മാരാരാ നായർ അവർകളുടെ കണ്ണട ഒന്നു മാറ്റിവച്ചാൽ നന്ന്.

കുഞ്ചൻ നമ്പ്യാരുടെ വിശന്നു വലഞ്ഞു വരുന്ന നായരെപ്പോലെയാണ് മാരാരാ നായർ ചുട്ടതിളയ്ക്കുന്ന വാക്കുകളശേഷം എന്റെ തലയിൽ കോരിയൊഴിച്ചതു്. പക്ഷേ, എനിക്കൊട്ടും പൊള്ളിയില്ല കേട്ടോ.

ഞാനൊരു സംസ്കൃത വിരോധിയും ഹിന്ദുവിരോധിയും ആണെന്ന് പാവം മാരാരാ നായർ ധരിച്ചുവശായിരിക്കുന്നു. എന്നാൽ ഒന്നുണ്ട് കേൾക്കണം മാരാരാ നായരേ. ഞാൻ സംസ്കൃതവിരോധിയല്ല. ഞാൻ സംസ്കൃതത്തിന്റെ ആരാധകനാണ്. ചെറുപ്പത്തിലേതന്നെ ശ്രീരാമോദന്തം തൊട്ടു് മാഘം, നൈഷധം വരെ വ്യാകരണസഹിതം ഗുരു മുഖത്തുനിന്ന് ശരിക്ക് അഭ്യസിച്ചവനാണ്. എനിക്കു സംസ്കൃതം മനസ്സിലാക്കാനും സംസ്കൃതത്തിലെ ഗദ്യവും പദ്യവും എഴുതാനും സംസാരിക്കാനും അറിയാം. കാളിദാസാദികളുടെ ശാകുന്തളാദികൃതികൾ വേണ്ടുംവിധം ആസ്വദിക്കുന്നതിനു സംസ്കൃത പഠനം കൂടിയേതീരൂ. മലയാളത്തിൽ കൂട്ടക്ഷരങ്ങൾതന്നെ തെറ്റുകൂടാതെ എഴുതുന്നതിനും സംസ്കൃതജ്ഞാനം ഉപകരിക്കും. അതുകൊണ്ട് എല്ലാവരും സംസ്കൃതം പഠിക്കണമെന്ന പക്ഷക്കാരനാണു ഞാൻ.

പക്ഷേ, മലയാളഭാഷയുടെ വളർച്ചയ്ക്കു സംസ്കൃതം മാത്രം പോരാ. ലോകത്തിലെ ഏറ്റവും ചെറുതും പ്രായം കുറഞ്ഞതും പദദരിദ്രവും സാഹിത്യശുഷ്കവുമായ ഭാഷകളിലൊന്നാണ് മലയാളം. ഇംഗ്ലീഷ്, ഫ്രഞ്ച്, ഹിന്ദി, തമിഴ് മുതലായ മഹാഭാഷകളിൽനിന്ന് പദങ്ങൾ കടം വാങ്ങി നമ്മുടെ മലയാളത്തെ പോഷിപ്പിക്കണമെന്നു പറഞ്ഞതിൽ എന്താണു തെറ്റ്? വിശ്വമഹാഭാഷയായ ഇംഗ്ലീഷ് പഠിക്കാതെ, വിശ്വൈക മഹാകവിയായ ഷേക്സ്പിയറുടെയും മറ്റു വിശ്വസാഹിത്യകാരന്മാരായ, ടോൾസ്റ്റോയി, ദൊസ്റ്റോവ്സ്കി, ചെക്കോവ്, മോപ്പസാങ്, ഹെമിംഗ്വേ മുതലായവരുടെയും കൃതികൾ മനസ്സിലാക്കി ആസ്വദിക്കുന്നതിന് സാദ്ധ്യമല്ല. ഇംഗ്ലീഷ് അപരിത്യാജ്യമായ ഒരു ഭാഷയാണ്. പക്ഷേ, ഒരു ദോഷമുണ്ട്. ആ വിശ്വസാഹിത്യകൃതികളിലെ കഥാപാത്രങ്ങളത്രയും ക്രിസ്ത്യാനികളാണ്. ഏഭ്യന്മാർ. അവർക്ക് നായന്മാരെയും നമ്പൂതിരിമാരെയുംപറ്റി അറിവില്ലാഞ്ഞാണ് അങ്ങനെ സംഭവിച്ചതു്. ആ മ്ലേച്ഛന്മാരോട് നമുക്കു ക്ഷമിക്കാം.

മാരാരാ നായരും മറ്റും എന്നെ ചീത്ത പറയുന്നതിനുംപുറമേ ക്രിസ്തുമതത്തെയും ക്രിസ്ത്യാനികളെയുംകൂടെ ഒന്നു തോണ്ടാൻ മറന്നില്ല. ഞാൻചെയ്ത തെറ്റിന് ക്രിസ്തുമതത്തെ വെറുതെ വിടാമായിരുന്നു. ഞാൻ ക്രിസ്തുമതത്തിന്റെയോ ക്രിസ്ത്യാനികളുടെയോ പ്രതിനിധിയല്ല, ഒരു സാധാരണ കേരളീയ പൗരൻ. എന്നാൽ പണ്ടുകാലത്തു വിവേകവും വിശാലഹൃദയത്വവുമുള്ളവരായിരുന്ന നമ്പൂതിരിമാരും സവർണ്ണ ഹിന്ദുക്കളും ക്രിസ്ത്യാനികളായിപ്പോയ കഥ നായർക്കറിയാമോ. അല്ലെങ്കിൽ അയ്യായിരം കൊല്ലംമുമ്പ് കേരളത്തിൽ കുടിയേറിപ്പാർത്ത നമ്പൂതിരിമാരുടെ അംഗസംഖ്യ ഇത്ര കുറഞ്ഞുപോകാൻ കാരണമെന്തു്? ഞങ്ങൾ നമ്പൂതിരിമാരിൽനിന്ന് മാർഗ്ഗം കൂടിയവരാണെന്നു പറയുന്നതു് ഒരു മാനമായി ഞങ്ങൾ കരുതുന്നില്ല. എന്നാൽ മാർഗ്ഗംകൂടിയ ശൂദ്രർമുതൽ താഴോട്ടുള്ള അധഃസ്ഥിതവർഗ്ഗക്കാർക്കു് അഭിമാനിക്കാം. കാരണം ക്രിസ്തുമതത്തിന്റെ മാന്ത്രികശക്തികൊണ്ടാണ് അവർ സാമൂഹ്യമായും സാമ്പത്തികമായും മറ്റും ഉയർന്നതും, തീണ്ടൽ, തൊടീൽ മുതലായ ശാപങ്ങളിൽനിന്നും തങ്ങൾ രക്ഷപ്പെട്ടതും.

കേരളത്തിലെ ക്രിസ്ത്യാനികൾ നാഗാലാൻഡിൽനിന്നോ, ഉഗാണ്ടായിൽനിന്നോ ഇവിടെ കുടിയേറിപ്പാർത്തവരല്ല. ആദിശങ്കരൻ കാലടിയിൽ ജനിക്കുന്നതിന് നൂറ്റാണ്ടുകൾക്കു മുമ്പേ, ഇവിടെ ക്രിസ്ത്യാനികളുണ്ടായിരുന്നു. വിദേശത്തുനിന്നു കേരളത്തിൽ കുറെ ക്രിസ്ത്യാനികളും മുസ്ലീങ്ങളും കുടിയേറിപ്പാർക്കുന്നുണ്ട് എന്ന വസ്തുത ഞാൻ മറക്കുന്നില്ല.

ക്രിസ്ത്യാനികളും ഹിന്ദുക്കളാണ്. ഈശ്വരനെ നിഷേധിച്ച ചാർവാകമഹർഷി ഹിന്ദുവല്ലേ? ഇം. എം. എസ്. ഹിന്ദുവല്ലേ?

മതവിശ്വാസങ്ങളിലല്ലാതെ നായരും നസ്രാണിയും തമ്മിൽ വ്യത്യാസമില്ല. നായന്മാരുടെയും നമ്പൂതിരിമാരുടെയും സാമൂഹ്യാചാരമര്യാദകൾ പലതും ക്രിസ്ത്യാനികളും ഇന്നും പാലിച്ചുപോരുന്നു.

സി. വി. കുഞ്ഞുരാമന്റെ ഗദ്യശൈലി എനിക്കിഷ്ടമാണെന്നു പറഞ്ഞതു് നായർക്ക് അത്ര പിടിച്ചില്ല. ഞാൻ കലാകൗമുദിയുടെ പ്രീതിസമ്പാദിക്കാനാണത്രേ അങ്ങനെ പറഞ്ഞതു്. എത്ര വൃത്തികെട്ട ആരോപണം. കുഞ്ഞുരാമനെയോ അദ്ദേഹത്തിന്റെ മക്കളെയോ മക്കളുടെ മക്കളെയോ ഞാൻ കണ്ടിട്ടുപോലുമില്ല. കലാകൗമുദി എനിക്കൊരു നന്മയും ചെയ്തിട്ടില്ല. അവസരം കിട്ടുമ്പോഴൊക്കെ എന്നെ ഒന്നു കിള്ളി നോവിക്കാനേ അവർ ശ്രമിച്ചിട്ടുള്ളൂ. എങ്കിലും കലാകൗമുദി വാരികയെ ഞാൻ സ്നേഹിക്കുന്നു. എനിക്ക് ആരുടെയും ഒപ്പാരിയും, ഒത്താശയും, ഓശാരവുമൊന്നും വേണ്ട. ആരുടെയും താങ്ങും തണലുമില്ലാതെ, തനിക്കുതാൻ പോന്നവനായി, ഒറ്റയാനായി വളർന്നവനാണു ഞാൻ; തീയിൽ കുരുത്തവനാണ്. വെയിലത്തു വാടുകയില്ല.

എന്നാൽ മാരാരാ നായരെ ഞാൻ ഒന്നുകൂടി ശുണ്ഠിപിടിപ്പിച്ചുകൊള്ളട്ടേ. വിശ്വമഹാനോവലിസ്റ്റായി നിങ്ങൾ പൂജിക്കുന്ന സി. വി. രാമൻപിള്ളയുടെ നോവലുകളിലെ ശൈലി ഞാൻ ഇഷ്ടപ്പെടുന്നില്ല. (നായർ പട്ടാളഭരണം ഉണ്ടാകുന്നതുവരെ എനിക്കു അഭിപ്രായസ്വാതന്ത്ര്യം ഉണ്ടായിരിക്കുമല്ലോ.)

ഈയിടെ എം. കൃഷ്ണൻനായർ കേരളകൗമുദി വാരാന്തപ്പതിപ്പിൽ എഴുതിയിരുന്ന ലേഖനം വായിച്ചോ? മലയാളത്തിൽ നല്ല നോവലുകളില്ല, നോവലിസ്റ്റുമില്ല. വിശ്വമഹാസാഹിത്യകാരന്മാരുടെ നിരയിലേക്കു സി. വി. രാമൻപിള്ള കടന്നുചെന്നാൽ ടോൾസ്റ്റോയിയും, സർ വാൾട്ടർ സ്കോട്ടുംമറ്റും ചേർന്ന് അങ്ങോരെ കഴുത്തിനു പിടിച്ചു തള്ളിഗേറ്റിനു പുറത്താക്കും. വാസ്തവത്തിൽ വിശ്വസാഹിത്യത്തിന്റെ അഞ്ച് അയൽപക്കത്തേക്ക് എത്തിനോക്കാൻ യോഗ്യതയുള്ള ഒരു എഴുത്തുകാരനും ഇവിടെ ഉണ്ടായിട്ടില്ല— ഈ ദാരിദ്ര്യം പിടിച്ച ഭാഷയിൽ. എങ്ങനെ നല്ല എഴുത്തുകാർ ഉണ്ടാകാനാണ്. ഒരു പക്ഷേ, വിശ്വസാഹിത്യത്തിന്റെ പടിപ്പുരവരെ ചെല്ലാൻ നമ്മുടെ കുമാരനാശാനും, ബഷീറിനും, വയലാറിനും സാധിച്ചേക്കാം.

എന്നാൽ ഇവിടത്തെ സാഹിത്യത്തമ്പുരാക്കന്മാരുണ്ടല്ലോ—അധഃകൃതനായ കുമാരനാശാനെ മഹാകവിയായി അംഗീകരിക്കാൻ മടിച്ച പരിഷകൾ! അവർക്ക് പുല്ലുപോലെ വിശ്വ സാഹിത്യകാരന്മാരെ സൃഷ്ടിക്കാം. അവർ ഏതു ചെറ്റക്കൃതിയെയും വിശ്വസാഹിത്യത്തിലെ മുതൽക്കൂട്ടാക്കും. ഏതു തല്ലിപ്പൊളി കൃതിയും അവാർഡിനർഹമാക്കും; അല്ലെങ്കിൽ പാഠപുസ്തകമാക്കും.

ഏതായാലും ഞാൻ ആ സാഹിത്യത്തമ്പുരാക്കന്മാരെ തെല്ലും ബഹുമാനിക്കുന്നില്ല. അവർ വച്ചുനീട്ടുന്ന അവാർഡ്, പാഠപുസ്തകം, കമ്മിറ്റി അംഗത്വം മുതലായ അപ്പക്കഷണങ്ങൾക്കുവേണ്ടി, ഞാൻ മോഹിക്കുന്നില്ല. കാക്കപിടിച്ചും, കൈമണി അടിച്ചും, കാലുതിരുമ്മിയും കഴിഞ്ഞുകൂടുന്ന ഭീരുക്കളായ കുറെ സാഹിത്യകാരന്മാരുണ്ട് നമ്മുടെ ഇടയിൽ. എനിക്കു കാലുതിരുമ്മാദികലകൾ അറിഞ്ഞുകൂടാ. തമ്പുരാക്കന്മാരുടെ തിരുവുള്ളക്കേടുണ്ടായാലും ആ നാണംകെട്ട പണിക്കു ഞാനില്ല.

മലയാളഭാഷയും സാഹിത്യവും കലകളും സംസ്കാരവുമൊക്കെ തങ്ങളുടെ തറവാട്ടുസ്വത്താണെന്നാണ് ആ തമ്പുരാക്കന്മാരുടെ ധാരണ. ആ ധാരണ തെറ്റാണ്; ആ ധാരണ മാറ്റണം; അല്ലെങ്കിൽ മാറ്റും. അല്ലെങ്കിൽ പ്രബുദ്ധതയുടെ വേലിയേറ്റത്തിൽ, ആർക്കുവേണ്ടിയും കാത്തുനിൽക്കാത്ത കാലത്തിന്റെ അനിരുദ്ധപ്രവാഹത്തിൽ, ജനാധിപത്യത്തിന്റെ പ്രചണ്ഡവാതപ്രഹരത്തിൽ, അവരുടെ വാല്മീകങ്ങൾ, അവരുടെ ചില്ലുകൊട്ടാരങ്ങൾ, അവരുടെ ദന്തഗോപുരങ്ങൾ കടപുഴകി വീഴും; വീണുതകർന്നു തരിപ്പണമായി എന്നേക്കുമായി വിസ്മൃതിയുടെ കരകാണാക്കടലിൽ ലയിച്ച് ഇല്ലാതെയാകും.

ഇനി നമുക്കു പഴയ നമ്പൂരിശ്ശന്റെയും അങ്ങോരെ പിന്തുണച്ച മാരാരാ നായർ അവർകളെയും പിന്തുടരാം. ആകാശവാണിയിലെ ഏതോ ഒരു ഹതഭാഗ്യൻ മലയാളത്തിൽ വാർത്തകൾ പ്രക്ഷേപണം ചെയ്തപ്പോൾ, ഏതോ വാക്കുകൾ ഉച്ചരിച്ചപ്പോൾ അതിഖരഘോഷങ്ങൾ മൃദുക്കളായിപോൽ! ആ ഉച്ചാരണപ്പിശകിനെ കുറ്റപ്പെടുത്തിക്കൊണ്ടാണ് നമ്പൂരിശ്ശൻ കലാകൗമുദിയിൽ എഴുന്നെള്ളിയതു്. ഉച്ചാരണഭ്രംശം വരുത്തിയ ആകാശവാണിയിലെ ആ മഹാപാപി ആരെന്നറിഞ്ഞില്ല. അബദ്ധവശാൽ ആകാശവാണിയിൽ വല്ല നസ്രാണിയും കേറിപ്പറ്റിയിട്ടുണ്ടോ? എങ്കിൽ ആകാശവാണിയെ അശുദ്ധമാക്കിയ ആ മ്ലേച്ഛനെ പുറത്താക്കണം.

സംസാരിക്കുമ്പോൾ ഉച്ചാരണശുദ്ധി പാലിക്കേണ്ടതു് ആവശ്യംതന്നെ. ആരോഗ്യപോഷണത്തിന് ആട്ടിറച്ചി, മുട്ട, പാൽ എന്നിവ എല്ലാവരുംകഴിക്കേണ്ടതു് ആവശ്യമാണ്. എന്നാൽ അതിനു നിവൃത്തിയില്ലാത്തവർ ചേമ്പോ, ചേനയോ, കപ്പയോ, ചക്കയോ ഭക്ഷിച്ചാൽ അവരെ തല്ലിക്കൊല്ലാൻ ചെല്ലുന്നതു യോഗ്യതയാണോ?

കേരളത്തിൽത്തന്നെ തെക്കരുടെ സംസാരശൈലിയല്ല വടക്കരുടേതു്. മദ്ധ്യതിരുവിതാംകൂർമാത്രമേ ശുദ്ധമായഅച്ചടി

ഭാഷയിൽ സംസാരിക്കുന്നുള്ളൂ. കോട്ടയത്തുകാരനായ ഞാൻ തിരുവനന്തപുരത്തു് എത്തി എൻെറ സുഹൃത്തായ കുംഭോദരൻനായരുടെ വീടന്വേഷിച്ചുചെന്നു് ഒരു വീട്ടിൽക്കയറി ഇതാണോ കുംഭോദരൻനായരുടെ വീടു് എന്നു വീട്ടുകാരിയോടു് ചോദിച്ചാൽ ടിയാൻെറ ഭാര്യ കൃശോദരിഅമ്മ ''തന്നെ തന്നെ'' എന്നു പറഞ്ഞാൽ ഞാനെന്താണു മനസ്സിലാക്കേണ്ടതു്? കൃശോദരിഅമ്മ തനിച്ചാണു് ആ വീട്ടിൽ എന്നല്ലേ?

അതുപോലെതന്നെ മാരാരാ നായർ കണ്ണൂരോ കാസർകോട്ടോ ചെല്ലുമ്പോൾ സുഹൃത്തുക്കൾ ''ചാടിച്ചോ?'' എന്നു ചോദിച്ചാൽ ബേജാറാവരുതു്. ''ചായ കുടിച്ചോ?'' എന്നാണു് ആ ചോദ്യത്തിൻെറ അർത്ഥം.

എൻെറ അയൽപക്കത്തുകാരൻ പാക്കരൻപിള്ളയെ അറിയുമോ. അയാളുടെ പേർ സാക്ഷാൽ ഭാസ്കരൻപിള്ള എന്നാണു്. ഭാര്യ പാർക്കവി (ഭാർഗ്ഗവി) അമ്മ; മക്കൾ നീലാണ്ടൻ (നീലകണ്ഠൻ) പപ്പനാവൻ (പത്മനാഭൻ). ഇവർ സംസ്കൃതപദങ്ങൾ ഇങ്ങനെ വൃത്തികേടായി ഉച്ചരിച്ചതിനു് സൈനിക നിയമമനുസരിച്ചു് അവരെ മാരാരാ നായർ ശിക്ഷിക്കരുതെന്നപേക്ഷ,

അല്ലെങ്കിൽ മാരാരാ നായരും, അങ്ങോരുടെ ആചാര്യന്മാരായ നമ്പൂതിരിമാരും കേരളം ഒട്ടുക്കു നടന്നു് ഉച്ചാരണശുദ്ധി പാലിക്കാൻ പ്രജകളെ അനുശാസിക്കണം.

ഷാജി വധക്കേസ്സിൽ ഈയിടെ അറസ്റ്റുചെയ്യപ്പെട്ട സുനിൽകുമാർ എന്ന റിപ്പർ താൻ പാലക്കാട്ടുകാരനാണെന്നു പറഞ്ഞെങ്കിലും, അയാളുടെ സംസാരശൈലിയിൽ നിന്നാണു് അയാൾ സാക്ഷാൽ തിരുവനന്തപുരത്തുകാരനാണെന്നു പൊലീസ് ഉദ്യോഗസ്ഥന്മാർക്കു് മനസ്സിലായതു്.

ഉച്ചാരണക്ളിഷ്ടതയ്ക്കു് ഉദാഹരണമായി മാരാരാ നായർ പോസ്റ്റ് ആൻഡ് ടെലഗ്രാഫ് മുതലായ പദങ്ങൾ ചൂണ്ടിക്കാണിക്കുന്നു. അവയിലൊക്കെ തപ്പിനോക്കിയിട്ടും സംസ്കൃതത്തിലെ അതിഖരഘോഷങ്ങളൊന്നും കണ്ടില്ല. ഇംഗ്ലണ്ടിലെ രാജാവിൻെറ ഭാഷയായ ഇംഗ്ലീഷും കൊണ്ടു് അമേരിക്കയിൽ കുടിയേറിപ്പാർത്തവർ ആ ഭാഷയിൽ എന്തെല്ലാം മാററങ്ങൾ വരുത്തിയിരിക്കുന്നു. വായ്മൊഴിയിൽത്തന്നെയല്ല, വരമൊഴിയിലും, ''Yes'' എന്ന ഇംഗ്ലീഷ് വാക്കു് ജർമ്മൻകാരെ അനുകരിച്ചാവാം അവർ ''യാ'' എന്നാണു് ഉച്ചരിക്കുക. Centre അവർ center, ഉം, labour അവർ lobor ഉം, Theatre അവർ theater ഉം ആക്കി, അങ്ങനെ എത്ര ആയിരം വാക്കുകൾ.

ഇംഗ്ലീഷുകാരുടെ പേച്ചു് ഇവിടത്തെ ഇംഗ്ലീഷ് എം.എ. ക്കാർക്കുപോലും ശരിക്കു പിടികിട്ടുമെന്നു തോന്നുന്നില്ല. സായിപ്പന്മാർ മൂക്കുകൊണ്ടാണു് സംസാരിക്കുന്നതെന്നു് തോന്നിപ്പോകും. അവർക്കെല്ലാം ഉച്ചാരണ സ്വാതന്ത്ര്യമുണ്ടു്. പാവം മലയാളിക്കു് ആ സ്വാതന്ത്ര്യം അനുവദിക്കില്ലപോലും. ഏതായാലും നമ്മുടെ മാരാരാ നായർ ഇംഗ്ളണ്ടിലോ അമേരിക്കയിലോ ജനിക്കാത്തതു് ആ നാട്ടുകാരുടെ ഭാഗ്യം!

ഫ്രഞ്ചുകാരുടെ garage — ഗരാഷ് നമ്മൾ അപഹരിച്ചു് നാണമില്ലാതെ ഗാരേജ് ആക്കിക്കളഞ്ഞില്ലേ?

പിന്നൊരു ലക്കത്തിൽ ഒരു ബോംബെക്കാരൻ നമ്പൂതിരി ഉൾപ്പെടെ നാലഞ്ചു പേർ എൻെറ നേരെ ചാടിവീഴുകയുണ്ടായി. അതിൽ ഒരുത്തൻ എന്നെ ആക്ഷേപിച്ചതു വർക്കത്തുമുട്ടി എന്നു ചൊറിച്ചുമല്ലിയാണു്. ആ ചൊറിച്ചുമല്ലു് അത്ര ചൊവ്വല്ലാ. ''വട്ടത്തുമുക്കി'' എന്നു ചൊവ്വായിത്തന്നെ പറയണം.

ആലപ്പടമ്പു് നാരായണൻ നമ്പൂതിരി ഒഴികെ മറെറല്ലാവരും എന്നെത്തന്നെയല്ല എൻെറ നോവലുകളെയും അപഹസിച്ചിരിക്കുന്നു. ഞാൻ പൈങ്കിളി നോവലിസ്റ്റാണത്രേ. എൻേറതു് പൈങ്കിളി കഥകളാണെന്ന പരിഹാസം ഞാൻ ഒരു ബഹുമതിയായി അംഗീകരിക്കുന്നു. മലയാള സാഹിത്യ ചരിത്രത്തിൽ പൈങ്കിളി (Romantic) നോവൽ പ്രസ്ഥാനത്തിൻെറ ഉപജ്ഞാതാവു് ഞാനാണെന്നു് എനിക്കു് അഭിമാനിക്കാമല്ലോ. എത്രയോ നോവലിസ്റ്റുകൾ എന്നെ അനുകരിച്ചു പൈങ്കിളി നോവലുകൾ എഴുതുന്നു. എനിക്കതിൽ ചാരിതാർത്ഥ്യമുണ്ടു്. ഞാൻ പൈങ്കിളി നോവലിസ്റ്റാണെങ്കിൽ മലയാളത്തിലെ ''മഹാ'' നോവലിസ്റ്റുകളെ ഏതിനത്തിൽപ്പെടുത്തും. മസൂറി നോവലിസ്റ്റോ, അതോ കഴുകനോ, അതോ ക്ലമനോ?

മലയാളത്തിലെ വിശ്വസാഹിത്യകാരന്മാരായ നമ്മുടെ മഹാപുരുഷന്മാരെവിടെ? അവരുടെ കൈയ്കൾ തളർന്നു പോയോ? അതോ അവരുടെ പ്രതിഭ കാശിക്കു പോയോ? അവരെന്തേ ഇപ്പോൾ ഒന്നും എഴുതാത്തതു? അവരുടെ കഥകൾ ആർക്കും വേണ്ടാതായതെന്തുകൊണ്ടു്? ആ കടൽ കിഴവന്മാരെ ഊതിവീർപ്പിച്ചു് ചുമന്നുകൊണ്ടുനടന്ന സാഹിത്യത്തമ്പുരാക്കന്മാർ ഭാരം ചുമ്മിച്ചുമ്മി മടുത്തുവോ? അവരിപ്പോൾ എന്തുചെയ്യുന്നു? ''ൻറപ്പൂപ്പാക്കൊരാനേണ്ടാർന്നു'' എന്നു് ഉരുവിട്ടുകൊണ്ടു വിഷാദിച്ചിരിക്കുകയാണോ?

എൻെറ പൈങ്കിളി നോവലുകൾക്കു് ഡിമാൻഡ് കൂടിക്കൂടി വരുന്നതേ ഉള്ളൂ; എൻെറ നോവലുകൾ എക്കാലവും വിലമതിക്കപ്പെടുമെന്നു് എനിക്കു വിശ്വാസമുണ്ടു്. ഞാൻ ലോകത്തെ നന്നാക്കാനല്ല ആഹ്ലാദിപ്പിക്കാനാണു് എഴുതുന്നതു്. പണത്തിനു വേണ്ടിയാണു് ഞാൻ എഴുതുന്നതു്. ഒരു ക്ഷുദ്രവിമർശകൻ പറഞ്ഞതുപോലെ ഞാൻ നോവൽ എഴുതുകയല്ല; ഉണ്ടാക്കുകയാണു്, നിർമ്മിക്കുകയാണു്, പടയ്ക്കുകയാണു്. ക്ഷുദ്ര അഥവാ ക്ഷുദ്രനിരൂപകർക്കു് മറുപടി നൽകിക്കഴിഞ്ഞു് ഞാൻ ബ്രഹ്മശ്രീ നമ്പൂരിമാർ തിരുമനസ്സുകളുടെ തിരുസന്നിധിയിലേക്കുനീങ്ങാം. പൈങ്കിളിപ്രസ്ഥാനത്തിൽ മുട്ടത്തുവർക്കി തനിച്ചല്ല. എനിക്കൊരു മുന്നോടി ഉണ്ടായിരുന്നു. ഒരു പൈങ്കിളിക്കവി. ആരെന്നോ? മലയാളഭാഷയുടെ തലതൊട്ടപ്പനായ സാക്ഷാൽ തുഞ്ചത്തുരാമാനുജൻ എഴുത്തച്ഛൻ. അദ്ദേഹത്തിൻെറ രാമായണ—ഭാഗവതാദികവിതകളൊക്കെ പൈങ്കിളിക്കവിതകളാണു്. അതുകൊണ്ടു് അവ കിളിപ്പാട്ടുകൾ എന്ന പേരിൽ അറിയപ്പെടുന്നു. പൈങ്കിളി നോവലുകൾ എന്നപോലെ തന്നെ.

ഇനി തിരുമേനിമാരുടെ പക്കലേക്കു്. എൻെറ ബഹുമാന്യസുഹൃത്തും അയൽവാസിയും, ഞങ്ങളുടെ മുൻ എം. എൽ. എ. യുമായ ബ്രഹ്മശ്രീ കെ. ജി. എൻ. നമ്പൂതിരി തിരുമനസ്സുകൊണ്ടു് എൻെറ നേരെ ചന്ദ്രഹാസം ഇളക്കിയതിൽ എനിക്കു് അപാരമായ കുണ്ഠിതമുണ്ടു്. അദ്ദേഹത്തോടുള്ള എൻെറ മതിപ്പിനു് എന്നിട്ടും ലോപം സംഭവിച്ചിട്ടില്ല. അദ്ദേഹം പരിഭവിക്കരുതെന്നൊരപേക്ഷയുണ്ടു്. ബ്രാഹ്മണകോപം ഉണ്ടാകുമോ എന്തോ? നമ്പൂതിരിമാർ മന്ത്രതന്ത്രങ്ങൾ വഴി ബ്രഹ്മരക്ഷസ്സുകളെ ആവഹിച്ചു് എൻെറ നേർക്കു് അയയ്ക്കുമോ എന്നും പേടിയില്ലാതില്ല.

അല്ലയോ തിരുമേനിമാരെ, വടി തന്നു് നിങ്ങൾ അടിവാങ്ങേണ്ട ആവശ്യമില്ലായിരുന്നു. നിങ്ങളെ ഞങ്ങൾ തിരുമേനി എന്നും തിരുമനസ്സെന്നും സംബോധനചെയ്യുമ്പോൾ നിങ്ങൾക്കു ലജ്ജയാണോ അഭിമാനമാണോ തോന്നുക? നിങ്ങളെ വാസ്തവത്തിൽ പരിഹസിക്കാനാണു് അങ്ങനെ വിളിക്കുന്നതെന്നു് ഇതേവരെ നിങ്ങൾക്കു ബോദ്ധ്യമാകാത്തതു് കഷ്ടം തന്നെ. നിങ്ങൾ ഏതർത്ഥത്തിലാണു് തിരുമേനിയും തിരുമനസ്സും ആകുന്നതു്? വിയർപ്പു് എന്ന ദുഷ്ടു് ശരീരത്തിൽനിന്നു വിസർജ്ജിക്കാത്ത നിങ്ങളുടെ മേനി ദുർമ്മേനിയല്ലേ; മനസ്സു് ദുർമ്മനസ്സു്? വിയർപ്പുചിന്തി അദ്ധ്വാനിക്കാത്ത മേനിയാണു് തിരുമേനി. പുലയനും പറയനും ഒക്കെയാണു് യഥാർത്ഥത്തിൽ തിരുമേനിമാർ. അവരുടെ ശരീരങ്ങൾ ജഡമാണു്. നിങ്ങൾ പുലയക്കും ഇനി വഴിമാറിക്കൊടുക്കണം. ''തിരുമേനി'' എന്നു വിളിക്കരുതു് എന്നു് നിങ്ങൾ ആരോടെങ്കിലും പറഞ്ഞിട്ടുണ്ടോ? നിങ്ങൾ വല്ലവൻെറയും വിയർപ്പിൻെറ ഫലംമാത്രം അനുഭവിച്ചു പോന്നവരല്ലേ? ഇ. എം. ശങ്കരൻ നമ്പൂതിരിപ്പാടിനെ തിരുമേനി എന്നു വിളിക്കുന്നതിൽ തെററില്ല. കാരണം അദ്ധ്വാനിക്കുന്ന ജനവിഭാഗത്തിനുവേണ്ടി അദ്ധ്വാനിക്കുന്ന മഹാപുരുഷനാണദ്ദേഹം. സ്വന്തം കർമ്മസിദ്ധികൊണ്ടും ധിഷണാവൈഭവംകൊണ്ടും ജനകോടികളുടെ ആദരവു നേടിയ മഹാനാണു് ഇ. എം. ശങ്കരൻ നമ്പൂതിരിപ്പാടു് തിരുമനസ്സുകൊണ്ടു്.

സംബന്ധം ചെയ്യാനല്ലാതെ അദ്ധ്വാനിക്കാൻ നിങ്ങൾക്കറിഞ്ഞുകൂടാ. കേരളത്തെ 64—ഗ്രാമങ്ങളായി നിങ്ങൾ അടക്കിവച്ചു സുഖിച്ചില്ലേ? ജനങ്ങളുടെ അഭിലാഷം അനുസരിച്ചാണോ നിങ്ങൾ ആ അധർമ്മം പ്രവർത്തിച്ചതു്? ദ്രാവിഡ ചക്രവർത്തിയായിരുന്ന ഞങ്ങളുടെ മഹാബലി തമ്പുരാൻ ജനങ്ങളെ നന്നായിഭരിച്ചു എന്ന ഒററക്കാരണം കൊണ്ടു് അദ്ദേഹത്തെ ചവിട്ടിത്താഴ്ത്തിയ ദുഷ്ടരായ വാമനരല്ലേ നിങ്ങൾ? കേരളത്തിൽവന്നു ഞങ്ങളുടെ പെണ്ണുങ്ങളെ നിങ്ങൾ വെപ്പാട്ടിമാരും അടിമകളും ആക്കിവച്ചു കൊണ്ടിരുന്നില്ലേ? നിങ്ങളുടെ സ്വന്തം രക്തത്തിൽ പിറന്ന സന്തതികളെ അസ്പൃശ്യരും താണജാതിക്കാരും ആക്കി പുറംതള്ളിക്കളഞ്ഞില്ലേ? ആ ദുർഭഗ സന്തതികൾ, തങ്ങൾ നമ്പൂതിരിയുടെ മക്കളാണെന്നു് അഭിമാനപൂർവ്വം പറയുന്നതാണു് ഏററവും ലജ്ജാകരം.

നിങ്ങൾ ജനങ്ങളെ പല ജാതികളായിത്തിരിച്ചു് വേലിക്കെട്ടുകൾക്കുള്ളിൽ അടച്ചില്ലേ? അവരുടെ മേൽ അന്ധവിശ്വാസങ്ങളുടെ വിഴുപ്പുകെട്ടുകൾ കേററിവച്ചില്ലേ? നിങ്ങൾ ഭൂസുരന്മാരാണെന്നു പറഞ്ഞു് ജനങ്ങളെ ഇത്രയുംനാളും കബളിപ്പിച്ചില്ലേ? സ്വർഗ്ഗത്തിലെ സുരന്മാരെ വന്ദിക്കാത്ത ജനങ്ങളുടെ മുമ്പിൽ നിങ്ങൾ ഭൂസുരന്മാരായി വിലസിയില്ലേ? നിങ്ങൾ കേരളത്തെ ഭ്രാന്താലയമാക്കിയില്ലേ? മലയാളഭാഷയെ വ്യഭിചരിച്ചു നശിപ്പിച്ചില്ലേ?

''എത്രനാൾ വിജയിക്കും പൊട്ടക്കൂരി–
രുട്ടേ? നിൻ
മാരണം ശംഖൂതുന്ന മന്ത്രമായ്
പൂങ്കോഴികൾ''

നിങ്ങളോടു ഞങ്ങൾ ഈ അതിക്രമങ്ങൾക്കൊക്കെ പ്രതികാരം ചെയ്യും, കടമ്മനിട്ട രാമകൃഷ്ണൻെറ കുറത്തിയെപ്പോലെ ഞങ്ങൾ വരുന്നുണ്ടു്. കരുതിയിരിക്കുക.

നിങ്ങളുടെ രാജ്യവും ശക്തിയും പ്രതാപവുമൊക്കെ ഇന്നെവിടെ, പറയൂ, നമ്പൂതിരിമാരേ. മണ്ണാൻമാർ, പരവർ, ഊരാളികൾ എന്നിവരെപ്പോലെ നിങ്ങൾ ഈ രാജ്യത്തു കേവലം ന്യൂനപക്ഷ സമുദായമല്ലേ? ഫ്യൂഡലിസം പോയതറിഞ്ഞില്ലേ? ജനാധിപത്യം വന്നതറിഞ്ഞില്ലേ?

മലയാളഭാഷയുടെ കാര്യം, ഞങ്ങൾ കേരളത്തിലെ മഹാഭൂരിപക്ഷംവരുന്ന ജനങ്ങൾ, നോക്കിക്കൊള്ളാം. നിങ്ങൾ, അതിൽ ഇടപെടണമെന്നില്ല, നിങ്ങൾ ആര്യാവർത്തത്തിലേക്കോ മദ്ധ്യേഷ്യയിലേക്കോ മടങ്ങിപ്പോകണമെന്നു് ഞങ്ങൾ ആരും പറഞ്ഞില്ല.

മലയാളഭാഷയെ ഏതു വിധേനയും പോഷിപ്പിക്കണമെന്നേ ഞാൻ പറഞ്ഞുള്ളൂ. അതിനു നിങ്ങളിത്ര കലി തുള്ളുന്നതെന്തിനു്? തുള്ളിയാൽ ആരു വകവയ്ക്കാനാണു്? കൊഞ്ചം തമിഴും, ഒരു സ്മാൾ ഡോസ് ഇംഗ്ലീഷും, തോഡാ ഹിന്ദിയും ചേർന്ന മലയാളത്തിൽ ചാലിച്ചു തുടർച്ചയായി പ്രസവിച്ചാൽ അസ്ഥിപഞ്ജരമായിരിക്കുന്ന മലയാളത്തിനു് ശരീരപുഷ്ടിയും ആരോഗ്യവും തേജസ്സും ധാതുപുഷ്ടിയും ഉണ്ടാകും, പഥ്യമില്ല.

ഇത്രയും പറഞ്ഞുകൊണ്ടു് ഈ വിവാദത്തിൽ നിന്നു ഞാൻ സ്വമേധയാ, നിരുപാധികം പിൻവാങ്ങുന്നു. കാരണം, എൻെറ ഒന്നുരണ്ടു പൈങ്കിളി നോവലുകൾ സിനിമ ആക്കപ്പെടുന്നു. അടിയന്തരമായ ഒന്നുരണ്ടു നോവലുകൾ കോട്ടയത്തെ ''മ'' പ്രസിദ്ധീകരണങ്ങൾക്കു കൊടുക്കണം.

ഇനി ഏതു ശൂദ്രർക്കും നമ്പൂതിരിമാർക്കും എൻെറ നേരെ ആഗ്നേയാസ്ത്രങ്ങൾ വരെ തൊടുത്തുവിടാം. പക്ഷേ, അവ എൻെറ ദേഹത്തു സ്പർശിക്കാതെ എയ്യുന്നവരുടെ നെഞ്ചത്തുതന്നെ തിരിയെ ചെന്നു കൊള്ളുമെന്നേയുള്ളൂ, ആർക്കും എൻെറ നേരെ ഉച്ചത്തിൽ കുരയ്ക്കാം. പക്ഷേ, സാർത്ഥവാഹകസംഘം നിർബ്ബാധം മുന്നോട്ടു പോകും.

എൻെറ എളിയ വാക്കുകൾ, മലയാളത്തിൽ ഒരു പുതിയ വിപ്ലവത്തിൻെറ ശംഖനാദമായിക്കൊള്ളട്ടേ. അതു് ദശാബ്ദങ്ങളിലൂടെ മാറെറാലിക്കൊള്ളട്ടേ. ആ മാറെറാലി കേട്ടു് മലയാളം ഉണരട്ടേ.

''മദ്വചനങ്ങൾക്കു മാർദ്ദവമില്ലെങ്കിൽ
ഉദ്ദേശ്യശുദ്ധിക്കു മാപ്പുനൽകിൻ.''

മലയാളം വളരട്ടേ.

സംസ്കൃതത്തിൻെറ അടിമത്തത്തിൽ നിന്നു മലയാളത്തെ മോചിപ്പിക്കുക.

ഉച്ചാരണസ്വാതന്ത്ര്യം സിന്ദാബാദ്!




പ്രമേയങ്ങളുടെ നക്കൽ നിങ്ങൾ ചവററുകുട്ടയിൽ എറിഞ്ഞു. യഥാസ്ഥാനത്തു വയ്ക്കാനാണു ഞാൻ പറഞ്ഞതു്.

# എന്താണ് പ്രതിഭാസവിജ്ഞാനീയം

ഡോ: കെ. രാഘവൻപിള്ള

"സാർത്രിന്റെ അസ്തിത്വദർശന"ത്തിൽ പ്രതിഭാസവിജ്ഞാനീയത്തെക്കുറിച്ച് ഒരു സൂചന കൊടുക്കുവാനേ എനിക്കു കഴിഞ്ഞുള്ളൂ. എന്നാൽ ഫിനോമിനോളജി അല്ലെങ്കിൽ പ്രതിഭാസ വിജ്ഞാനീയം നമ്മുടെ ശ്രദ്ധയ്ക്കു് കൂടുതൽ വിധേയമാകണം. പ്രതിഭാസവിജ്ഞാനീയപ്രകാരമുള്ള ഒരു സത്താശാസ്ത്രം എന്നു് സാർത്ര് തന്റെ "സത്തയും ശൂന്യതയും" (Being and Nothingness) എന്ന പുസ്തകത്തിനു് ഉപശീർഷകം നൽകിയിട്ടുണ്ടല്ലോ. മറ്റൊരു അസ്തിത്വദാർശനികനായ മാർടിൻ ഹൈദഗറും പ്രതിഭാസവിജ്ഞാനീയത്തിന്റെ ഉപജ്ഞാതാവായ ഹുസ്സേളിന്റെ ആശയങ്ങളോടുള്ള ആധമർണ്യം "സത്തയും കാലവും" (Being and Time) എന്ന തന്റെ ഗ്രന്ഥത്തിലും മറ്റും പ്രദർശിപ്പിച്ചിട്ടുണ്ടു്. ഹുസ്സേളുമായി കുറെക്കാലം ഗവേഷണം നടത്തിയിരുന്നയാളും ഹുസ്സേൾ വഹിച്ചിരുന്ന പ്രൊഫസറുദ്യോഗം വഹിച്ചിരുന്ന ദേഹവുമായിരുന്ന ഹൈദഗർ.

എഡ്മണ്ട് ഹുസ്സേൾ (Edmund Husserl) ഒരു ആസ്ട്രിയാക്കാരനായ ജർമ്മൻ കാരനായിരുന്ന അദ്ദേഹത്തിന്റെ കാലം 1859-മുതൽ1938 -വരെ. ബ്രെൻറാനോ എന്ന തത്വചിന്തകനോടു് ഹുസ്സേളിനുള്ള കടപ്പാടു് പരക്കെ അംഗീകരിക്കപ്പെട്ടിട്ടുണ്ടെങ്കിലും പ്രതിഭാസവിജ്ഞാനീയത്തിന്റെ ഉപജ്ഞാതാവായി ഹുസ്സേൾ തന്നെയാണു് അറിയപ്പെടുന്നതു്. കൊല്ലുന്ന രാജാവിനു് തിന്നുന്ന മന്ത്രി എന്നപോലെ അസ്തിത്വവാദത്തിന്റെ അടിസ്ഥാനദർശനമായ പ്രതിഭാസവിജ്ഞാനം അസ്തിത്വവാദത്തിനെക്കാൾഗ്രഹിക്കാൻ വിഷമമായിരിക്കുന്നു. എന്നാൽ കേവലമായ ഒരു തത്വചിന്ത എന്ന നിലവിട്ടു് നിയമം, സാഹിത്യം, സൗന്ദര്യശാസ്ത്രം, മനശ്ശാസ്ത്രം, മാനസിക ചികിത്സ തുടങ്ങി പല വിജ്ഞാനശാഖകളിൽ സ്വന്തം പദ്ധതിയുടെ കൊടിനാട്ടിയിട്ടുണ്ടു് പ്രതിഭാസ വിജ്ഞാനീയം. ലോകത്തെമ്പാടും ശിഷ്യന്മാരെയും ആചാര്യന്മാരെയും സൃഷ്ടിച്ചിട്ടുള്ള അസ്തിത്വവാദത്തിന്റെ ആദിമദർശനം എന്ന നില കൂടാതെയാണിതു്. പ്രതിഭാസ വിജ്ഞാനീയ ചിന്തകരുടെ സംഘങ്ങൾ എല്ലാ രാജ്യങ്ങളിലുമുണ്ടു്. അവരുടെ പ്രസിദ്ധീകരണങ്ങളും. ഹുസ്സേളിന്റെ ചിന്തയിൽനിന്നു് ചിലരെല്ലാം ചിലപ്പോൾ മാറാറുണ്ടെങ്കിലും ഹുസ്സേൾ തന്നെ എല്ലാവരുടെ കണ്ണിലും ഈ ദർശനത്തിന്റെ ഗോത്രനായകൻ.

## പ്രപഞ്ചം എന്ന പ്രതിഭാസം

എന്താണു് പ്രതിഭാസ വിജ്ഞാനീയം? ഒററ വാക്യത്തിൽ പറഞ്ഞാൽ അതു പ്രപഞ്ചത്തെയും അതിനെ അറിയുന്ന മനുഷ്യാനുഭവമായ ബോധത്തിന്റെയും നേർക്കുള്ള ഒരു പുതിയ കാഴ്ചപ്പാടിന്റെ ശാസ്ത്രമാണു്. പ്രതിഭാസം എന്നാൽ ഏതൊന്നാണോ മനുഷ്യന്റെ അറിവിനു് വിഷയമാകുന്നതു് അല്ലെങ്കിൽ, പ്രതിഭാസിതമാകുന്നതു് അതുതന്നെ. അതായതു് നമ്മുടെ കൺമുൻപിൽ കാണുന്ന ഈ ലോകവും, അവിടത്തെ ആൾക്കാരും, മൃഗങ്ങളും, വസ്തുക്കളും എല്ലാം. ഇവയ്ക്കു് ഒരു പുതിയ അർത്ഥവും, ഇവയെ അറിയുന്ന മനുഷ്യബോധത്തിനു് ഒരു പുതിയ അർത്ഥവും പ്രതിഭാസവിജ്ഞാനികൾ കല്പിക്കുന്നു.

## ഇതിൽ എന്താണു് പുതുമ?

പക്ഷേ, ഈ ജോലിതന്നെയല്ലേ പ്രതിഭാസവിജ്ഞാനത്തിനു് മുൻപുണ്ടായ ശാസ്ത്രങ്ങൾ എല്ലാം ചെയ്തുകൊണ്ടിരുന്നതു്? പിന്നെ എവിടെയാണു് പുതുമ? ഇതിനു് ഉത്തരം പറയേണ്ടതുണ്ടു്. പ്രകൃതിശാസ്ത്രം, ജന്തുശാസ്ത്രം, ചരിത്രപഠനം മുതലായ വിജ്ഞാനശാഖകളെല്ലാം പ്രപഞ്ചത്തിലെ വസ്തുക്കളെ നോക്കിക്കൊണ്ടിരുന്നതു് അതതു ശാസ്ത്രത്തിന്റെ കണ്ണുകളിലൂടെയാണു്. ഇതിനെ ഒരു സ്വാഭാവികമായ കാഴ്ചപ്പാടു് (Natural standpoint) എന്നു പറയാം. എന്നാൽ ഈ പ്രപഞ്ചത്തിൽ ഒടുവിൽ വന്നുചേർന്ന മനുഷ്യന്റെ അറിവിനെ, അല്ലെങ്കിൽ ബോധത്തെ അറിയാനും വിലയിരുത്താനും ഈ സ്വാഭാവിക കാഴ്ചപ്പാടു് പോരാ. മനുഷ്യബോധം പ്രത്യേക പഠനം അർഹിക്കുന്നതാണു്. അതിനു് സസ്യശാസ്ത്രനിയമങ്ങളോ, ജന്തുശാസ്ത്രനിയമങ്ങളോ പോരാ. ഹുസ്സേളിന്റെ അഭിപ്രായത്തിൽ മനുഷ്യബോധത്തെപ്പററി ശരിയായി പഠിക്കണമെങ്കിൽ യഥാതഥാവിജ്ഞാനം (realism), ശാസ്ത്രസമീപനം, തുടങ്ങിയ ശാസ്ത്രങ്ങളുടെ കാഴ്ചപ്പാടുകളും സിദ്ധാന്തങ്ങളും ഒക്കെ, പച്ചമലയാളത്തിൽ വച്ചാൽ, പരണത്തു വയ്ക്കണം. പക്ഷേ, ഹുസ്സേൾ ഇവയെ പരണത്തു വയ്ക്കണം എന്നു പറയുന്നതിനു പകരം ബ്രാക്കററിൽ ഇടണം എന്നാണു് നിർദ്ദേശിക്കുന്നതു്. അതായതു് "ലോകം" എന്നു് ഉദ്ധരണിചിഹ്നങ്ങൾക്കുള്ളിൽ പ്രതിഷ്ഠിച്ചു പറഞ്ഞാൽ പ്രതിഭാസ വിജ്ഞാനീയം അല്ലാത്ത ഏതെങ്കിലും ശാസ്ത്രത്തിൽ (empirical Sciences) പ്രതിപാദിക്കപ്പെടുന്ന ലോകം എന്നർത്ഥം. "പശു" എന്നാൽ ജന്തുശാസ്ത്രപ്രസ്താവങ്ങൾക്കു വിഷയമായ ജന്തു എന്നർത്ഥം. പ്രതിഭാസവിജ്ഞാനികളുടെ ചർച്ചയ്ക്കു് വിഷയമാകുന്ന പശുവാകട്ടേ ഈ ജന്തുവല്ല, ജന്തുവിന്റെ അന്തഃസത്ത (essence) ആണു്. അപ്പോൾ ശാസ്ത്രങ്ങൾ വസ്തുക്കളെ വസ്തുക്കളായി കാണുകയും അറിയുകയും വ്യാഖ്യാനിക്കുകയും ചെയ്യുമ്പോൾ പ്രതിഭാസ വിജ്ഞാനീയമാകട്ടേ വസ്തുക്കളുടെ അന്തഃസത്തയെ (essence) അറിയുന്നു. ഇങ്ങനെ അറിയപ്പെടുന്ന വിഷയത്തിന്റെ സ്വഭാവത്തിൽ മാത്രമല്ല പ്രതിഭാസവിജ്ഞാനീയവും ഇതരശാസ്ത്രങ്ങളും തമ്മിൽ അന്തരമുള്ളതു്. പ്രധാനപ്പെട്ട മററു രണ്ടു് അന്തരംകൂടിയുണ്ടു്. ഒന്നു്, അറിയുന്ന ബോധത്തിന്റെ സ്വഭാവത്തിൽ. നാം ഏതെങ്കിലും ഒരു പശുവിനെ കാണുകയും അറിയുകയും ചെയ്യുമ്പോൾ അതു് ആ പശുവിനെക്കുറിച്ചുള്ള അറിവാണു്; അതായതു് നമ്മുടെ മുററത്തു്, രാവിലെ ഏഴുമണിക്കു് കാണപ്പെടുന്ന പശുവിനെ നാം കാണുന്നു, അറിയുന്നു. ഒരു പശു വ്യക്തിയെയാണു് നാം കാണുന്നതു് എന്നു മനസ്സിലാക്കുക. അതിന്റെ കൊമ്പും, വാലിലെ പൂവും മററും മററും നാം കാണുന്നു, അറിയുന്നു. അതിനെക്കുറിച്ചു് ചില ആശയങ്ങളും നമുക്കുണ്ടാകുന്നു. പശു ചുമലയാണു്, വെളുത്തതാണു് എന്നൊക്കെ. എന്നാൽ ഈ പ്രത്യക്ഷവും പ്രത്യക്ഷജ്ഞാനവും ഒരു അവസാനത്തെ ഘട്ടമല്ല. ഇതിൽനിന്നു് പിറകോട്ടുപോയാൽ ബോധത്തിന്റെ ആദിമമായ ശുദ്ധസ്വരൂപത്തിൽ നാം എത്തും. ഈ ശുദ്ധബോധം (pure consciousness) ആണു് പ്രതിഭാസവിജ്ഞാനീയത്തിന്റെ ലക്ഷ്യം. ഈ ശുദ്ധബോധത്തിന്റെ ഘട്ടത്തിൽ നാം അറിയുന്നതു് ഒരു വസ്തുവിനെയല്ല, ഒരു വസ്തുവർഗ്ഗത്തിന്റെ അന്തഃസത്ത (essence) യെ ആണു്.

മൂന്നാമതു് ഒരു വിശേഷംകൂടിയുണ്ടു് ശുദ്ധബോധത്തിന്റെയും അന്തഃസത്തയുടെയും ഈ ഘട്ടത്തിൽ. ഇവിടത്തെ അറിവിനു് ഉപകരണമാകുന്നതു് അന്തർദൃഷ്ടിയാണു് (Intuition). സാധാരണയായി നാം മൂർത്തമായ വസ്തുവിനെ അറിയുന്നതു് നമ്മുടെ ഇന്ദ്രിയങ്ങളുടെ പ്രവൃത്തിയിൽക്കൂടിയാണു്; അല്ലെങ്കിൽ ഓർമ്മയിൽക്കൂടിയും മററും. ശുദ്ധമായ ബോധത്തിലേക്കും വസ്തുവിന്റെ അന്തഃസത്തയിലേക്കും നമുക്കുണ്ടാകുന്ന അറിവു് പെട്ടെന്നു്, നേരിട്ടുള്ള ഒരന്തർദൃഷ്ടിയാണു്.

പ്രതിഭാസവിജ്ഞാനം ശുദ്ധമായ മനുഷ്യബോധത്തിന്റെയും വസ്തുവിന്റെ അന്തഃസത്തയുടെയും അന്തർദൃഷ്ടിയുടെയും പഠനശാഖയാണെന്നു പറയാം, ചുരുക്കത്തിൽ. ഈ മൂന്നു ഘടകങ്ങളിൽ ഓരോന്നും ചർച്ചചെയ്യേണ്ടതുണ്ടു്.

## വസ്തുവും അന്തഃസത്തയും

എന്താണു് വസ്തുവും അന്തഃസത്തയും തമ്മിൽ വ്യത്യാസം. നമ്മുടെ മുററത്തു നിൽക്കുന്ന പൂവാലി പശുവും അതിലെ അന്തഃസത്തയും തമ്മിൽ അന്തരമെന്തു്? വ്യക്തികളിൽ സമാനമായിക്കാണുന്ന ഘടകമേതോ അതാണു് അവയുടെ അന്തഃസത്ത(1).

നമ്മുടെ മുററത്തു്രാവിലെഏഴുമണിക്കു് കറക്കാൻ കെട്ടുന്ന പശു വ്യക്തിയോടു് ഘടിപ്പിച്ചു് ഒരു സമയം (ഏഴുമണി) ഉണ്ടു്; ഒരു ദേശവും ഉണ്ടു് (മുററം). ഇങ്ങനെയുള്ള വസ്തുവിന്റെ സ്ഥിതിക്കു് വസ്തുവിന്റെ അസ്തിത്വം (existence) എന്നു് പറയുന്നു. ഈ പശുതന്നെ നാളെ കാലത്തു് മുററത്തിനു പകരം പറമ്പിൽ നിൽക്കാം. എന്നാൽ അതിന്റെ അന്തഃസത്തയ്ക്കു് അന്തരം വരുന്നില്ല. അസ്തിത്വം(2) അതായതു് ഒരു സ്ഥലകാലത്തിലുള്ള വസ്തുവിന്റെ സ്ഥിതി ഇങ്ങനെ യാദൃച്ഛികവും, അന്തഃസത്ത നിയതവുമാണു്. എന്നാൽ ഈ അന്തഃസത്തയെ അറിയുന്നതിനുമുൻപു് അസ്തിത്വം വേണം (Existence precedes Essence).

## ധ്യാനത്തിന്റെ മാർഗ്ഗം

സാധാരണയുള്ള നമ്മുടെ വസ്ത്വനുഭവങ്ങളിൽനിന്നു് അല്ലെങ്കിൽ ബോധത്തിന്റെ ആ ഘട്ടത്തിൽനിന്നു് ഏതു മാർഗ്ഗത്തിൽക്കൂടി സഞ്ചരിച്ചാണു് ശുദ്ധബോധത്തിന്റെയും, അന്തഃസത്തയുടെയും, അന്തർദൃഷ്ടിയുടെയും ആദിമസ്രോതസ്സിൽ നാം എത്തുന്നതു്? ഹുസ്സേൾ ഇതിനു് reflection എന്നു പറയുന്നു. നമുക്കു് ഈ മാർഗ്ഗത്തെ ധ്യാനം എന്നു് വിളിക്കുക. ഞാൻ ഒരു പശുവിനെ കാണുന്നു, അറിയുന്നു. ഞാൻ ആ പശുവിനെ അറിയുന്നു എന്നു് ഞാൻ അറിയുന്നു. എന്നിട്ടു് എന്റെ അറിവിനെ ഞാൻ തുടർച്ചയായി ധ്യാനവിഷയമാക്കുന്നു. മറെറാരു രീതിയിൽപ്പറഞ്ഞാൽ, അറിവു്, ബോധം, അതിനെത്തന്നെ ധ്യാനവിഷയമാക്കുന്നു. ഇതിന്റെ ഫലമായി ബോധത്തിന്റെ വിഷയബന്ധം വിച്ഛേദിച്ചുവിച്ഛേദിച്ചുപോകുന്നു. ഞാൻ വിഷയബന്ധമില്ലാത്ത ശുദ്ധബോധത്തിലേക്കു് നീങ്ങുകയാണു്. ഒടുവിലത്തെ ഘട്ടത്തിൽ പെട്ടെന്നുണ്ടാകുന്ന ഒരു അന്തർദൃഷ്ടിയിൽക്കൂടി ഞാൻ ശുദ്ധബോധത്തിന്റെ സ്വരൂപം കാണുന്നു. അല്ലെങ്കിൽ ശുദ്ധബോധത്തോടുകൂടിയ വ്യക്തി ആ ബോധത്തെത്തന്നെ കാണുന്നു. ഈ ശുദ്ധബോധത്തിന്റെ വിഷയം വസ്തുവിന്റെ അന്തഃസത്തയാണു് (3), മൂർത്തവസ്തുവല്ല.

> ഫിനോമിനോളജി അഥവാ പ്രതിഭാസ വിജ്ഞാനീയം എന്നാൽ, പ്രപഞ്ചത്തെയും അതിനെ അറിയുന്ന മനുഷ്യാനുഭവമായ ബോധത്തിന്റെയും നേർക്കുള്ള ഒരു പുതിയ കാഴ്ചപ്പാടിന്റെ ശാസ്ത്രം എന്നു പറയാം.

മുകളിൽപ്പറഞ്ഞ ധ്യാനം ഏതെങ്കിലും മൂർത്ത വസ്തുവിന്റെ അറിവിൽനിന്നു തന്നെ അവശ്യം തുടങ്ങണമെന്നില്ല. കേവലമായ സങ്കല്പസഞ്ചാരവും (fancy) മതിയാകും. ഫിനോമിനോളജിസ്ററുകളും അവർക്കുമുമ്പേ കീർക്കെഹാഡ് മുതലുള്ള അസ്തിത്വവാദികളും ഈ സങ്കല്പസഞ്ചാരത്തിൽ വിശ്വസിക്കുന്നു; സത്യത്തിലേക്കുള്ള അന്തർദൃഷ്ടിയിലും.

അപ്പോൾ അനുദിനാനുഭവത്തിൽനിന്നു് ബോധത്തിന്റെ ആദ്യധാരയിലേക്കും വസ്തുക്കളുടെ അന്തഃസത്തയിലേക്കും, അന്തർദൃഷ്ടിയലൂടെ എത്തുകയാണു് പ്രതിഭാസവിജ്ഞാനീയത്തിൽ വിവരിച്ചിരിക്കുന്നതു്. ഇതിനുവേണ്ടി ഇതരശാസ്ത്രങ്ങളുടെ വീക്ഷണകോണുകളെയും, വിജ്ഞാനത്തെയും, പ്രസ്താവങ്ങളെയും നാം തൽക്കാലത്തേക്കു് മാററിവയ്ക്കുന്നു; സ്വിച്ചു് ഓഫ് ചെയ്യുന്നു എന്നാണു് ഹുസ്സേൾ ഒരിടത്തു് എഴുതുന്നതു്. Disconnect, suspend എന്ന പദങ്ങളും അദ്ദേഹം ഉപയോഗിക്കുന്നു. സത്തയെ, ശുദ്ധബോധത്തെ, ഇങ്ങനെ അന്വേഷിക്കുമ്പോൾ മുൻ ധാരണകളെ മനഃപൂർവ്വം മാററിനിറുത്തുന്നതിനു് പ്രതിഭാസ വിജ്ഞാനത്തിലെ മുൻധാരണാനിരാസം (phenomenological epoche) എന്നു് പേരിട്ടിട്ടുണ്ടു്. എന്നാൽ ഈ നിരാസം താല്ക്കാലികമാണെന്നും, ഈ ശാസ്ത്രങ്ങളുടെ കടമ്പകൾക്കുവെളിയിൽ പ്രതിഭാസവിജ്ഞാനീയത്തിന്റെ നിത്യമായ നിൽപ്പില്ലെന്നും ഹുസ്സേൾ വിശ്വസിച്ചിരുന്നു. അദ്ദേഹം എഴുതുന്നതു നോക്കുക: "വിജ്ഞാനത്തിന്റെ എല്ലാ നേട്ടങ്ങളുടെയും ആദിസ്രോതസ്സിനെ തേടുകയാണു് ഇവിടത്തെ പ്രമേയം; ഇവിടെ അറിയുന്നവൻ തന്നെക്കുറിച്ചും ആ അറിവിനെക്കുറിച്ചും ധ്യാനിക്കുന്നു. അയാളെ സംബന്ധിച്ചിടത്തോളം സാധുവായി ശാസ്ത്രീയ വിജ്ഞാനങ്ങളിൽ ഉള്ള എല്ലാ വസ്തുതകളും അയാൾ സൂക്ഷിക്കുന്നു, ആവശ്യത്തിനു് ഉപയോഗിക്കാൻ." ഇത്രയും പറഞ്ഞതിൽനിന്നു് വിഷയഘടിതമായ ബോധത്തിൽ നിന്നു് ശുദ്ധബോധത്തിലേക്കും, വസ്തുവിൽനിന്നു് അന്തഃസത്തയിലേക്കുമുള്ള ഗതിയാണു് പ്രതിഭാസവിജ്ഞാനത്തിന്റെ വിഷയം എന്നു വ്യക്തമായി. ഈ ഗതിക്കു് പ്രതിഭാസവിജ്ഞാനീയപ്രക്രിയകളുടെ ഘട്ടങ്ങൾ ഉണ്ടു്. ഇവയെ പ്രതിഭാസവിജ്ഞാനീയ ശോഷണങ്ങൾ(phenomenological reductions) എന്നു പറയുന്നു. അതായതു് അനുദിനാനുഭവം എന്ന ഉള്ളി തൊലിച്ചു് അതിന്റെ കാമ്പിലേക്കു് പോകുന്നതിലെ ഘട്ടങ്ങൾ. മുൻധാരണകളുടെ നിരാസം.

നമ്മുടെ ബോധവുമായി ബന്ധപ്പെട്ടിട്ടാണല്ലോ പ്രതിഭാസം നമുക്കു് പ്രതിഭാസമാകുന്നതു്. ഈ പ്രതിഭാസത്തിന്മേൽ അന്യശാസ്ത്രങ്ങൾ കെട്ടിവച്ചിട്ടുള്ള ആശയങ്ങളുടെ സാധുതയെ സ്വീകരിക്കാതെ ശുദ്ധബോധത്തെ തേടുകയാണു് ഈ ശോഷണത്തിന്റെ പരിപാടി. അങ്ങനെ നാം വസ്തുവിനെ അന്തഃസത്തയായി ശോഷിപ്പിക്കുന്നു. (Eidetic reduction). ഈ ശോഷണം നമ്മുടെ ധ്യാനത്തിൽക്കൂടി ഘട്ടംഘട്ടമായി നടക്കുന്നു. ബോധത്തിന്റെ ആന്തരസ്വഭാവത്തെ ധ്യാനവിഷയമാക്കുന്ന നാം അന്ത്യദശയിൽ ഒരു അന്തർദൃഷ്ടിയിൽക്കൂടി ശുദ്ധബോധത്തിന്റെ സ്വഭാവം കാണുന്നു. ഈ ശുദ്ധബോധം (pure consciousness) സോദ്ദേശ്യമായ ബോധം transcendent consciousness ആണു്. അതിനാൽ ശോഷണപ്രക്രിയയുടെ ഈ ഘട്ടത്തെ സോദ്ദേശ്യബോധത്തിലേക്കുള്ള പ്രവേശമായി കരുതണം (transcendental reduction). നമ്മുടെ ബോധത്തിന്റെ ഈ പ്രക്രിയകൾ ആരംഭിക്കുന്നതു് കാണുക, അറിയുക, ഓർമ്മിക്കുക മുതലായ ഏതെങ്കിലും മാനസികവൃത്തി (acts)യിൽ ആണു്.

## ബോധം സോദ്ദേശ്യമാണു്.

മനുഷ്യബോധം എപ്പോഴും ഒരു വിഷയത്തെ തേടുന്നു എന്ന ആശയത്തിനാണു് ബോധത്തിന്റെ സോദ്ദേശ്യത (inten-

tionality) എന്ന പറയുന്നതു്. ഈ സോദ്ദേശ്യതതന്നെയാണ് ബോധത്തിന്റെ അതിക്രാമിത്വം ((transcendence). എല്ലാ ബോധവും എന്തിന്റെയെങ്കിലും ബോധമാണ് (4) എന്നതു് പ്രതിഭാസ വിജ്ഞാനീയത്തിലെ ഒരു ആധാരവാക്യമാണ്. അതിനാൽ വിഷയാഭിമുഖത്വം അല്ലെങ്കിൽ ബോധം വിഷയത്തിന്റെ ബോധം ആകുക എന്നതു് ബോധത്തിന്റെ സ്വഭാവമാണ്. ഈ ആശയത്തെ ഹുസ്സേളിന്റെ വാക്കുകളിൽത്തന്നെ ചുരുക്കി വിവരിക്കട്ടെ.

''(കാണുക, വില കല്പിക്കുക, ഇച്ഛിക്കുക, അനുഭവിക്കുക, പ്രത്യാശിക്കുക തുടങ്ങിയ) എല്ലാ തനിമാനസികാനുഭവങ്ങളിലും ഏതെങ്കിലും വസ്തുവിലേക്കു് നിയോഗിച്ച ഒരു സത്തയുടെ കഥ അടങ്ങിയിട്ടുണ്ടു്. അനുഭവങ്ങൾ എല്ലായ്പോഴും സോദ്ദേശ്യങ്ങളാണ്, സവിഷയങ്ങൾ ആണ്. ഈ സോദ്ദേശ്യത ഒരു വെറും കൂട്ടിച്ചേർപ്പല്ല; യാദൃച്ഛികമായ ഒരു പ്രതികരണവുമല്ല. അനുഭവങ്ങൾ ഇങ്ങനെ സോദ്ദേശ്യമാകുമ്പോൾ ബോധത്തിന്റെ തനിസ്വരൂപത്തെ അതു് പ്രഖ്യാപിക്കുന്നു.'' അപ്പോൾ ഒരു വിഷയത്തെ സ്വീകരിക്കുന്ന, അല്ലെങ്കിൽ വിഷയത്തിലേക്കു് നീങ്ങുന്ന സ്വഭാവം ബോധത്തിനു് ഉള്ളതിനാൽ അതിനെ ട്രാൻസെൻഡൻറൽ ബോധം എന്ന പറയാം. ഹുസ്സേളിന്റെ ആശയം സ്വീകരിച്ച സാർത്ര്, ബോധം വസ്തുവിലേക്കു നീങ്ങി അതിനപ്പുറവും പോകുന്നു എന്ന കല്പിക്കുന്നു. ഏതായാലും ഹുസ്സേളിന്റെ അഭിപ്രായത്തെ ചലനാത്മകമായ ബോധം, സോദ്ദേശ്യമായ ബോധം എന്നിങ്ങനെ വർണ്ണിക്കാം. ഈ ബോധത്തിന്റെ മറെറാരു പേരാണ് ശുദ്ധബോധം (pure consciousness) എന്നതു്. ഇപ്രകാരം വസ്തുലോകത്തിലെ അനുഭവം (natural experience) അല്ലെങ്കിൽ ഒരു പ്രത്യക്ഷീകരണം തുടങ്ങിയ മനോവൃത്തി (psychological acts) ആധാരമാക്കി ധ്യാനിച്ചു് നാം ശുദ്ധബോധത്തിന്റെ അല്ലെങ്കിൽ സോദ്ദേശ്യ ബോധത്തിന്റെ ആദിസ്രോതസ്സിൽ എത്തുന്ന പ്രക്രിയയ്ക്കു് സോദ്ദേശ്യതാനിർദ്ധാരണം (transcendental reduction) എന്ന പറയും. ഇവിടെ ബോധം ഭൂതഭാവികളെയും ആശ്ലേഷിക്കുന്നു.



ഈ ദർശനം വാസ്തവത്തിൽ ഒരു ആശയവാദം (idealism) ആണ്. ഹുസ്സേൾതന്നെ ഇതിനെ സോദ്ദേശ്യമായ ആശയവാദം (Transcendental Idealism) എന്നു് വിളിച്ചിട്ടുണ്ടു്. എന്നാൽ ചിന്തയിൽക്കൂടി ജനിക്കുന്ന ''ആശയങ്ങളുടെ ഒരാശയവാദമല്ല ഇതു്. ഇതു് ചിന്തയ്ക്കും അപ്പുറത്തുള്ള ശുദ്ധബോധത്തിന്റെ മണ്ഡലമായ ഒരാശയവാദമാണ്. ഈ ശുദ്ധബോധം, അല്ലെങ്കിൽ സോദ്ദേശ്യബോധം ആ ബോധത്തിന്റെ ഉടമയായ മനുഷ്യവ്യക്തി (Ego) യുടെ കഥ കൂടിയാണ്. അങ്ങനെ ഈഗോയ്ക്കും ഇവിടെ സോദ്ദേശ്യമായ ഈഗോ (transcendental Ego) എന്ന പറയുന്നു (5).

മനുഷ്യവ്യക്തിയുടെ അനുഭവങ്ങളിൽക്കൂടി ബോധത്തിന്റെ ആദിരൂപത്തിലേക്കും വസ്തുക്കളുടെ അന്തഃസത്തയിലേക്കും അന്തർദൃഷ്ടിയിലേക്കും എത്തിച്ചേരുന്നതിന്റെ ചരിത്രം കേവലമായ ഒരു വിജ്ഞാനശാസ്ത്രത്തിന്റെ മാത്രം കഥയാകാൻ വയ്യായ്കയില്ല. നിഷ്കൃഷ്ടമായി പറഞ്ഞാൽ ഒരൊററ മനുഷ്യന്റെ ധ്യാനത്തിന്റെ കഥ. ഈ ദർശനവും മററു മനുഷ്യരുടെ ലോകവുമായി ബന്ധം എന്തു് എന്ന ചോദ്യം അതിനാൽ സ്വാഭാവികമായി ഉദിക്കും. വ്യക്തിഗതങ്ങളായ ബോധങ്ങളിൽക്കൂടി പൊതുവിലുള്ള ഒരു ലോകം (intersubjectivity) ഹുസ്സേൾ ഭാവന ചെയ്യുന്നുണ്ടു്. അദ്ദേഹത്തിന്റെ ഒടുവിലൊടുവിലുള്ള രചനകളിൽ ജീവലോകം (life-world) എന്നു് അദ്ദേഹം വർണ്ണിക്കുന്ന ലോകത്തെക്കുറിച്ചു് ഏറെ ചിന്തയുണ്ടു്. ശാസ്ത്രങ്ങൾ അധികവും വസ്തുലോകത്തിൽ (fact-world) ശ്രദ്ധ കേന്ദ്രീകരിച്ചു് ജീവലോകത്തെ അവഗണിച്ചു എന്ന നിഗമനത്തിലും അദ്ദേഹം എത്തി. ജീവലോകത്തിന്റെ ഒരു സത്താശാസ്ത്രം അദ്ദേഹം വിഭാവന ചെയ്തു.

എന്നാൽ ''ഇവിടെ'' ''ഇപ്പോൾ'' സ്ഥിതിചെയ്യുന്ന മനുഷ്യാസ്തിത്വ (existence) ത്തിൽ ഹുസ്സേളിനെക്കാൾ അധികം ശ്രദ്ധ കേന്ദ്രീകരിച്ചതു് അസ്തിത്വവാദികളാണ്. ഹൈദഗറുടെ ''ലോകത്തിൽ സ്ഥിതിചെയ്യുന്ന അസ്തിത്വം'' (Dasein in the world) ഒരു കാലദേശത്തിൽ (time spot) സ്ഥിതിചെയ്തു് ലോകത്തിന്റെ നടുക്കു ജീവിച്ചു് സംത്രാസ (dread) ത്തിൽക്കൂടി സത്യസന്ധതയിലേക്കു നീങ്ങുന്നവ്യക്തിയാണ്. സാർത്രിന്റെ മനുഷ്യൻ തദർത്ഥസത്തയാണ് (Being-for-itself). അയാളും സംത്രാസ (anguish) ത്തിൽ കൂടി ലോകത്തിന്റെ നടുവിൽ ജീവിച്ചു് സ്വാതന്ത്ര്യത്തിനും സത്യസന്ധതയ്ക്കും വേണ്ടി നട്ടംതിരിയുന്നവനാണ്. സ്വാതന്ത്ര്യം എന്ന സ്വന്തം തീരുമാനത്തിൽ ചകിതനുമാണവൻ. ഇങ്ങനെ അസ്തിത്വവാദികൾ ലോകത്തിന്റെ നടുവിലെ മനുഷ്യാസ്തിത്വത്തിന്റെ പ്രശ്നങ്ങളിൽ ഏറെ ശ്രദ്ധചെലുത്തുമ്പോൾ പ്രതിഭാസ വിജ്ഞാനികൾ വ്യക്തിസത്തയിൽ കുടികൊള്ളുന്ന അന്തഃസത്തയെയും ബോധത്തിന്റെ ശുദ്ധവും സോദ്ദേശ്യകവുമായ ഭാവത്തേയും അന്വേഷിച്ചു. മനുഷ്യനും മനുഷ്യ സമുദായവും പുരോഗതിയുടെ ഒരു ആദിമഘട്ടത്തിൽനിന്നു് ഒരു അതിക്രാന്തഘട്ടത്തിലേക്കു് നീങ്ങുന്നതിനുള്ള ദാർശനിക പശ്ചാത്തലം ബോധത്തിന്റെ ഈ അതിക്രാമിസ്വഭാവത്തിൽ ഉണ്ടെന്നും കാണാം. വസ്തുത (facticity) യിൽ നിന്നു് സാദ്ധ്യത (possibility) യിലേക്കുള്ള പുരോഗതിയെ സാർത്രും ഹൈദഗറും വിഭാവന ചെയ്യുന്നതിലും ബോധത്തിന്റെ ഈ അടിസ്ഥാനമുണ്ടു്. എന്നാൽ അസ്തിത്വത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ച അസ്തിത്വദർശനത്തിൽ ഈ പരിണാമത്തിനു് കൂടുതൽ പ്രസക്തിയുണ്ടു്.

## ദാർശനികമായ ഒരു അളവുകോൽ

ഹുസ്സേളിന്റെ പ്രതിഭാസവിജ്ഞാനീയം ഇങ്ങനെ അസ്തിത്വവാദത്തിനു് അടിസ്ഥാനമായതു് അതിന്റെ ഒരു ദിശയിലേക്കുള്ള വികാസം മാത്രമായിരുന്നു. സംത്രാസവും മററും ശുദ്ധപ്രതിഭാസവിജ്ഞാനീയ വിഷയമൊന്നും അല്ലെന്നും സിദ്ധാന്തിക്കുന്ന ശുദ്ധപ്രതിഭാസവിജ്ഞാനീയവാദികളും ഉണ്ടു്. കേവലമായ ഒരു ചിന്താശാസ്ത്രമോ, ബോധശാസ്ത്രമോ, സത്താശാസ്ത്രമോ ആയി നിൽക്കാതെ ഈ ശാസ്ത്രം അന്യവിജ്ഞാനങ്ങളുടെ അടിസ്ഥാന സമീപനമാകാനും ശ്രമിച്ചിട്ടുണ്ടു്. അങ്ങനെ നിയമം, മനശ്ശാസ്ത്രം, സൗന്ദര്യശാസ്ത്രം, കലാനിരൂപണം, സാഹിത്യനിരൂപണം തുടങ്ങിയ വിജ്ഞാനമണ്ഡലങ്ങളിലെല്ലാം ഒരു പ്രതിഭാസവിജ്ഞാനീയസമീപനത്തിനു് ഈ ദർശനത്തിന്റെ വക്താക്കൾ രൂപംകൊടുത്തു. ഹുസ്സേൾതന്നെ പ്രസാധകനായി പ്രസിദ്ധപ്പെടുത്തിയ ഒരു ഫിനോമിനോളജിക്കൽ ഈയർ ബുക്കു് (A Phenomenological Year Book) പതിനൊന്നു വാല്യങ്ങൾ പ്രസിദ്ധീകരിച്ചു. അവിടെ പ്രതിഭാസവിജ്ഞാനീയത്തെ നിർവചിച്ചിരുന്നതു് ''അന്തർദൃഷ്ടിയിലേക്കും, എല്ലാ തത്ത്വചിന്തകളുടെയും ആത്യന്തികാടിസ്ഥാനങ്ങളായി അതു് നൽകുന്ന ഉൾക്കാഴ്ചകളിലേക്കും ഉള്ള ഒരു തിരിച്ചുപോക്കു്'' എന്നായിരുന്നു. മതപരമായ ഒരു യോഗാത്മക (Mystic) സമീപനത്തിലും ഈ അന്തർദൃഷ്ടി സ്വാഭാവികമായി എത്തിച്ചേരുമല്ലോ. അതും ഉണ്ടായി, ചില പ്രതിഭാസവിജ്ഞാനികളെ സംബന്ധിച്ചിടത്തോളം.

## സാഹിത്യനിരൂപണത്തിലേക്കു് ഒരുൾക്കാഴ്ച

'അന്തഃസത്തയെ തേടുന്ന ഈ പ്രതിഭാസവിജ്ഞാനീയം സാഹിത്യത്തിന്റെയും സാഹിത്യകൃതിയുടെയും അന്തഃസത്തയെത്തേടുന്ന ഒരു സാഹിത്യനിരൂപണ പ്രക്രിയയ്ക്കു് അടിസ്ഥാനമാകും. ആയേതീരൂ. പ്രതിഭാസവിജ്ഞാനീയത്തിലെ ധ്യാനം ബോധത്തിന്റെ ശുദ്ധരൂപത്തിലേക്കും ചെന്നു നിൽക്കുന്നല്ലോ. ആ അവസ്ഥയിലെ അന്തർദൃഷ്ടി സത്യാന്വേഷണത്തിലെ താക്കോലാണ്—സാഹിത്യനിരൂപണത്തിൽ നാം അനാവരണം ചെയ്യാൻ ആഗ്രഹിക്കുന്നതു് സാഹിത്യകൃതിയുടെ അന്തഃസത്തയാണ്. അത്തരം അനാവരണം മുൻവിധികളെയെല്ലാം കൈവെടിഞ്ഞ, സ്വിച്ചു് ഓഫ് ചെയ്ത നിരൂപകന്റെ ശുദ്ധബോധത്തിന്റെ പ്രകാശനം കൂടിയാണ്.

ഇത്തരത്തിൽ കൃതിയുടെ ഉണ്മയും അന്തഃസത്തയും അനാവരണം ചെയ്യുന്ന നിരൂപകന്റെ ശുദ്ധബോധത്തിന്റെ അന്തർദൃഷ്ടി സ്വാഭാവികമായും കൃതിയെപ്പററിയുള്ള ഇതരശാസ്ത്രങ്ങളുടെ പ്രസ്താവങ്ങളെ പ്രമാണമായി അംഗീകരിക്കയില്ല. ഉദാഹരണമായി പറഞ്ഞാൽ, രാമരാജാബഹദൂർ ഒരു ചരിത്രാഖ്യായികയാണെന്ന പ്രസ്താവം ചരിത്രപഠനശാസ്ത്രത്തിന്റെ ഒരു പ്രസ്താവമാണ്. രാമരാജാബഹദൂറിന്റെ ഉണ്മയേയും അന്തഃസത്തയേയും തേടുന്ന ഒരു നിരൂപകൻ തന്റെ പാദങ്ങളെ ഈ ചരിത്രപ്രസ്താവം തളച്ചിടാൻ സമ്മതിക്കുകയില്ല. ഈ അന്തർദൃഷ്ടിയുടെയും അന്തഃസത്തയുടെയും നിരൂപണപദ്ധതി ഏറെയും ആത്മനിഷ്ഠമല്ലേ എന്ന ചോദ്യം ഉണ്ടാകാം. അതേ എന്നു തന്നെ ഉത്തരം. എന്നാൽ കൃതിയെ തന്റെ അറിവിന് വിധേയമാക്കിയ നിരൂപകന്റെ ധ്യാനത്തിന്റെ ഫലമാണ് ഈ സാഹിത്യനിരൂപണം. ഈ ധ്യാനത്തിൽക്കൂടി അയാൾ സ്വന്തം ബോധത്തിന്റെ ശുദ്ധസ്വഭാവത്തെക്കൂടി പ്രകാശിപ്പിക്കുന്നു. എങ്കിലും ആ ബോധത്തിന്റെ സംബദ്ധഘടക (correlate) മായി കൃതിയുടെ ഉണ്മയും അന്തഃസത്തയുമുണ്ടു്. സാഹിത്യസിദ്ധാന്തങ്ങളോ സാമൂഹ്യ-സാമ്പത്തിക സിദ്ധാന്തങ്ങളോ ആരംഭതത്ത്വങ്ങളായി ഉപയോഗിച്ചു്, ആ ആശയക്കൂട്ടുകൾ വേണ്ടവണ്ണം ചേർത്തിട്ടുണ്ടോ എന്നു് പരിശോധിക്കുന്ന നിരൂപണപദ്ധതികൾ അന്തർദൃഷ്ടിയുടെയും അന്തഃസത്തയുടെയും ഈ നിരൂപണപരിപാടിയോടു് യോജിക്കുകയില്ല. പ്രസ്തുത നിരൂപണപദ്ധതികൾ സിദ്ധാന്തങ്ങളിൽ തുടങ്ങുന്നവയാണല്ലോ. അതിനാൽ സിദ്ധാന്തങ്ങളെയെല്ലാം ബ്രാക്കററിനുള്ളിൽ തളച്ചിട്ടുകൊണ്ടു് കൃതിയുടെ ഉണ്മയിലേക്കും അന്തഃസത്തയിലേക്കും പോകുന്ന ഈ നിരൂപണ രീതിയെ അവർ ഒരുവേള അവിശ്വസിക്കും. മുൻകൂർ സിദ്ധാന്തങ്ങളെ ആശ്രയിച്ചുള്ള നിരൂപണത്തിൽനിന്നു് ഏറെ ദൂരെയാണ് ഈ നിരൂപണം. എന്നാൽ സത്യത്തിലേക്കുള്ള അന്തർദൃഷ്ടി എന്ന ആശയത്തിനു് ദർശനങ്ങളുടെ ചരിത്രത്തോളം പഴക്കമുണ്ടു്—കിഴക്കും പടിഞ്ഞാറും. യുക്തികളിൽക്കൂടിയുള്ള ചിന്ത അതതു് ചിന്താമണ്ഡലത്തിൽ കരുത്തുള്ള ഒരുപകരണം ആകാമെങ്കിലും, സത്തയുടെ തനിസ്വരൂപത്തിലും സാന്നിദ്ധ്യത്തിലും നേരിട്ടുള്ള അന്തർദൃഷ്ടിയാണ് വെളിച്ചംവീശുന്നതു് എന്നതു് നമുക്കു് പരിചിതമായ ഒരാശയമാണ്. യതോ വാചോ നിവർത്തന്തേ അപ്രാപ്യമനസാ സഹ (എവിടെ എത്താൻ വാക്കിനും മനസ്സിനും കഴിയുന്നില്ല) എന്നതു് ഏറെ പഴക്കമുള്ള ഒരു ചൊല്ലുമാണ്. സാഹിത്യനിരൂപണത്തിൽത്തന്നെ ഇതു് അപരിചിതമായ ഒരാശയമല്ല—ധ്വനിയുടെ ദർശനം പൊടുന്നനവേ ഉള്ള അന്തർദൃഷ്ടിയിൽക്കൂടി ഉണ്ടാകുന്നതായി ധ്വനികാരൻ പ്രസ്താവിക്കുന്നതു് ഓർമ്മിക്കുക. അതുപോലെതന്നെ, ഭിന്നപദങ്ങളുടെ കൂട്ടത്തെ വാക്യം എന്ന നമ്മെ ധരിപ്പിക്കുന്നതു് ഇത്തരം ഒരു അന്തർദൃഷ്ടിയിൽ കൂടിയാണെന്നു് എ. ഡി. ഏഴാം ശതകത്തിലെ വൈയാകരണനായ ഭർതൃഹരി പറഞ്ഞിരിക്കുന്നു. ഒരു സാഹിത്യകൃതിക്കു് എത്ര പുറങ്ങൾ ഉണ്ടെന്നു് എഴുതാൻ നിരൂപകന്റെ കണ്ണുകൾ മാത്രം മതി. മറെറാരു രീതിയിൽപ്പറഞ്ഞാൽ അതു് പ്രത്യക്ഷാനുഭവമാണ്. അതിൽ പുരോഗമനോന്മുഖമായ ഒരു സമൂഹസിദ്ധാന്തം ഉണ്ടോ എന്നറിയാനും അനുഭവത്തിന്റെ തെളിവു മതി. എന്താണ് പുരോഗമനോന്മുഖമായ സമൂഹസിദ്ധാന്തം എന്ന നിർവചനങ്ങളും വിവരണങ്ങളും വേണ്ടത്ര ഉണ്ടല്ലോ. ആ സ്കെയിലുകൾവച്ചു് ഇവിടെ അളന്നാൽ

> **അന്തഃസത്തയെ തേടുന്ന പ്രതിഭാസ വിജ്ഞാനീയം, സാഹിത്യത്തിന്റെയും സാഹിത്യ കൃതിയുടെയും അന്തഃസത്തയെത്തേടുന്ന ഒരു സാഹിത്യ നിരൂപണ പ്രക്രിയയ്ക്കു് അടിസ്ഥാനമാകും. പ്രതിഭാസ വിജ്ഞാനീയത്തിലെ ധ്യാനം സത്യാന്വേഷണത്തിന്റെ താക്കോലാണ്. സാഹിത്യ നിരൂപണത്തിൽ സാഹിത്യകൃതിയുടെ അന്തഃസത്തയെ വെളിവാക്കാൻ അതിനു കഴിയും.**

മതി. കേസരി ബാലകൃഷ്ണപിള്ള ചെയ്തതുപോലെ പ്രസ്ഥാനമാതൃകകളിൽ കൃതികൾ വാർക്കപ്പെട്ടോ എന്ന നോക്കുന്നതും മുൻപേ എഴുതിയിട്ടുള്ള വിവരണങ്ങളുടെയും തത്ത്വങ്ങളുടെയും ഒരു പ്രയോഗപരീക്ഷണമാണ്. ഒരുകാലത്തു് സംസ്കൃതകാവ്യങ്ങളിൽ വൃത്താലംകാരാദികൾ ഒത്തുചേർന്നിട്ടുണ്ടോ എന്ന പരീക്ഷിച്ചുനോക്കിയ നിരൂപണരീതിയും. ഈ പൂർവ്വ സ്വീകൃതതത്ത്വങ്ങളുടെ പുനഃപ്രയോഗമാണ്. എന്നാൽ ഒരു കൃതിയുടെ അന്തഃസത്തയിലേക്കുള്ള അന്തർദൃഷ്ടി കൃതിയുടെ ഉണ്മയെപ്പററി കൂടുതൽ പൂർണ്ണവും വിശ്വസനീയവുമായ അറിവു് തന്നേക്കാം. ഇത്തരത്തിൽ ഉള്ള ഒരു ദർശനത്തിൽ നിരൂപകൻ എല്ലാ മുൻവിധികളും ഉപേക്ഷിച്ചു് ശുദ്ധമായ ബോധത്തിന്റെയും ഉൾക്കാഴ്ചയുടെയും തലത്തിൽ നിൽക്കുകയും ചെയ്യുന്നു. അതിനാൽ അതു് ഒരേസമയം അന്തഃസത്തയുടെ പ്രകാശകവും നിരൂപകന്റെ ആത്മവത്തയുടെ, അല്ലെങ്കിൽ ശുദ്ധബോധത്തിന്റെ പ്രകാശകവുമായ നിരൂപണമാണ്. ഒരു സാഹിത്യകൃതിയുടെ ഒററഘടകമായ ജീവനെന്ന ആശയം ഈ ലേഖകൻ ചില മുൻലേഖനങ്ങളിൽത്തന്നെ സ്ഥാപിക്കാൻ ശ്രമിച്ചിട്ടുള്ളതു് (6) ഇവിടെ വായനക്കാരെ അനുസ്മരിപ്പിച്ചുകൊള്ളട്ടെ. പ്രതിഭാസ വിജ്ഞാനീയത്തിലെ ''അന്തഃസത്ത'' ഇതല്ലെങ്കിലും, സാഹിത്യത്തിന്റെ അന്തർമണ്ഡലത്തിലേക്കുള്ള അന്വേഷണം എന്ന പ്രക്രിയ ഇവിടെയും തിരിച്ചറിയാവുന്നതാണ്. ശുദ്ധബോധത്തിന്റെയും അന്തഃസത്തയുടെയും അന്തർദൃഷ്ടിയുടെയും തലത്തിൽ നിന്നുകൊണ്ടുള്ള ഒരു സാഹിത്യനിരൂപണം, കൃതികൾ ആവിഷ്ക്കരിക്കുന്നതു് ഗ്രന്ഥകാരന്റെ ഏതു് സത്യസന്ധമായ അനുഭവങ്ങളെയാണ് എന്ന തേടും. കൃതിയുടെ അന്തഃസത്തയും. എന്താണ് കൃതിയുടെ അന്തഃസത്ത എന്ന ചോദ്യത്തിനു് ഉത്തരം, എന്താണ് കൃതി എന്ന സ്വരൂപവ്യാഖ്യാനമാണ്. അതുപോലെ തന്നെ നിരൂപണത്തിന്റെ കഥയും. കൃതിയെ നിരൂപണം ചെയ്യുന്ന ഒരാൾക്കു് എന്താണ് നിരൂപകന്റെ സ്വന്തം അനുഭവങ്ങളുടെ അന്തഃസ്വരൂപം എന്നും അന്വേഷിച്ചേ പററൂ. ഒരു കൃതിക്കു് എഴുത്തുകാരന്റെ അനുഭവങ്ങളുടെ അന്തഃസത്തയെ ആവിഷ്കരിക്കാതെ വയ്യെങ്കിൽ നിരൂപണകൃതിക്കും ആ നിയമം ബാധകമാണ്.

കൃതികളുടെ അന്തഃസത്തയെ തേടുന്ന ഈ പ്രക്രിയയെപ്പററി സംസാരിക്കുമ്പോൾ ''ഹോൾഡെർലിനും കവിതയുടെ അന്തഃസത്തയും'' (Holderlin and the Essence of poetry) എന്നു് പ്രസിദ്ധ അസ്തിത്വദാർശനികനായ ഹൈദഗർ എഴുതിയ ഒരു പ്രസിദ്ധമായ ഉപന്യാസം ശ്രദ്ധയിൽ വരുന്നു. കവിതയുടെ അന്തഃസത്ത എന്ന സാമാന്യത ഉപയോഗിച്ചു് ഹൈദഗർ ഹോൾഡെർലിന്റെ ''ഗൃഹത്തിലേക്കു് തിരിച്ചുവരവു്'' (Home coming) എന്ന കവിതയെ വ്യാഖ്യാനിക്കുന്നു. കവിയുടെ അനുഭവത്തിന്റെ മൂലസ്രോതസ്സിലേക്കും കവിതയുടെ അന്തഃസത്തയിലേക്കുമുള്ള ഒരു പോക്കാണിതു്. എന്തിനു് ഈ പണിയൊക്കെ എന്ന ചോദിക്കാൻ നമുക്കു് അവകാശമുണ്ടു്. സി. വി. രാമൻപിള്ള എന്നാൽ ചരിത്രാഖ്യായികാകാരൻ, തകഴി എന്നാൽ സമൂഹയഥാതഥാത്വത്തിന്റെ നോവലിസ്റ്റ്, വള്ളത്തോൾ സൗന്ദര്യഗായകനായ കവി, ആശാൻ തത്ത്വചിന്തകൻ എന്നീ രീതിയിൽ കൃതികളുടെ ബാഹ്യസത്തകളെ ചുററിപ്പററിയുള്ള നിരൂപണങ്ങളാണല്ലോ നമുക്കു് ഏറെ പരിചിതങ്ങൾ. എന്നാൽ സി. വി. രാമൻപിള്ള ചരിത്രാഖ്യായികാകാരനാണ് എന്നു് എഴുതുന്നതു് ''ധർമ്മരാജാ''യ്ക്കു് എത്ര പുറങ്ങൾ

(ശേഷം 37-ാം പേജിൽ)

# എം. സി.

ഇന്ത്യയിലെ പത്രപ്രവർത്തകരുടെ ഏററവും വലിയ എൻസൈക്ലോപീഡിയയാണ് ചലപതിറാവുവിന്റെ അന്ത്യത്തോടെ നഷ്ടപ്പെട്ടുപോയത്, ഡെൽഹിയിലെ കാക്കാനഗറിലെ ഒരു ചായക്കടയിൽവച്ച് കഴിഞ്ഞ വെള്ളിയാഴ്ച ചലപതിറാവുവിന്റെ ജീവൻ ദേഹത്തോടു വിടവാങ്ങി. ആ മൃതദേഹം ചലപതിറാവുവിന്റേതാണെന്നു തിരിച്ചറിയാൻ ഇരുപതു മണിക്കൂർ കഴിയേണ്ടിവന്നു.

ബ്രിട്ടീഷ്ഭാരതത്തിലും സ്വതന്ത്രഭാരതത്തിലും ജീവിച്ച് രണ്ടു കാലങ്ങളുടെ ആത്മാവിലൂടെ തൂലിക ചലിപ്പിച്ച പത്രാധിപരാണ് എം. ചലപതിറാവു. ജീവിതകാലമത്രയും, ആശയങ്ങളും ആദർശങ്ങളും മുറുകെപ്പിടിക്കാൻകഴിഞ്ഞ പത്രാധിപന്മാരുടെ കൂട്ടത്തിൽ തിളക്കംകൂടിയ പത്രാധിപരായിരുന്നു ചലപതിറാവു.



ചലപതിറാവു

ക്വിററ് ഇന്ത്യാപ്രസ്ഥാനം ഇന്ത്യയിൽ ആഞ്ഞടിക്കുന്ന കാലത്ത് എം. സി. അതിന്റെ കരുത്തുററ നാവായി പ്രവർത്തിച്ചു. ജവഹർലാൽനെഹ്റു സ്ഥാപിച്ച നാഷനൽ ഹെറാൾഡിന്റെ മുപ്പതു കൊല്ലത്തെ പത്രാധിപരായിരുന്നു ചലപതിറാവു. പണ്ഡിററ്ജിക്ക്, ചലപതിറാവു ഒരുററ ചങ്ങാതിയായിരുന്നു. ഒരർത്ഥത്തിൽ, ഈ അടുപ്പം തികച്ചും ആശയപരമായിരുന്നു. അന്ന് സ്വാതന്ത്ര്യത്തെക്കുറിച്ചും ജനാധിപത്യത്തെക്കുറിച്ചും ചലപതിറാവുവിനുണ്ടായിരുന്ന ആശയങ്ങൾ ഇന്ത്യയുടെ ഭാവിയിൽ കണ്ണുനട്ടുനിന്ന മഹാനായ ഒരു മനുഷ്യസ്നേഹിയുടേതു തന്നെയായിരുന്നു. എം. സി. യുടെ പത്രാധിപപ്രതിഭ വേരും വെള്ളവും വലിച്ചെടുത്തത് തന്നിൽ എക്കാലത്തും ജീവിച്ചുപോന്ന സാമൂഹ്യ ശാസ്ത്രജ്ഞന്റെ ശുദ്ധചിന്തയിൽ നിന്നാണ്.

ഇന്ത്യൻ പത്രലോകം ആദർശങ്ങളുടെ കൊടികൾ ഉയർത്തിപ്പിടിക്കുന്ന കാലത്താണ് ചലപതിറാവു പത്രപ്രവർത്തനം തുടങ്ങിയത്. ഇംഗ്ലീഷ്ഭാഷയെ തന്റെ ശ്വാസോച്ഛ്വാസങ്ങളിൽപ്പോലും കുടിയിരുത്താൻ കഴിഞ്ഞ മഹാപ്രതിഭാ ശാലിയാണ് എം. സി. അദ്ദേഹത്തിന്റെ അറിവുകൾക്ക് അതിരുകൾ ഉണ്ടായിരുന്നില്ല. സൂര്യനു കീഴെയുള്ള എല്ലാവിഷയങ്ങളും അദ്ദേഹത്തിനു വഴങ്ങിയിരുന്നു. എല്ലാം മുമ്പിൽ നിരത്തി അദ്ദേഹം പ്രവചനങ്ങളും നടത്തിയിരുന്നു. നാസികൾക്ക് സോവിയററ് യൂണിയന്റെ മണ്ണിൽ വച്ചുണ്ടാകാൻ പോകുന്ന പരാജയത്തെക്കുറിച്ച് അദ്ദേഹം ഒരിക്കൽ പ്രവചനം നടത്തി. അതു് സംഭവിക്കുകയും ചെയ്തു. പ്രാചീനവും ആധുനികവുമായ യുദ്ധകാര്യങ്ങളെക്കുറിച്ച് അദ്ദേഹത്തിനുള്ള അറിവ് അഗാധമായിരുന്നു. ഇത്രയും അഗാധമായ അറിവുകൾ ക്രിക്കററിലും അദ്ദേഹം നേടിവച്ചിരിക്കുന്നുവെന്നറിയുമ്പോഴാണ് അദ്ഭുതം.

നാഷനൽ ഹെറാൾഡിന് ജനങ്ങളുടെ ഇടയിലുണ്ടായിരുന്ന സ്വാധീനത്തിന് പ്രധാന കാരണം എം. സി. യുടെ ചിന്തകളായിരുന്നു. പത്രങ്ങൾ ജനകീയ സർവ്വകലാശാലകളാണെന്ന് അദ്ദേഹം വിശ്വസിച്ചു.

പത്രപ്രവർത്തനത്തിന് സ്വന്തമായി ഒരു ഫിലോസഫി നിർമ്മിച്ച പത്രാധിപരായിരുന്നു എം. ചലപതിറാവു.

കെ. എൻ. എസ്.

## ഈ പച്ചപ്പീലികൾ കൊഴിയാതിരിക്കാൻ

(19-ാം പേജിൽനിന്നു തുടർച്ച)

കുളം ടൗൺ ഒന്നും രണ്ടും വാർഡുകളിലും കുറെ നടന്നു. പെട്ടെന്ന് ഗവണ്മെൻറ് അതു് നിറുത്തിവച്ചു. കോട്ടക്കടവ്, കണ്ണമ്പള്ളി, പോത്തുമുക്ക് എന്നിവിടങ്ങളിൽ പലർക്കും പറമ്പിലെ തെങ്ങ് നഷ്ടപ്പെട്ടു. നഷ്ടപരിഹാരം കിട്ടിയതുമില്ല. പുതിയ തൈകളുമില്ല. വെട്ടിമാററാൻ നമ്പരടിച്ചു നിറുത്തിയ തെങ്ങുകൾ ഊഴം കാത്തു നിൽക്കാൻ തുടങ്ങിയിട്ട് രണ്ടു കൊല്ലത്തിലേറെയായി. അങ്ങനെ പോകുന്നു, സർക്കാരിന്റെ കേരസംരക്ഷണ പരിപാടി.

എങ്കിലും കൃഷ്ണപുരത്തെ ഗവേഷണകേന്ദ്രത്തിൽ നടന്നുവരുന്ന ഗവേഷണങ്ങളിൽ നാട്ടുകാരിൽ പലർക്കും പ്രത്യാശയേറെയുണ്ട്. പ്രസ്തുത കേന്ദ്രം ഈയിടെയായി നടത്തിവരുന്ന ബഹുജന സമ്പർക്കശ്രമങ്ങളുമായി കർഷകർ ആവേശത്തോടെ സഹകരിക്കുന്നുണ്ട്. ഗവേഷകർ പണ്ടത്തെപ്പോലെ ദന്തഗോപുരത്തിനുള്ളിൽ ഒതുങ്ങിക്കൂടുന്നില്ലാ എന്നതിൽ അവർക്ക് സന്തോഷമുണ്ട്. കായങ്കുളം ഗവേഷണകേന്ദ്രത്തിലെ ജോയിൻറ് ഡയറക്ടർ ഡോക്ടർ എൻ. പി. ജയശങ്കറും ഡോക്ടർ സോളമനുമൊക്കെ നാട്ടിലെ പഴമക്കാരായ കേരകർഷകരെ നേരിൽക്കണ്ടു് അനുഭവങ്ങൾ പങ്കുവയ്ക്കുക പതിവായിരിക്കുന്നു. ശാസ്ത്രകാരന്മാരുടെ ഗവേഷണഫലങ്ങൾ കർഷകന്റെ ജീവിതാനുഭവങ്ങളുമായി ഇണങ്ങിച്ചേരുന്നതിൽ നാട്ടുകാരുടെ പ്രതീക്ഷകൾ വീണ്ടും നാമ്പെടുക്കുംപോലെ.

വീട്ടുമുററത്തെ തെങ്ങ് മലയാളിക്ക് കുടുംബാംഗമാണ്. അതിനു മാറാരോഗം പിടിപെട്ടാൽ അതു് വേദനയാണ്. അരുമയോടെ ശുശ്രൂഷിച്ചു നിറുത്തിയാലും കാററുവീഴ്ച ബാധിച്ച തെങ്ങ് പിന്നെ ഇരുപത്തഞ്ചുവർഷം ജീവിച്ചേക്കാമെന്നേയുള്ളൂ. മനുഷ്യനെപ്പോലെ തെങ്ങിനും ആയുസ്സ് നൂററിയിരുപത്തഞ്ചു വർഷം തന്നെ. തെങ്ങിനോടുള്ള ഈ ആത്മബന്ധമാണ് കായങ്കുളത്തെ ഗവേഷണങ്ങളിൽ മലയാളികളുടെയാകെ ആകാംക്ഷ തറച്ചു നിറുത്തിയിരിക്കുന്നത്.

# ഒരു പൂച്ചചിത്രം

കെ. വി. ബേബി

**വാ**രാന്ത്യത്തിലെ വിശ്രമവേളകൾ ഞങ്ങളോടൊത്തു പങ്കിടാൻ നാട്ടിൽ നിന്നെത്തിയ അളിയനും പെങ്ങളും. ഗ്ലസ്സിയും ഫ്രെസ്സിയും അവരുടെ തങ്കക്കുടങ്ങൾ. നാട്ടുവിശേഷങ്ങളുടെ മാധുര്യം കലർത്തി നഗരത്തിലെ കയ്പുചായ അകത്താക്കിയശേഷം പത്രവായനയിൽ മുഴുകിയ അളിയൻ. അടുക്കളയിൽ:

കടുകുവറപൊരികളിട കലരുമിരുമൊഴികളോ
എരിവുപുളി കലരുമിരു കറികളോ?
അമരുന്ന മൊഴികൾ
അടരുന്ന ചിരികൾ
തളിരിളകുമിക്കിളിക,ളിടയുന്ന മിഴിയിണക–
ളുടയുന്ന തരിവളകൾ...

എല്ലാററിലും അദ്ഭുതം വിടരുന്ന കണ്ണുകളുമായി ഓടിച്ചാടിത്തുള്ളിക്കളിച്ച് നടക്കുന്ന കുട്ടികളുടെ ലോകം. (1) ആ പറുദീസയിലേക്കു കടക്കാൻ ശ്രമിച്ച്, കാവൽ നിൽക്കുന്ന മാലാഖയുടെ ആട്ടും തിരിയുന്ന തീവാളിന്റെ വെട്ടുമേററ് ഞൊണ്ടി മടങ്ങുന്ന ഞാൻ.

''അമ്മേ, പൂച്ച...ചോര...കിളി...'' ഫ്രെസ്സിയുടെ നിലവിളി. ടീപ്പോയിമേൽ കിടക്കുന്ന കലാകൗമുദിയിൽ പതിഞ്ഞുപോയ കുട്ടിയുടെ കണ്ണുകൾ.

ഓർമ്മയിൽ മുരിനിവരുന്ന പൂച്ച
അന്ധകാരത്തിൽ തെളിയുന്ന പൂച്ച
മനസ്സിന്റെ കണ്ണിൽ തിളങ്ങുന്ന പൂച്ച
കണ്ണുതുറന്നാൽ മറയുന്ന പൂച്ച...
പുലരിത്തുടുപ്പിൽ തിളങ്ങുന്ന കണ്ണായ്
വേലിക്കരികിൽ പതുങ്ങുന്ന നിഴലായ്
നനവുള്ള മൂക്കായ്, അരമുള്ള നാവായ്
കുതറിത്തെറിക്കുന്ന രോമകൂപങ്ങളായ്
പ്രാണൻ കുരുങ്ങി പിടയുന്ന പല്ലായ്
പാപം തുടയ്ക്കാനുയർത്തുന്ന കൈയായ്
ഇരകളെക്കണ്ടാലിഴയുന്ന വാലായ്
കനിവാർന്നു നീളും നഖങ്ങളായ്...

തിന്നുതീരാറായ കിളിയുടെ ചോരപുരണ്ട വാലും കൊലയുടെ ക്രൗര്യഭാവവും വിട്ടുംവച്ച് മെല്ലെ ഇറങ്ങിവന്ന പൂച്ച. കിളിവാലിൽ അററുപോയ ജീവന്റെ അവശേഷിക്കുന്ന തുടിപ്പ്.

''അമ്മേ, ദേ, പൂച്ച...പൂച്ചയുടെ മോത്ത് ചോര.''
കിളിയൊന്നു മറിഞ്ഞില്ലാ...
പൂത്തുലയും തേന്മാവും
തെളിവെയിലും തെളിമനവും
പൂത്തുലയും തേന്മാവിൽ
കളകളവും ചിറകടിയും
കളിയാട്ടംനേരത്താ
കിളിയൊന്നുമറിഞ്ഞില്ലാ.
താഴെ, ത്തെല്ലകലത്തായ്–
ത്തൻ രൂപം ധ്യാനിക്കും
രൂപത്തെയറിഞ്ഞില്ലാ.
മാഞ്ചോട്ടിൽ പോയിവരാൻ
പ്രാണികളെ കൊത്തിവരാൻ
പാവം പക്ഷിക്കുള്ളിൽ
പ്രാണൻ തുടികൊട്ടിപ്പോയ്...
മാഞ്ചോട്ടിൽ ചിറകടിയും
വയർ നിറയും കളകളവും
തെളിവെയിലിൽ ധ്യാനിക്കും
പൂച്ചയ്ക്കോ മനമിടറി...
നില മാററിയിരിക്കുന്നു
രോമങ്ങൾ വിടരുന്നു
ഇഴയും വാൽ ഞാണാക്കി
മനമങ്ങനെ വില്ലാക്കി–
ത്തനുവൊന്നു തൊടുത്തപ്പോൾ...
പായുന്നോരിടിമിന്നൽ!
കരൾ പിളരും നിലവിളിയും
ചോരയുടെ ചിറകടിയും
ഒരു പിടയൽ...ഒരു തേങ്ങൽ
ഇര വായിൽപ്പിടയുമ്പോൾ
പിറകിൽ വാലിഴയുന്നു.

പൂച്ച നിലത്തിരുന്ന് ചുണ്ടുമിനുക്കി മുഖവും മനവും നക്കിത്തുടച്ച് കുട്ടികളോടടുത്തു. മ്യാവൂ. മ്യാവൂ. പിന്നെ, അവർക്കിടയിലൂടെ അവരെയുരുമ്മി വാലിളക്കി വാത്സല്യപൂർവ്വം തല പൊക്കി നോക്കി അവരെ പാട്ടിലാക്കി. പിന്നെ ഒരിളം മ്യാവൂവിൽ അവരെ കൊരുത്ത് പുറത്തേക്കെടുത്തു. ലോകം കാണിച്ചുകൊടുത്തു. വാഴപ്പോളയുടെ തണുപ്പിലുറങ്ങുന്ന ഒച്ചിന്റെ 'വേഗ'വും കുഴിയാനയുടെ 'പുരോഗമന'വും, കാക്കയുടെ 'നിഷ്കളങ്കത'യും കാണിച്ചുകൊടുത്തു. മുററത്തെ മണ്ണിലൂടെ രാജാവിനോ ദൈവത്തിനോ പിശാചിനോ എണ്ണിയുമായി പോവുന്ന സുന്ദരിപ്പുഴ—പാതി ചോരയുടെ ചുവപ്പ്, പകുതി മരണത്തിന്റെ കറുപ്പ്. പൂച്ച കുറുകത്തലപ്പുകൾ കടിച്ചുതിന്നു. (വയററിൽ വേദനയ്ക്കോ, ജീവന്മുക്തിക്കോ, അതോ ഒരബോർഷനോ? ഏതായാലും പവിത്രമോതിരത്തിൽ കുറുകയുമുണ്ടല്ലോ.) കുട്ടികളുടെ തലോടലേററ് നിർവൃതികൊണ്ട്, കണ്ണുകൾ പാതിയടച്ച് പൂച്ച ''ഇനിയും, ഇനിയും'' എന്നു കുറുകി.

വീടിൻ കിഴക്കേ മുറിക്കുള്ളി–
ലൊററയ്ക്കിരിക്കുന്ന കുട്ടിക്കു കൂട്ടായരികത്തണഞ്ഞതും.
അച്ഛന്റെ തല്ലുകൊ, ണ്ടേറെക്കരഞ്ഞുപ്പു വായിലുറയവെ,
മധുരമായുള്ളിൽ കിനിഞ്ഞതും,
മിന്നലും മാരിയുമാടിത്തകർക്കുന്ന രാത്രിയിൽ
പേടിച്ചു ഞെട്ടിവിറച്ചു കിടക്കവെ,
ഇത്തിരിയാശ്വാസമാ, യിളം നെഞ്ചത്തിരുന്നു
കുറുകിയമർന്നതും,
ഉള്ളവും, പാലും, നൽച്ചോറും കറികളുംപങ്കിട്ടെടുത്തതും:
വാടിക്കൊഴിയുന്ന പൂവ്
മറയാൻ തുടങ്ങുന്ന സൂര്യൻ
തുള്ളിക്കളിക്കും കിടാവ്—
ഈ ത്രികോണത്തിൻ നടുവി–
ലമർന്നിരുന്നിളവെയിലു കൊണ്ടതും,
അയലത്തെ, കുഞ്ഞുങ്ങളില്ലാത്ത തള്ളയ്ക്കു
കുഞ്ഞായി മറെറാരു ഗർഭത്തിൽ വന്നുപിറന്നതും
ഒരു കുറിഞ്ഞി...ഒരു കുറിഞ്ഞി.

''കുറിഞ്ഞീ...ജ്ജ്ജ്ജോ'' പൂച്ചയ്ക്ക് മീനും ചോറും. കൊതിയെ പ്രതി മീൻമുള്ളും വിശപ്പിനെ പ്രതി ചോറും അകത്താക്കുന്ന പൂച്ച. ഇററു മീൻ പററിനിൽക്കുന്ന മുള്ളുകൾ മന്നാപൊലെ വീഴണമേയെന്ന പ്രാർത്ഥന. ഇപ്പോൾ വയറു നിറയട്ടെ, അടുത്തനേരം എന്തുമാകട്ടെയെന്ന് നിറയുന്ന മാനസം. ആകാശത്തിലെ പറവകളെപ്പോലെ, ഭൂമിയിലെ പൂച്ചകളും വിതയ്ക്കുന്നില്ല, കൊയ്യുന്നില്ല...ഊണു കഴിഞ്ഞു മയങ്ങുമ്പോൾ, കുട്ടികളോടടുത്ത് വായിൽക്കിട്ടിയ ഇളംവിരലുകൾ കളിയായിക്കടിച്ചും, ഇളംമേനിയിൽ നക്കിയും, കുഞ്ഞമ്മചമയുന്ന കുറിഞ്ഞി. മയക്കത്തിലേക്കു വഴുതിവീഴുന്ന ഞങ്ങളുടെ കണ്ണുകൾ.

ആഴിതന്നാഴത്തിൽ നീലക്കൽക്കൊട്ടാരം
വാതിൽ തുറക്കുന്നു
പൊഴിയുന്നു പവിഴവും മുത്തും,
നിരയായ്ത്തുഴഞ്ഞു നീന്തിപ്പുറ—
ത്തെത്തുന്ന പൂച്ചക്കുമാരികൾ;
പച്ചയാം മേനിയും നീലയാം കണ്ണുമായ്
നീന്തിത്തുടിക്കും കുമാരികൾ.
എങ്ങുനിന്നോ തുഴഞ്ഞെത്തുന്ന പൂച്ചക്കുമാരൻ
വെള്ളയാം മേനിയും പച്ചയാം കണ്ണുമായ്
നീന്തിത്തുടിക്കും കുമാരനെ
വളയും കുമാരികൾ.
നീലക്കൺകോണിൽ നിന്നൂറുന്ന സൗവർണ്ണ നൂലുകൾ
പാവം കുമാരനെ കെട്ടിവരിയുന്നു...
നീന്തിയകലുന്ന പൂച്ചകൾ
അടയുന്ന കൊട്ടാരവാതിൽ
തുറക്കുന്ന ജാലകം
പൊഴിയുന്ന മഞ്ഞയാം പൂക്കളും
പൂക്കളിൽ ചോരയുടെ തുള്ളിയും
രേതസ്സിൻ ഗന്ധവും...

പെട്ടെന്നു കണ്ണുതുറക്കുമ്പോൾ മയങ്ങിക്കിടക്കുന്ന കുട്ടികൾ. കട്ടിലിനു താഴെ കിടന്നു മയങ്ങുന്ന പൂച്ച.

വിണ്ടുകീറുന്ന മനസ്സും വിഷാദം കലരുന്ന കണ്ണും
ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും—ഞാൻ.
പൂച്ച—ശാന്തമായിളവെയിൽകൊണ്ടു കുറുകുന്നു,
സന്തോഷവായ്പിൽ മുറുക്കിയടയ്ക്കുന്നു കണ്ണുകൾ;
ഇരകളെ ക്രൂരമായ് കൊന്നുതിന്നു വിശപ്പാററി
മനസ്സും മുഖവും മിനുക്കി മിനുങ്ങി മയങ്ങുന്നു.
വയറിൻ വിശപ്പാറി
അടിവയറിന്നടിയിൽ വിശപ്പൂറി
സ്വരമൊന്നു മാററിക്കരഞ്ഞു
(രണ്ടുതരം വിശപ്പിനു രണ്ടുതരം കരച്ചിൽ)
തേടിയുഴറി നടന്നു, മുട്ടിവിളിച്ചു നടന്നു
(മുട്ടുവിൻ തുറക്കപ്പെടും, അന്വേഷിപ്പിന് കണ്ടെത്തും.)
വായുവിൽ കലരുന്ന മറുസ്വരം...ഇണയുടെ ഗന്ധം
കണ്ടെത്തൽ, ഇടയുന്ന കണ്ണുകൾ
ഉടയുന്ന നിലവിളികൾ, പിളരുന്ന മറുവിളികൾ

—ഓടിയടുക്കുന്നു
ഒഴിഞ്ഞോടി മാറുന്നു
—കടിയിലുടക്കുന്നു
കുതറി മാറുന്നു
—കീഴടക്കുന്നു
തെന്നി മാറുന്നു
—കീഴിലാക്കുന്നു
കീഴടങ്ങുന്നു

(ഇണ ചേരലിലും ഇരതേടലിന്റെ സുഖം നുകരാനുള്ള ഒരെളിയ ശ്രമം.)

തറകീറിയുണരുന്ന കാമത്തിൽ
വിടരുന്ന പൂക്കളുടെ ഗന്ധം
ഉണരുന്ന രോമകൂപങ്ങൾക്കിട–
യ്ക്കുയരുന്ന ഗന്ധം...സൃഷ്ടിയുടെ ഗന്ധം.
സ്വന്തം കരുന്നിനെപ്പോലും
കടിയ്ക്കുവാൻ കീറുവാൻ ചോരനുണയുവാൻ
മടിക്കാത്ത കണ്ടന്റെ ശൗര്യം
കുഞ്ഞിനെപ്പോററാൻ വിതുമ്പുന്ന
ചക്കിയുടെ ദൈന്യം
ഇതിനിടയിലൊരു പൂച്ചയായെങ്കി–
ലെന്നു കൊതികൊള്ളുന്ന ഞാനും.'
മാറുക തൂലികാ ബന്ധനമേററു
പിറന്നോരു ബന്ധകം:–
''ഉച്ചയ്ക്കുറങ്ങുന്ന പൂച്ചയുടെ വാലി, ലെൻ
പുത്രനൊരു തീക്കൊള്ളി തൊട്ടു
മാർജ്ജാര ബന്ധം
കൈശോര ഹാസം
പായുന്ന പൂച്ചയ്ക്കു വാലിലൊരു പുള്ളിവ–
ന്നഴകു വർദ്ധിച്ചതും കണ്ടേൻ.''

(2) 'പൂച്ചയാണിന്നെന്റെ ദുഃഖം'

പാടുന്ന രൗദ്രാർദ്രനാദം
വിരലിൽക്കുരുങ്ങിപ്പറിയുന്ന മുടിയിഴകൾ
(ഹേ, പ്രിയ കവേ, (3) 'നരച്ചതു മാത്രം പിടുങ്ങുക')
നമ്മെ പേടിപ്പിക്കരുതെന്നു കരുതി

(4) 'മ്യാവൂ' കരയുന്ന പൂച്ചയായി മരണത്തെക്കണ്ട കഥാകൃത്തേ (ജാഗ്രതൈ, മരണം കള്ളനെപ്പോലെ വരുന്നു; പോവുന്നു.)

(5) ചിലതരം മനുഷ്യരെ പലതരം പൂച്ചകളായിക്കണ്ട കവിയുടെ നർമ്മബോധവും മർമ്മബോധവും

'തത്തമ്മേ, പൂച്ച പൂച്ച'
പഠിപ്പിക്കുന്ന മനുഷ്യൻ
പഠിച്ചു നൂറെറാന്നാവർത്തിക്കുന്ന തത്തപ്പെണ്ണ്
((6)എടീ, മണ്ടിപ്പെണ്ണേ...)

പൂച്ചയും പൂച്ചയുടെ ജന്മവും
ജന്മജന്മാന്തരബന്ധവും, കർമ്മചക്രങ്ങളും
മുക്തിയും മോക്ഷവും, മീനിന്റെ മുള്ളും
മുള്ളിൽ പുരണ്ട കഴമ്പും കഴമ്പും...

പൂച്ച മുരി നിവർന്നപ്പോഴേക്കും, കുട്ടികൾ ഉടുപ്പു മാറിക്കഴിഞ്ഞു. കുട്ടികളെപ്പോലും അവഗണിച്ചു കൊണ്ട് പൂച്ച അവിടെത്തന്നെയിരുന്നു. കാപ്പികുടിച്ച് യാത്രപറഞ്ഞിറങ്ങുമ്പോൾ, പൂച്ചയും മടക്കയാത്ര തുടങ്ങിയിരുന്നു.

അടയും പടിവാതിൽ
നിറയും മിഴികളും
അകലെ നിഴലായി
മറയും ബന്ധങ്ങളും.
വിളറാൻ തുടങ്ങുന്നോ–
രംബരം വിതുമ്പുന്ന
വേർപാടിൻ മുറിപ്പാടിൽ
നിന്നൊഴുകുന്നു സന്ധ്യ.

മറയാൻ മടിക്കുന്ന
വെളിച്ചം പിളർന്നുകൊ–
ണ്ടുഴിയിൽ പതിക്കുവാ, നിഴയും കറുപ്പിന്റെ
പിറകേയിഴയുന്ന മനസ്സേ, മടങ്ങുക.

ഇത്തിരി ചോരയും മാംസവും ബാക്കിനിന്ന കിളിവാൽ വായിലാക്കി, ക്രൗര്യഭാവം ആവാഹിച്ചെടുത്ത്, പൂച്ച, ഇതിനകം പേജിന്റെ നടുക്കു കയറിപ്പററിയ കോട്ടയം പുഷ്പനാഥിനെ കണ്ണുരുട്ടി പേടിപ്പിച്ച് മൂലയിലേക്കുതന്നെ തള്ളിമാററി, വീണ്ടും ഒരേയൊരിരിപ്പായി.

---

(1) പഴയനിയമം—ഉല്പത്തിപ്പുസ്തകം.
(2) (3) കടമ്മനിട്ടയുടെ സ്വഭാവം; 'ഭാഗ്യശാലി'കൾ എന്ന കവിതയും ഓർക്കുക.
(4) ഒ. വി. വിജയൻ.
(5) T. S. ELIOT.
(6) പ്രേംനസീറിന്റെ പഴയ പ്രേമരംഗങ്ങൾ ഓർക്കുക.

# [illegible] [illegible] കുരങ്ങന്മാർ



അമ്മയുടെ അടിവയററിൽ അള്ളിപ്പിടിച്ച ലോകം കാണുന്ന ഗ്വനോൺകുഞ്ഞ്

**ആ**വശ്യത്തിലേറെ പണം. ആർക്കു വേണ്ടിയും ഒന്നും കരുതിവയ്ക്കാനുമില്ല. എന്നിട്ടും ജീവിതത്തിന് ആകെ ഒരു വിരസത. അപ്പോഴാണ് ഹെഡിഗർക്ക് അങ്ങനെ ഒരാശയം മനസ്സിൽ പൊന്തിവന്നത്. ലോകമാകെ ഒന്നു ചുററിക്കറങ്ങി വനാന്തരങ്ങളിലെ ജീവിതംനോക്കി രസിച്ച് സമയം പോക്കിയാലെന്ത്? നേരെ ആഫ്രിക്കയിലേക്ക് വച്ചടിച്ചു. ഇരുണ്ട ഭൂഖണ്ഡത്തിലെ വന്യമൃഗസങ്കേതങ്ങൾ ഒന്നൊന്നായി സന്ദർശിച്ചു തുടങ്ങിയ ഹെഡിഗറുടെ ശ്രദ്ധ ഒരു പ്രത്യേക ഇനം വാനരന്മാരിൽ ചെന്നുമുട്ടിനിന്നു. ചുവപ്പ്, പച്ച, കറുപ്പ്, നീല തുടങ്ങിയ പല വർണ്ണങ്ങളിലെയും പുറം ചട്ടയണിഞ്ഞ കുരങ്ങന്മാർ. പക്ഷേ, അവയുടെ ഒക്കെ സ്വഭാവങ്ങൾ ഏതാണ്ട് ഒരു പോലെതന്നെ. ജീവിതം വെറും നേരംപോക്കായി മാത്രം പരിഗണിക്കുന്ന കൊച്ചുജന്തുക്കൾ. അവയുടെ ഓരോ ചലനവും എത്ര കൗതുകകരമായിരിക്കുന്നു! സഹജീവികളായ മററു പല ജന്തുക്കളെയും ഇടയ്ക്കിടെ കളിയാക്കാൻപോലും അവ സമയം കണ്ടെത്തുന്നു. ഒരു ദിവസം കൂട്ടത്തിൽ ഒരു മിടുക്കൻ ഒരു താണമരക്കൊമ്പിൽ കയറി ഇരിക്കുകയായിരുന്നു. അല്പനേരം കഴിഞ്ഞപ്പോൾ ആ മരത്തിൻെറ ചുവട്ടിലൂടെ ഒരു ഇംപാല മാൻ മെല്ലെ നടന്നുവന്നു. കുരങ്ങിനു നേരെ താഴെ മാൻ എത്തിയ നിമിഷം അവൻ കുത്തനെ ഒരു ചാട്ടം. ചെന്നുവീണതു മാനിൻെറ ചുമലിൽ. ആകാശം ഇടിഞ്ഞുവീണോ എന്ന് അതു സംശയിച്ചു കാണണം. ഏതായാലും ഓർക്കാപ്പുറത്തുണ്ടായ ആഘാതത്തിൽ അന്തംവിട്ട മാൻ കുടഞ്ഞുകൊണ്ട് ഒററ ഓട്ടം. കുറെ ഓടി തിരിഞ്ഞുനോക്കിയപ്പോൾ അതാ ആ കൊച്ചു കുരങ്ങൻ തന്നെ നോക്കി പല്ലിളിക്കുന്നു. ഇംപാലമാൻ ആകെ ഇളിഭ്യനായി മാറി. വേറൊരവസരത്തിൽ ഈ വാനരന്മാർ കൂട്ടത്തോടെ നിലത്തിറങ്ങിനിന്ന് ഒരു കൂററൻ ആഫ്രിക്കൻ ആനയെ നോക്കി രസിക്കുന്നതു് ഹെഡിഗർക്കു കാണാനിടയായി. സംഘത്തിലെ ഒരു ധൈര്യശാലി മെല്ലെ നടന്നുചെന്ന് ആനയുടെ തുമ്പിക്കൈ പിടിച്ച് പരിശോധിക്കാൻ വരെ തയ്യാറായി. വിനോദസഞ്ചാരികളുടെ പിക്നിക് സഞ്ചികളിൽ നിന്നു് തീററസാധനങ്ങൾ എടുത്തുകൊണ്ടോടുക ഇക്കൂട്ടരുടെ വേറൊരു വിനോദമാണ്. ഒരു ദിവസം ഹെഡിഗർക്കു വനത്തിൽ നിന്നും ഒരു കുഞ്ഞു വാനരനെ കിട്ടി. പഴവും പച്ചിലയും മുട്ടയും, പുൽച്ചാടിയും ഒക്കെ കൊടുത്തു വളർത്തിയ ആ കുരങ്ങ് അല്പദിവസത്തിനുള്ളിൽ യജമാനനോട് നല്ലവണ്ണം ഇണങ്ങി. തൻെറ പുസ്തകങ്ങൾ തുറന്നു പരിശോധിച്ച ആ ജീവി അതിൽ പുൽച്ചാടി, എട്ടുകാലി തുടങ്ങിയ ചെറുപ്രാണികളുടെ ചിത്രങ്ങൾ അച്ചടിച്ച താളുകളോട് പ്രത്യേക ഇഷ്ടം പ്രകടിപ്പിച്ചു. പുസ്തകം തുറന്നാൽ ഉടൻ അവൻ ആ ചിത്രങ്ങൾ ഉള്ള പുറം എടുക്കുമായിരുന്നു. ക്രമേണ, കടലാസിലെ ചിത്രങ്ങൾ തിന്നാൻ പററിയവയല്ലെന്നു മനസ്സിലാക്കിയ കുരങ്ങ് പുസ്തകങ്ങളെ പാടെ അവഗണിക്കാൻ തുടങ്ങി.

## കെ. രാജേന്ദ്രബാബു എം. എസ്സി.



ഗ്വനോൺ വർഗ്ഗത്തിൽപെടുന്ന കുരങ്ങുകളാണ് അന്ന് ഹെഡിഗറുടെ മനസ്സിൽ ആഹ്ളാദത്തിൻെറ പൂത്തിരി കൊളുത്തിയതു്. സിർക്കോ പിത്തിക്കസ് എന്ന ജനുസ്സിൽപെടുന്ന പത്തിരുപതിനം കുരങ്ങന്മാരെയാണ് ഗ്വനോൺ എന്ന് പൊതുവെ പരാമർശിക്കുന്നതു്. ആഫ്രിക്കയിലെ സഹാറയ്ക്കു തെക്ക് വിശാലമായ സാവന്നകളാണ് ഇക്കൂട്ടരുടെ ശാദ്വലഭൂമി. കറുത്ത മുഖവും, നരച്ച മീശയും പച്ച ഉടലുമുള്ള 'പച്ചക്കുരങ്ങുക'ൾ ഗ്വനോണിൻെറ ഒരിനമാണ്. അവയുടെ കൂട്ടത്തിലെ ആണുങ്ങൾക്ക് കടുംനീലനിറത്തിലെ വൃഷണങ്ങളാണുള്ളതു്. 'നീലക്കുരങ്ങി'നാകട്ടെ നീല ഉടലും കറുത്ത കാലുകളും. സ്വർണ്ണനിറമണിഞ്ഞ വേറൊരിനം. ചുവന്ന വാലും, വെളുത്ത മൂക്കും കവിൾത്തടങ്ങളുമായി 'ചുവപ്പുവാലൻ' കുരങ്ങ്. പർപ്പിൾ കലർന്ന കറുപ്പും പിറകുവശം ചുവപ്പുമായി 'ഡയാന' എന്ന സുന്ദരിക്കുരങ്ങുകൾ. വെള്ളത്താടിയണിഞ്ഞ കരുത്തനായ 'ഡിബ്രാസാ'. കിഴക്കൻ കോംഗോയിലെ 'ഹാംലിൻ' കുരങ്ങ്. മുഖത്തു് നീലയും വെളുപ്പും രോമങ്ങളുണിഞ്ഞ 'മീശക്കാരൻ.' വലിപ്പം തീരെ കുറഞ്ഞ 'ടാലപോയിൻ' കുരങ്ങ്. ഇവയൊക്കെയാണ് ഗ്വനോൺ വർഗ്ഗത്തിലെ അറിയപ്പെടുന്ന വാനരന്മാർ.

ഹെഡിഗർ ഒരു വിനോദസഞ്ചാരി എന്ന നിലയിലാണ് ഗ്വനോൺ കുരങ്ങുകളെ കണ്ടതെങ്കിൽ ജെ. എസ്. ഗാട്ട്ലൺ ഒരു ജീവശാസ്ത്രജ്ഞനായാണ് ഇവയെ സമീപിച്ചതു്. ലേക്‌വിക്‌റ്റോറിയയിലെ ലോലുയി ദ്വീപിൽ വളർന്നിരുന്ന ആയിരത്തിഅഞ്ഞൂറോളം വരുന്ന ഒരുപററം കുരങ്ങന്മാരെയാണ് അദ്ദേഹം നിരീക്ഷണവിധേയമാക്കിയതു്. ആറു മുതൽ ഇരുപതെണ്ണംവരെ വരുന്ന കൊച്ചുകൊച്ചു സംഘങ്ങൾ. ഓരോ ചെറിയ സംഘവും ഒരു മരവും അതിനു ചുററുമുള്ള കുറെ സ്ഥലവും സ്വന്തമായി കൈയടക്കി വയ്ക്കും. അയൽക്കാർ സ്വന്തം അതിരിനുള്ളിലേക്ക് അതിക്രമിച്ചു കടക്കുന്നതിൽ ഇവയ്ക്കു് യാതൊരു പ്രതിഷേധവുമില്ല. പല പ്രായത്തിലുമുള്ള ആണും പെണ്ണും ഒരു സംഘത്തിൽ കണ്ടേക്കും. പക്ഷേ, ആണിൻെറ എണ്ണം എല്ലായ്പോഴും പെണ്ണിൻേറതിനെക്കാൾ കുറവായിരിക്കും. ഒരാണിനു് നാലു പെണ്ണ് എന്നാണ് പൊതുവെയുള്ള കണക്ക്. രാത്രികാലങ്ങളിൽ വാനരസംഘം മരക്കൊമ്പുകളിൽ കയറി ഇരുന്നുറങ്ങും. നേരം പുലരുന്നതോടെ തീററ തേടി ഇറങ്ങുകയായി. ഉച്ചയ്ക്ക് വെയിൽ മൂക്കുമ്പോൾ മരത്തണലിൽ വിശ്രമിക്കാനെത്തും. വൈകുന്നേരവും അല്പസമയം പുറത്തിറങ്ങി നടക്കും. സ്വന്തം താവളത്തിൽനിന്നു് മുന്നൂറുമീററർ അകലംവരെയുള്ള പ്രദേശങ്ങൾ ഇവയുടെ വിഹാരരംഗമായി മാറുന്നു.

പഴങ്ങളും, പൂക്കളും, തളിരിലകളുമാണ് ഗ്വനോൺ കുരങ്ങുകളുടെ മുഖ്യാഹാരം. ചിലപ്പോൾ കിളിമുട്ട, ചെറുഷഡ്പദങ്ങൾ തുടങ്ങിയവയും ഉള്ളിലാക്കാറുണ്ട്. വല്ലപ്പോഴും മാത്രമേ ജലപാനമുള്ളൂ. മരച്ചില്ലകളിലും, ഇലത്തുമ്പിലും പററിയിരിക്കുന്ന വെള്ളത്തുള്ളികൾകൊണ്ട് ഇവ ദാഹം ശമിപ്പിക്കുന്നു. മഴനനഞ്ഞ ഇലപ്പുറത്തു് വിരലോടിച്ചശേഷം ആ വിരലുകൾ ഊറികുടിക്കും. കൃഷിസ്ഥലങ്ങൾ കൈയേറുന്ന ഒരു സ്വഭാവം ഇവയ്ക്കുള്ളതായി പറയപ്പെടുന്നു. അക്കാരണം പറഞ്ഞു് ആഫ്രിക്കയിൽ ഈ കുരങ്ങന്മാരെ കൂട്ടത്തോടെ കൊന്നൊടുക്കാറുണ്ട്.

മററു പല വാനരന്മാരെയുംപോലെ ഗ്വനോൺ കുരങ്ങുകളും വർഷത്തിൽ എല്ലാ മാസങ്ങളിലും ഇണചേരുകയും പ്രസവിക്കുകയും ചെയ്യാറുണ്ട്. പ്രേമനാടകങ്ങളിലൊന്നും ഇക്കൂട്ടർക്കു യാതൊരു താല്പര്യവുമില്ല. കാര്യമാത്രപ്രസക്തമായ ലൈംഗികബന്ധത്തിൽ മാത്രമേ ഗ്വനോണു വിശ്വാസമുള്ളൂ. ആണിനു് ഇണചേരണമെന്നു തോന്നുമ്പോൾ അതിനു തയ്യാറുള്ള പെണ്ണിനെമാത്രം സമീപിക്കുകയും, പിൻഭാഗത്തുകൂടി അവളുടെ മുതുകിൽ ചവിട്ടിനിന്ന് സംഭോഗത്തിലേർപ്പെടുകയും ചെയ്യും. കർമ്മം നിർവ്വഹിച്ചു കഴിഞ്ഞാലുടൻ യാതൊന്നും സംഭവിക്കാത്ത മട്ടിൽ രണ്ടുപേരും രണ്ടുവഴിക്കു പിരിയും. ശരാശരി ഏഴുമാസമാണ് പെണ്ണിൻെറ ഗർഭധാരണകാലം. ഒരു പേറിൽ ഒരു കുട്ടിയാണു പതിവെങ്കിലും, അപൂർവ്വമായി ഇരട്ടകളും ഇവയ്ക്കു പിറക്കാറുണ്ട്. അമ്മയുടെ വയററിൽ അള്ളിപ്പിടിച്ചുകിടക്കുന്ന കുഞ്ഞുങ്ങളെ അവൾ ഒരു കൈകൊണ്ട് താങ്ങിക്കൊടുക്കും. രണ്ടുമാസം പ്രായമെത്തുമ്പോൾ മുലപ്പാലോടൊപ്പം കട്ടി ആഹാരം കൂടി കഴിക്കാൻ കുഞ്ഞുങ്ങൾ തയ്യാറാകുന്നു. ആറുമാസമാകുന്നതോടെ കുഞ്ഞിൻെറ വായിൽ പല്ലുകളൊക്കെ മുളച്ചുവരും. നാലുവയസ്സാകുമ്പോൾ ലൈംഗികമായി പ്രായപൂർത്തിയാകുന്ന ഗ്വനോൺ മുപ്പതുവയസ്സുവരെ ജീവിച്ചിരുന്നിട്ടുണ്ട്.

കാട്ടിൽ, ഒരിനം കഴുകന്മാരെ മാത്രമാണ് ഈ വാനരന്മാർ ഭയപ്പെടുന്നതു്. നിലത്തു നടക്കുന്ന ശത്രുക്കളെ ഒക്കെ ഇവ കൂട്ടംചേർന്ന് വിരട്ടി ഓടിക്കും. ഗ്വനോൺ വർഗ്ഗത്തിലെ ഓരോ ഇനങ്ങളും മരങ്ങളിൽ ഓരോ നിശ്ചിത ഉയരങ്ങളിലാണ് താവളമുറപ്പിക്കുക. ചിലതു് താണ ശിഖരങ്ങളിൽ മാത്രമേ തങ്ങൂ എന്നാണെങ്കിൽ മററു ചില ഇനങ്ങൾക്ക് ഉയരമുള്ള ശാഖകൾതന്നെ വേണം. എവിടെ ഇരുന്നാലും പറന്നുനടക്കുന്ന കഴുകന്മാർ തരംകിട്ടിയാൽ ഇവയുടെ കുഞ്ഞുങ്ങളെ റാഞ്ചിക്കളയും. പക്ഷേ, ഇക്കൂട്ടരുടെ മുഖ്യശത്രു മനുഷ്യരാണ്. പരീക്ഷണശാലകളിൽ റിസസ് വാനരന്മാർക്കു ക്ഷാമം നേരിട്ടപ്പോൾ 'ദർഭയ്ക്കു പകരം കുശ' എന്ന മട്ടിൽ ഗ്വനോണിനെ പിടികൂടാൻ തുടങ്ങി. മനുഷ്യർക്കു വേണ്ട ഔഷധങ്ങൾ പരീക്ഷിച്ചുനോക്കുന്നതിലേക്കായി 1962-ൽ കെനിയയിൽ നിന്നുമാത്രം 25,000 ഗ്വനോൺ കുരങ്ങുകളെയാണ് കയററി അയച്ചതു്. മനുഷ്യരോട് ഇണങ്ങുന്ന ഈ വാനരന്മാർക്ക് ബന്ധനത്തിൽ കഴിയാൻ യാതൊരു മടിയുമില്ല. ആഹാരകാര്യത്തിൽ ശ്രദ്ധിച്ചാൽ മാത്രം മതി, വർഷങ്ങളോളം ഇവ ജീവിച്ചിരിക്കും.

മൂക്കിൽ ചുട്ടിയുള്ള ഗ്വനോൺ കുരങ്ങ്



**കഥ**

## എം. ചന്ദ്രശേഖരൻ

# നിരപരാധികളായ തടവുകാർ

**ബോ**ഗൺവില്ലകൾ പടർന്നുകയറിയ കോട്ടേജുകൾ എല്ലാം അടച്ചുപൂട്ടിയാണു കിടക്കുന്നത്. അടുക്കിവച്ച പൂച്ചട്ടികളിൽ മോഗ്രയും ജസ്വന്തിയും വിരിഞ്ഞു നിൽക്കുന്നു. വാടാത്ത മന്ദഹാസത്തിന്റെ ആ നാമ്പുകൾ ഇളംവെയിലിനു നിറം പകർന്നു. കോട്ടേജുകളെ ചുററി വളഞ്ഞുപോകുന്ന സിമൻറുപാത ദൂരെ ഉയരത്തിൽ തൂണിമില്ലകളുടെ പരസ്യ ചിത്രങ്ങൾക്കു മുന്നിൽ അവസാനിക്കുന്നു. ചുരത്തിലെവിടെ നിന്നു നോക്കിയാലും കാണത്തക്കവിധത്തിൽ പരസ്യ ചിത്രങ്ങളിലെ സുന്ദരിമാർ കുറച്ചുവസ്ത്രങ്ങളോടെ ചിരിതൂകി.

സന്ദർശകരുടെ സീസൺ കഴിഞ്ഞു. ആകാശത്തു കാർമേഘങ്ങൾ വന്നെത്തി.

നട്ടുച്ചനേരത്തും തണുപ്പുകാററു വീശുന്ന ടൂറിസ്ററുകേന്ദ്രം കുറച്ചുകൂടി അകലെയാണ്; ചുരങ്ങളുടെ നഖത്തുമ്പുകളിൽ.

മഴച്ചുവയുള്ള കാററിൽ വെയിലിന്റെ മുഖം തണുത്തുവാടി. ഇവിടെ നേരത്തേ സന്ധ്യ വന്നെത്തും. പിന്നെ, കൂട്ടിപ്പിടിച്ച കൈവിരലുകൾക്കിടയിലെന്നപോലെ മലനിരകൾക്കിടയിൽ, ടൂറിസ്റ്റ് കോട്ടേജുകളും വൈദ്യുതി വിതരണസ്ഥാപനത്തിന്റെ ക്വാർട്ടേഴ്സുകളും പൂക്കളും വൃക്ഷങ്ങളും കിടന്നുറങ്ങും. ജോർജ് ഈ പ്രദേശം വളരെയേറെ ഇഷ്ടപ്പെട്ടിരിക്കണം. ജനിച്ചുവളർന്ന നാട്ടിലെ പച്ചിലകളുടെ കിളിനാദം അയാൾക്കിവിടെ കേൾക്കാൻ സാധിക്കുന്നു. പുഞ്ചപ്പാടത്തെ തലതിരിഞ്ഞ കാററ് ഒരു നാൾ ഈ ചുരം കടന്നുവരുമെന്ന് അയാൾക്കു പ്രതീക്ഷിക്കാം. ജോർജ് നടത്തം പതുക്കെയാക്കി—

പകുതിവഴിയിലെത്തി യി ട്ടാണെങ്കിലും ചോദിക്കട്ടേ, ഇന്നുതന്നെ പോകണോ? മഴയും കാററുമുള്ള കാലാവസ്ഥയാണ്. യാത്ര സുഖകരമാവില്ല.

മറുപടി പറയാൻ നോക്കവേ പിന്നിൽ നിന്നു. ശ്രീമതി ജോർജിന്റെ കൈവിടുവിച്ച് സ്മിത ഓടിവന്ന് അവളുടെ അച്ഛന്റെ മുന്നിൽ കിണുങ്ങി.

അച്ഛാ, ഈ മാമനോടു പറയൂ ഇന്നു പോകരുതെന്ന്. എനിക്കു കഥ കേൾപ്പിച്ചുതരാമെന്നു പറഞ്ഞിട്ട്...

അവൾ മുഖം കോട്ടി.

അല്ലെങ്കിലും ഞാൻ വിടില്ല.

അവൾ പിന്നെ, കാലുകൾ വിടർത്തി കവച്ച്, കൈകൾ നിവർത്തി ഒരു വലിയ തടസ്സം സൃഷ്ടിക്കുകയാണെന്ന ഭാവത്തോടെ മുന്നിൽ വന്നുനിന്നു. കണ്ണുരുട്ടി പേടിപ്പിച്ചു. എന്നെ കടന്നുപോകാൻ ആർക്കും കഴിയില്ല...

ഞാൻ മനസ്സുനിറയെ ചിരിച്ചു.

ഈ ആറുവസ്സുകാരിയുടെ കുസൃതികൾക്ക് ഒരു പ്രത്യേകചന്തമുണ്ട്. ഇന്നലെ, സന്ധ്യയുടെ മൗനമേഘങ്ങൾ കുന്നിൻചെരുവിലൂടെ അലയുന്നതു നോക്കിയിരിക്കേ അവൾ അടുത്തുവന്നു തട്ടിയുണർത്തി; എന്താ വ്യസനിച്ചിരിക്കുന്നത്?

നിവർത്തിയ കൈകളോടെ സ്മിത പിന്നോട്ടു പിന്നോട്ടു നീങ്ങി. മുഖത്തു വരുത്താൻ ശ്രമിച്ച രൂക്ഷഭാവങ്ങളെല്ലാം ഒരു പൊട്ടിച്ചിരിയിൽ അലിഞ്ഞുതീർന്നു.

ജോർജ്! ഞാൻ വിളിച്ചു.

ഞാൻ പോകട്ടെ; അവിടെച്ചെന്ന് അത്യാവശ്യ ജോലികളൊന്നും ഉണ്ടായിട്ടല്ല. എങ്കിലും പോകണം.

എന്റെ ചങ്ങാതിയുടെ കറുത്തിരുണ്ട മീശ നിവർന്നു. കണ്ണട എടുത്തുമാററി അയാൾ, ഒരു തമാശ ആസ്വദിക്കുകയാണെന്നോണം ശബ്ദമുയർത്തിച്ചിരിച്ചു. നടക്കുന്നതിനിടയിൽ ഒരു നിഗൂഢ രഹസ്യം വെളിപ്പെടുത്തുകയാണെന്നപോലെ പറഞ്ഞു:

അവളെ വിട്ടുപിരിയാൻ വയ്യ, അല്ലേ?

ഞാൻ ഒരുനിമിഷം നിന്നു.

ബോംബെ എന്ന ചീത്തസ്ത്രീയെ!

പിന്നിൽനിന്നും ശ്രീമതി ജോർജിന്റെ ചിരിയുയർന്നു.

ബേണിയൻ വൃക്ഷങ്ങളുടെ നനവാർന്ന തണലുകളിൽ കിളികൾ വിശ്രമിക്കുന്നു. ചില്ലകളുടെ കിലുക്കങ്ങളോടൊപ്പം അവയുടെ ചിലമ്പലും കേൾക്കാം. ഞങ്ങളുടെ സാന്നിദ്ധ്യം അവരെ ഉണർത്തി. വർണ്ണങ്ങൾ മെനഞ്ഞെടുത്ത ചിറകുകൾ വിടർത്തി എല്ലാം ക്ഷണനേരംകൊണ്ടു പറന്നുയർന്ന്, ആകാശത്തിൽ വാരിവിതറിയ ഒരു പിടി പൂക്കളായി മാറി.

ജോർജിന്റെ ചോദ്യം എന്റെ മനസ്സിന്റെ ഒരു പാളി തുറന്നു വച്ചിരുന്നു. ഞാനോർത്തു; അവളുടെ ആകർഷണീയത എന്താണ്. ബോധാബോധങ്ങളെ തൊട്ടുണർത്തുന്ന ആ വശീകരണശക്തി എന്താണ്. ബോംബെ എന്ന ചീത്തസ്ത്രീ! അകലുന്തോറും കൊതിയൂറുന്ന ലഹരി, ജീവചൈതന്യത്തെ ചലനാത്മകമായ സംഗീതമേളത്തിൽ കോർത്തിണക്കിയ സുന്ദരി, അവളുടെ മടിത്തട്ടിലാകുമ്പോൾ സ്വന്തം ആത്മാവിനെ കണ്ടെത്തിയ സംതൃപ്തി. പക്ഷേ, ഒരൊളിച്ചോട്ടം നടത്താനാഗ്രഹിച്ചും പോകുന്നു; ഇതുപോലെ. പരിചയമുള്ള മുഖങ്ങളെക്കണ്ട് സൗഹൃദത്തിന്റെ തെളിനീരിൽ മുങ്ങിത്താഴുന്നു. സ്വയം ഉറപ്പു വരുത്തുന്നു. ഞാൻ ഒററയ്ക്കല്ല. ജീവിതത്തിൽ നിന്നും തട്ടിപ്പറിച്ചെടുക്കുന്ന ചില നിമിഷങ്ങൾക്കു പണ്ടെങ്ങോ നഷ്ടപ്പെട്ടുപോയ ഒരന്തരീക്ഷത്തിന്റെ ചുവയുണ്ട്, ഛായയും. സംതൃപ്തനാകാം. പക്ഷേ, ഞാൻ വീണ്ടും അവിടെത്തന്നെയാണ് ചെന്നെത്തേണ്ടത്. ഒരിക്കലും ഉറങ്ങാത്ത, എന്നും ഏതു നിമിഷവും വശ്യമനോഹരമായി ചിരിച്ചുകാണിക്കുന്ന, എന്റെ സിരകളിൽ മഞ്ഞുവർഷംപോലെ ലഹരിപകർന്നുതരാറുള്ള ബോംബെ എന്ന ചീത്ത സ്ത്രീ.

പിന്നിൽനിന്നും ശ്രീമതി ജോർജ് വിളിച്ചു പറഞ്ഞു:

"പഴയ അയൽക്കാരോടൊക്കെ അന്വേഷണം പറയുമല്ലോ. അവരൊക്കെ ഇപ്പോഴും അവിടെയില്ലേ? മിസസ് ദേശ്മുഖ്, ആരിഫ, സുമിത്ര, അഞ്ജലിമേത്ത, വിനുവിന്റെ അച്ഛൻ..."

ആ പേരുകൾ നീണ്ടുപോയി.

ഞാൻ അകമേ ചിരിച്ചു. ആരും ആരുടെയും ഓർമ്മകളിൽ ഒരു തിരിനാളംപോലും കൊളുത്തിവയ്ക്കുന്നില്ല. എന്നും കണ്ടുമുട്ടുന്ന, പക്ഷേ, ഒരിക്കലും പരിചിതമാകാത്ത മുഖങ്ങളാണെല്ലാവർക്കും. കോണിപ്പടികളുടെ സന്ധികളിലെ നേർത്ത ഇരുട്ടിൽ വഴിമാറിക്കൊടുക്കുന്ന മുഖം ഏതാണെന്ന് ആരും ശ്രദ്ധിക്കുകയില്ല. ജോർജ് ദമ്പതികൾക്കു പകരം മറെറാരു കുടുംബം അവിടെ താമസമാക്കിക്കഴിഞ്ഞു. പുതിയ അയൽക്കാർ, പുതിയ സംസാരവിഷയം. അങ്ങനെ എത്രയെത്ര പേർ. എന്നെങ്കിലുമൊരിക്കൽ അവരും നഗരത്തോടു വിടപറയുന്നവരാണ്. പഴയ ഗ്രാമങ്ങളിലേക്ക് അവർ തിരിച്ചുപോയെന്നു വരാം. അല്ലെങ്കിൽ മറെറാരു മനുഷ്യസമൂഹത്തിലേക്ക്. ജോർജിനെപ്പോലെ, സുധാകരനെപ്പോലെ, നമ്മുടെ ലോകത്തേക്കു യാത്രപോയ സൂസൻ മാത്യുവിനെപ്പോലെ...

ഞാൻ?

അതൊരു പഴയ ചോദ്യമാണ്.

സിമൻറു പടവുകൾ ചവിട്ടിക്കയറിയ കുഞ്ഞിക്കാലുകൾ തളർന്നപ്പോൾ, സ്മിത ഓടിയടുത്തുവന്നു. പക്ഷികൾ കൂടുകെട്ടിയ വർണ്ണക്കുപ്പായത്തിൽ തെരുപ്പിടിച്ചുകൊണ്ട് അവൾ കേണു: എന്നെ എടുക്കൂ.

അവൾ എന്റെ കൈപിടിച്ചു നടന്നു. വഴിയരികിലെ പൂച്ചെടികളെ അവൾ നുള്ളിനോവിച്ചുകൊണ്ടിരുന്നു. പക്ഷികൾ ചിറകുവിടർത്തിയകലുമ്പോൾ അവൾ പാട്ടുപാടി. കുട്ടികൾക്ക് എല്ലാം മറന്നു ചിരിക്കാൻ കഴിയും. നിലാവിന്റെ തെളിച്ചമുള്ള ആ മനസ്സ് ഒരുനാൾ നഷ്ടപ്പെടുമെന്ന് അവർക്കറിയില്ലല്ലോ.

പെട്ടെന്ന്, കാലപ്പഴക്കത്തിന്റെ വിദൂരതയിൽനിന്നും ഓർമ്മകളുടെ ശീതക്കാററു വിറങ്ങലിച്ച കുറച്ചു മുഖങ്ങൾ എന്റെനേരെ നടന്നടുത്തു. നിബിഡമായ പച്ചിലകളാൽ പൊതിഞ്ഞ ആകാശത്തിന്റെ കണ്ണീരുമങ്ങിയ മുഖത്തേക്കു ഞാൻ നോക്കിനിന്നു.

അവരെയെല്ലാം കണ്ടിട്ട് വർഷങ്ങൾ അനവധി കഴിഞ്ഞുപോയിരിക്കുന്നു. ഞാൻ ഓർക്കാറുമില്ലല്ലോ. ഇനി കാണുമ്പോൾ തിരിച്ചറിയാൻവേണ്ടി ഞാനെന്താണു പറയുക!

സ്വപ്നങ്ങളുടെ ലോകത്തുനിന്നല്ല; ജീവിതത്തിന്റെ കാർക്കശ്യപ്രതലങ്ങളിൽനിന്നും ഒരു ചെറുപ്പക്കാരി.

ഞാൻ കണ്ടുമുട്ടുന്നവർക്കെല്ലാം ദുഃഖത്തിന്റെ കഥകളേ പറയാനുള്ളൂ. തകർന്ന മനസ്സിന്റെ വ്യഥകൾ. ജീവിതത്തിന്റെ തീക്ഷ്ണജ്വാലകളേററ് കരിഞ്ഞുണങ്ങിയ ആത്മാവുകൾ. മനസ്സുകൊണ്ടാണ് നമ്മൾ ജീവിക്കുന്നത്, ചിന്തകൾകൊണ്ടാണ് നമ്മുടെ സാന്നിദ്ധ്യം ശൂന്യതയിൽ പ്രകടമാക്കുന്നത്, ആശകൾ നല്ലൊരു ഊന്നുവടിയും. പക്ഷേ, ഇവ മൂന്നും നഷ്ടപ്പെട്ടു കഴിഞ്ഞാൽ? അവൾ എന്നോടു ചോദിച്ചു. ഉത്തരം ആ കണ്ണുകളിൽത്തന്നെയുണ്ടായിരുന്നു. ഞാനതു വായിച്ചു.

കുന്നിൻചെരുവിലേക്ക് ഓടിമറയുന്ന നെൽപ്പാടങ്ങൾ. ജലകണികകൾ ഉരുണ്ടു മറിയുന്ന സംഗീതസ്വരം എവിടെനിന്നോ കേൾക്കാം. അടുത്തെങ്ങാനും ഒരരുവി ഒഴുകുന്നുണ്ടായിരിക്കണം. നനഞ്ഞ മണ്ണിന്റെയും മഴയിൽ കുളിച്ചുതുവർത്തിയ വൃക്ഷത്തലപ്പുകളുടെയും ഗന്ധം. ശീതക്കാററ്. കുന്നിൻചെരുവിലെ റബ്ബർ മരങ്ങൾ വിറളിപ്പിടിക്കുന്നു. വളരെ മുന്നിട്ടു നടന്നുപോകുന്ന അവളുടെ ഒതുക്കിവയ്ക്കാത്ത മുടി കാററിൽ പുളഞ്ഞുകൊണ്ടിരുന്നു. നനവിൽ കുതിർന്ന വരമ്പിന്റെ അററത്തുനിന്ന് അവൾ വിളിച്ചുപറഞ്ഞു; സൂക്ഷിച്ചോളൂ. വഴുക്കലുള്ളതാണ്. വീഴണ്ട.

തലേദിവസം നല്ല മഴ പെയ്തിരിക്കണം. മരച്ചില്ലകളിൽ, കാററിൽ കൊഴിഞ്ഞുവീഴുന്ന മുത്തുമണികളായി മഴ അപ്പോഴുമുണ്ടായിരുന്നു. ആകാശത്തിന്റെ കോണുകൾ നേർത്ത ഇരുട്ടിൽ പുതഞ്ഞു കിടക്കുന്നു. കയ്യാലയോടു ചേർത്തുവച്ച മരപ്പടികൾ. ഇറങ്ങുമ്പോഴും അവൾ ഓർമ്മിപ്പിച്ചു: വീഴരുത്!

ഏതോ ഒരു നാട്; ഏതോ ഒരു വീടിന്റെ മുന്നിൽ!

വരാന്തയിലിരുന്നു കളിച്ചുകൊണ്ടിരുന്ന കൊച്ചുപെൺകുട്ടി അവളെ കണ്ടപ്പോൾ ഓടിയടുത്തുവന്നു. അവൾ കുട്ടിയെ വാരിയെടുത്തു മുഖംനിറയെ ഉമ്മകൊടുത്തു.

ഇതാണ് എന്റെ മോൾ—സൂര്യ. ഭയങ്കര വികൃതിയാണ് കേട്ടോ.

ആ കുരുന്നു കുസൃതി എന്റെ മുന്നിൽ നാണംപൂണ്ടുനിന്നു. സ്നേഹാദരങ്ങളോടെ എന്നെ നോക്കി. തിളക്കമാർന്ന ആ കൊച്ചു കണ്ണുകളിൽ, ദുഃഖത്തിന്റെയോ ഏകാന്തതയുടേയോ നിരാശ്രയത്വത്തിന്റെയോ രക്തച്ചുവി എനിക്കു കാണാൻ കഴിഞ്ഞു. ഒരച്ഛന്റെ സ്നേഹവാത്സല്യങ്ങൾ വിധി അവൾക്കു കൊടുത്തില്ലല്ലോ.

ഭിത്തിയിൽ തൂക്കിയിട്ട ഫോട്ടോകളിൽനിന്നും കാലത്തിന്റെ വേരുകൾ നഷ്ടപ്പെട്ടുപോയ അനേകം മുഖങ്ങൾ എന്നെ നോക്കി. ജീവിച്ചിരുന്നപ്പോൾ എനിക്ക് അപരിചിതരായിരുന്നവർ! പ്രായമേറെച്ചെന്നിട്ടില്ലാത്ത, ചൈതന്യ



മേറിയ ഒരു മുഖത്തിനു നേരെ അവൾ കൈചൂണ്ടി; അദ്ദേഹം. പെട്ടെന്നു മൗനം അവളെപ്പൊതിഞ്ഞു. ഓർമ്മകളുടെ ആഘാതമേററ ശിരസ്സു തിരിച്ച് അവൾ എന്നെ നോക്കി. ഞാൻ മററെന്തൊക്കെയോ ഓർത്തു നില്ക്കുയായിരുന്നു. കുറച്ചിട കഴിഞ്ഞ്, അവളിൽനിന്നും ശാന്തവും സൗമ്യവുമായ സ്വരമുയർന്നു: ഇതുപോലെ ഒരു മഴക്കാലമായിരുന്നു അന്ന്. അവധിയെടുത്തു വീട്ടിലിരിക്കയായിരുന്നു, പട്ടണത്തിലെ തിരക്കിൽനിന്നും ഒഴിഞ്ഞുമാറി കുറച്ചുദിവസങ്ങളോളം ശാന്തമായിരിക്കാൻ. സൂര്യ അന്നു കൈക്കുഞ്ഞായിരുന്നു. ഞാനേറെ സന്തോഷിച്ചു. ആ പട്ടണത്തിലെ ജീവിതം അദ്ദേഹത്തിന് എന്നും ഏകാന്തവും കഠിനവുമായിരുന്നു. ഒന്നിച്ചു ജീവിക്കാനുള്ള ഒരു ചുററുപാട് കണ്ടെത്തേണ്ടിയിരുന്നു. ഓർമ്മകളിൽ സൂക്ഷിക്കാൻ ഒരുവർഷക്കാലം എന്നാണെന്നോടു പറഞ്ഞത്. പക്ഷേ, കോരിച്ചൊരിയുന്ന മഴയുള്ള ഒരു പ്രഭാതത്തിൽ, പെട്ടെന്നു ധൃതിയോടെ വസ്ത്രം മാററി കുടയുമെടുത്തു പുറത്തിറങ്ങി. വരമ്പത്തോടടുക്കുന്നതുവരെ കേൾക്കാവുന്ന ഉച്ചത്തിൽ ഞാൻ വിളിച്ചു വിളിച്ചു ചോദിച്ചു—എങ്ങോട്ടേക്കാണ്? അദ്ദേഹം തിരിഞ്ഞു നോക്കിയതുപോലുമില്ല. അകത്തെ മുറിയിൽക്കിടന്നു മോൾ ഉറക്കമുണർന്നു കരയുന്നുണ്ടായിരുന്നു. പൊടുന്നനെ മഴ പതിന്മടങ്ങു ശക്തമായി. ഒന്നും കാണാമായിരുന്നില്ല. രണ്ടാമത്തെ ദിവസം, അന്ന് മഴ നിലച്ചിരുന്നു, ഒരപരിചിത ശബ്ദം കേട്ടാണ് ഞങ്ങൾ വാതിൽ തുറന്നത്. ഏതോ നാട്ടിൽനിന്നും തേടിയലഞ്ഞു വന്ന കുറച്ചുപേർ മുററത്തു നില്പുണ്ടായിരുന്നു. വരാന്തയുടെ തെക്കെ കോണിൽ നിലത്തു വിരിച്ച—വാതിൽ തുറന്ന അമ്മ എന്റെ കൈകളിലേക്കു വീണു...

വളരെ നേരത്തോളം മൗനം ഞങ്ങൾക്കിടയിൽ വിറങ്ങലിച്ചുകിടന്നു. എനിക്കൊന്നും പറയാനുണ്ടായിരുന്നില്ല. കണ്ണുകൾ നനയാതെ അവൾ കരയുകയാണെന്നു ഞാൻ മനസ്സിലാക്കി. കരയട്ടെ, പുകയുന്ന മനസ്സിൽ അതു നീർക്കണികകളായി വീഴുമല്ലോ.

അടുത്ത പടം ആരുടേതാണെന്നു ചോദിക്കവേ വാതിൽക്കൽ ഒരു സ്ത്രീ വന്നുനിന്നു. വാർദ്ധക്യം അരിച്ചുകയറുന്ന ഒരു മുഖം. അമ്മയാണ്; അവൾ പറഞ്ഞു. ഞാൻ പരിചയം നടിച്ചു. എല്ലാ അമ്മമാർക്കും ഒരേ മുഖമാണല്ലോ ഉള്ളത്. അവരെല്ലാം മനോവേദനയാൽ നീറിനീറി പിടയുന്നതു സ്വന്തം മക്കൾ കാരണമായും.

ഇതാരാണു കുട്ടീ? അമ്മ ചോദിച്ചു.

അവൾ വല്ലാതെ വിഷമിച്ചു. ഞാൻ, മരിച്ചവരുടെയും ജീവിച്ചിരിക്കുന്നവരുടെയും ഛായാചിത്രങ്ങളിൽ നോക്കി. ഗതിവിധികൾ എന്നെക്കൊണ്ടെത്തിക്കുന്ന അമൂർത്തചിത്രസങ്കേതം എവിടെയായിരിക്കുമെന്നോർത്തുനിന്നു. ആ മൗനം അസഹ്യമായി നീണ്ടു നീണ്ടുപോയപ്പോൾ വെറുതെ ചിരിച്ചു; ഏതോ ഒരാൾ, ആരുടെയും ആരുമല്ല.

മഞ്ഞുരുവന്നതുപോലെ മഴ ചാറി. കുന്നിൻപുറത്തുനിന്നും കൈകൾ ആഞ്ഞുവീശി ഇറങ്ങിവന്ന കാററ് നെൽപ്പാടങ്ങളിലൂടെ അലഞ്ഞുതിരിഞ്ഞു. ഞാൻ യാത്ര പറയേണ്ട സമയമായിരിക്കുന്നു. വഴക്കലുള്ള നടവരമ്പുകൾ നടന്നുപോകേണ്ടിയിരിക്കുന്നു. സൂര്യയുടെ കവിളിൽ തട്ടി ഞാൻ പതുക്കെ ചോദിച്ചു: ഞാൻ പോകട്ടേ?

അവൾ തല ചെരിച്ചു ചുണ്ടുകൾ കൂപ്പിച്ച് എന്റെ നേരെ വിഷാദത്തിന്റെ മങ്ങലേററ കണ്ണുകൾ വിടർത്തി. ഞാൻ കുനിഞ്ഞുനിന്നു മുഖംകൊടുത്തു. പെട്ടെന്നു, വാതിൽപ്പടിയിൽനിന്നും അവളുടെ അമ്മ ഓടിവന്നു.

സൂര്യ, വേണ്ടട്ടൊ—

വീർപ്പടക്കി, എന്റെ നേരെ ശാന്തമായി നോക്കി, തുടർന്നു:

യാത്ര പറഞ്ഞു പോകുന്നവർക്കുള്ളതാണ്—ഇനിയും വരുല്ലോ.

ഇനി എന്നാണ്? ഞാൻ എന്നോടു തന്നെ ചോദിക്കുന്നു. അതും ഒരു പഴയ ചോദ്യമാണ്.

സിമൻറുപടവുകൾ കയറിയിറങ്ങവേ, ശ്രീമതി ജോർജ് ഒരു പഴയകഥ അനുസ്മരിച്ചു. ഇന്നു, ഞങ്ങൾക്കൊരു സംസാരവിഷയം. ഞങ്ങൾക്കെല്ലാവർക്കും മുമ്പേ നഗരത്തിൽനിന്നും ജീവിതത്തിൽനിന്നും വിട പറഞ്ഞുപോയ സൂസൻമാത്യു. അവർ ഞങ്ങളുടെ അയൽവാസിയായിരുന്നു. അക്കോലയിൽ നിന്നാണ് അവർ സ്ഥലംമാറിവന്നത്. മഹാരാഷ്ട്രയിലെ ഗ്രാമങ്ങളിലും പട്ടണങ്ങളിലും അവർ ജീവിതം ഹോമിച്ചു. ഒരിടത്തുനിന്നും മറെറാരിടത്തേക്കു പറിച്ചുനട്ടുകൊണ്ടുള്ള ജീവിതത്തിൽ, എങ്ങും വേരോടാതെയുള്ള അനാഥത്വത്തിൽ, ആ സ്ത്രീ ആത്മസംതൃപ്തി കണ്ടെത്തിയിരുന്നു. ആലംബഹീനമായ ഒരു മനസ്സ് അവരെ നയിച്ചുകൊണ്ടുപോയ വഴികളെയോർക്കുമ്പോൾ, ചവിട്ടിയരഞ്ഞുപോയ ഒരാത്മാവിന്റെ തേങ്ങലുകൾ എന്നെവന്നു പൊതിയുന്നു. സ്നേഹം ഒരു ശക്തിയാണ്; രക്ഷകനാണ്. പ്രതീക്ഷകളെയണിയിക്കുന്ന കിരീടവും. ഇതൊന്നും നേടാനൊത്തില്ലെങ്കിൽ, മനസ്സെന്നപോലെ ശരീരവും ഈ ജീവിതവും അനാഥമായിത്തീരും, അല്ലേ? അവർ എന്നോടു ചോദിച്ചു. തൃഷ്ണയുടെ പൂക്കൾ അവർക്കുചുററും ഒരു പ്രഭാവലയമായി വിടർന്നുവികസിച്ചുനിന്നിരുന്നു. അതിന്റെ ഇതളുകളെല്ലാം പിച്ചിച്ചീന്തി വലിച്ചെറിയുന്നതും ഞാൻ കണ്ടിരുന്നു. പ്രതിവിധിയില്ലാത്ത ഒരു തീരാവ്യാധിയായിരുന്നു ജീവിതം ആ സ്ത്രീക്ക്. ബോംബെയിലെ ഭ്രാന്തമായ ആൾക്കൂട്ടത്തിൽ, ചലനാത്മകമായ ജീവിതത്തിന്റെ സങ്കീർണ്ണ വൃത്തത്തിൽ, സ്വയം നിയന്ത്രിക്കാനാകാത്തവിധം ഇഴുകിച്ചേർന്ന് ആശ്വാസം കണ്ടെത്താമെന്ന് അവർ വ്യാമോഹിച്ചു. പക്ഷേ, ആൾക്കൂട്ടത്തിൽ ഒരു പൊങ്ങുതടിയിൽ ഒഴുകുമ്പോഴാണല്ലോ ഏകാന്തതയുടെ ഭാരമറിയുന്നത്? ഒററപ്പെട്ട ജീവിതത്തിന്റെ മുള്ളുകൾ ഉടക്കിനിന്നിരുന്ന മന്ദഹാസത്തിൽ അവർ ചോദ്യങ്ങൾ ഒളിപ്പിച്ചു. പുറത്ത്, ഒഴിവുദിനത്തിന്റെ ശബളിമയാർന്ന ജനപ്രവാഹം തെരുവീഥികളെ അലങ്കരിക്കുന്നുണ്ടായിരുന്നു. ആ കാഴ്ച പകരുന്ന ജനൽ അവർ വലിച്ചടച്ചു.

ഓർമ്മകളുടെ ആകാശത്തുനിന്നും കണ്ണെടുത്തു ശ്രീമതി ജോർജ് ആത്മഗതമെന്നോണം ഉരുവിട്ടു. പാവം, മരിച്ചിട്ടും അവർ അനാഥയായി.

അതിലെന്തർത്ഥമിരിക്കുന്നു; ഞാൻ ചോദിച്ചു. അനാഥമായ മരണത്തിൽ ആ സ്ത്രീ സംതൃപ്തയായിരിക്കും.

ചില്ലുജനലിനപ്പുറത്തു രാവേറെച്ചെല്ലുന്നതുവരെ വെളിച്ചം മിന്നിയിരുന്നു. കറുത്ത പുറംചട്ടയുള്ള പുസ്തകത്തിന്റെ താളുകളിലൂടെ ശാന്തമായ ഉറക്കത്തിന്റെ തീരങ്ങൾ അവർ തേടിയലഞ്ഞു. മനസ്സിൽ കരിശ്ശുകൾ ഏററുവാങ്ങി. ചോരപൊടിയുന്ന ആത്മാവിന്റെ പിടച്ചിൽ എത്ര നാൾ സഹിക്കാനാകും. ഒരുദിവസം അവർ ഞങ്ങളിൽനിന്നും മൗനമായി വിട പറഞ്ഞു. രാത്രി പത്തരമണിക്കു വി.ററി.യിലെ ഒമ്പതാം നമ്പർ പ്ലാററ്ഫോമിൽ നിന്നും പുറപ്പെടുന്ന ബുസ്വാൾ എക്സ്പ്രസ്സിന്റെ ലേഡീസ് കംപാർട്ടുമെൻറിൽ കണ്ണടച്ചിരുന്നു. സഹയാത്രികർ ബർത്ത് ശരിപ്പെടുത്താനായി തട്ടിവിളിച്ചപ്പോൾ അവർ ആ അപരിചിതരുടെ കൈകളിലേക്ക് എല്ലാം സമർപ്പിക്കുകയാണെന്നോണം കുഴഞ്ഞുവീണു.

വെയിൽനാളങ്ങൾ, പൊടുന്നനെ, എവിടെക്കോ ഉൾവലിഞ്ഞു. ആകാശത്തു കറുത്ത തിരമാലകൾ ഉയർന്നുപൊങ്ങി. വൃക്ഷശാഖകളെ ഞെട്ടിവിറപ്പിച്ചുകൊണ്ട് ഒരു കാററ് കടന്നുപോയി. തണുപ്പിന്റെ സ്പർശം.

മഴപെയ്യുന്ന ലക്ഷണമാണ്. മഴത്തുള്ളികളേററാൽ ഈ ചുരം ഒരു രാക്ഷസിയായി മാറും. എന്നും അപകടങ്ങളുടെ വാർത്തകളാണ് ഞങ്ങൾ കേൾക്കാറുള്ളത്.

സാരിത്തുമ്പ് തോളിലൂടെ ചുററി, ശ്രീമതി ജോർജ് കറുത്തിരുണ്ട ആകാശത്തേക്കു നോക്കി; പിന്നീട് എന്റെ നേരെ തിരിഞ്ഞ് ഒരു പ്രതികരണം പ്രതീക്ഷിച്ചു. മൗനമായ ശാസനയും അപേക്ഷയും: പോകരുത്; അപകടമാണ്.

അപകടങ്ങളെന്നപോലെ മരണവും ആകസ്മികമാണ്. ജീവിതം മരണത്തിന്റെപേരിൽ ഒരു സമസ്യ എഴുതിവച്ചിട്ടുണ്ട്. എപ്പോൾ വേണമെങ്കിലും അതു പൂരിപ്പിക്കാം. ഓഫീസ്കെട്ടിടത്തിന്റെ മുകൾ നിലയിൽനിന്നും താഴേക്കു വലിച്ചെറിഞ്ഞാലും ഈ നിത്യഭാസുരമായ പ്രകൃതിയുടെ കൈകളിൽ സമർപ്പിച്ചാലും അതു പൂരിതമാകും.

സിമൻറു പടവുകൾ അവസാനിക്കുന്നിടത്ത്, തുണിമില്ലുകളുടെ കൂററൻ പരസ്യബോർഡുകൾക്കു കീഴെ ജോർജ് ഞങ്ങളെ കാത്തുനിന്നു. നിരത്തിന്റെ ഓരംപററി നിന്നിരുന്ന യാത്രക്കാരുടെ മുഖങ്ങളിലെല്ലാം അമ്പരപ്പും ആകാംക്ഷയും നിഴൽവീശിയിരുന്നു. അവരൊക്കെ എന്തോ പിറുപിറുക്കുന്നു. ജോർജ്ജിന്റെ സ്വരം വല്ലാതെ പതറിയിരുന്നു.

എട്ടാം നമ്പർ വളവിൽ ഒരപകടം സംഭവിച്ചിട്ടുണ്ട്. അതാണ് ബസ് വരാൻ താമസിക്കുന്നത്. മഴയുംകൂടി പെയ്യുകയാണെങ്കിൽ...

നടക്കത്തിൽനിന്നും തെറിച്ചുവീണതുപോലെ സ്മിതയും ശ്രീമതി ജോർജ്ജും



ഞങ്ങൾക്കു ചുററും നിന്നു. അവരൊക്കെ എന്നെ, ഞാനിഷ്ടപ്പെടാത്ത ഭാവങ്ങളുമായി നോക്കുന്നു. ബേണിയൻ വൃക്ഷങ്ങൾക്കു മുകളിൽ തൂങ്ങിക്കിടക്കുന്ന, കനത്ത മഴയെ പേറിയ, ആകാശം ഞാൻ കാണുന്നുണ്ട്. മഴ പെയ്യും; ചുരത്തിന്റെ അംഗവടിവുകളെ നീരൊഴുക്കിൽ കുളിപ്പിച്ച് അവളെ രാക്ഷസിയാക്കി മാററും. അവൾ ഒന്നു ഞെട്ടിപ്പിടഞ്ഞാൽ, മഴഗന്ധത്തിൽ ഉന്മത്തയായി കാൽച്ചിലമ്പുകളുടെ സംഗീതമാലപിച്ചാൽ...

എങ്കിലും എനിക്കു പോകണം. നഗരം എന്നെ വിളിക്കുന്നു. ആ സാമീപ്യത്താൽ മാത്രം ചൈതന്യമാർജ്ജിക്കുന്ന അഹംബോധമാണ് എനിക്കുള്ളത്.

ലോനവാലയിൽ നിന്നും വരുന്ന ബസ്സുകളാണിവിടെ നിറുത്തുക. നഗരത്തിലെ വൻകിട കമ്പനികളുടെ അതിഥിമന്ദിരങ്ങളും കുബേരന്മാരുടെ സുഖവാസഗൃഹങ്ങളും നിരന്നു കിടക്കുന്ന ചുരങ്ങൾക്കിടയിലെ സമതലപ്രദേശം. നഗരത്തിൽനിന്നുള്ള രക്ഷാകേന്ദ്രം.

മണ്ണും പൊടിയും പുരണ്ടു വികൃതരൂപമായ ഒരു ബസ് ഓടിക്കിതച്ചുവന്നു. ഗ്രാമങ്ങളിൽനിന്നും നഗരത്തിലേക്ക് ആശ്രയവും അഭയവും തേടിപ്പോകുന്ന ഗ്രാമീണരെക്കൊണ്ടു ബസ് നിറഞ്ഞിരുന്നു. ഏതോ യാത്രക്കാരന്റെ കൈയിലിരുന്ന ട്രാൻസിസ്റ്റർ പഴയൊരു ഹിന്ദിഗാനം മൂളുന്നുണ്ടായിരുന്നു. എല്ലാം മറന്നു വീണ്ടും ഒരിക്കൽക്കൂടി നമുക്കൊന്നിച്ച് ആ പഴയ നാളുകളിലേക്കു തിരിച്ചുപോകാം...കാലത്തിന്റെ മേച്ചിൽപ്പുറങ്ങളിൽ വീണ്ടും സ്വപ്നങ്ങളുടെ തണലുകളിൽ വിശ്രമിക്കാം...

സ്മിതയെ തോളിലെടുത്തു ജോർജ് കമ്പിയഴികൾക്കടുത്തുവന്നുനിന്നു. മനസ്സു പിടഞ്ഞു. യാത്രയയക്കാനോ സ്വീകരിക്കാനോ ആരുമില്ലാത്ത ഒരിടത്തേക്കാണല്ലോ ഞാൻ പോകുന്നത്. സ്മിതയെ നോക്കി; ജീവിതത്തിന്റെ കളങ്കം പുരളാത്ത മന്ദഹാസം ഞാൻ മനസ്സിൽ ഏററുവാങ്ങി. അവൾ കൈവീശി. പെട്ടെന്ന്, ഏതോ ഉൾപ്രേരണയാലെന്നോണം ചുണ്ടുകൾ കൂർപ്പിച്ച് എന്റെ നെററിയെ ലക്ഷ്യമാക്കി കമ്പിയഴികൾക്കിടയിലൂടെ മുഖം തന്നു.

ഓർമ്മകൾ ചിറകുകുടഞ്ഞു. വിദൂരതയിൽനിന്നും ആ നേർത്ത സ്വരം ആഞ്ഞുവീശിവന്നു: സൂര്യ, വേണ്ടട്ടൊ...യാത്ര പറഞ്ഞുപോകുന്നവർക്കുള്ളതാണ്...ഇനിയും വരുല്ലൊ...

ആ കുരുന്നുകവിളിൽത്തട്ടി ഞാൻ പറഞ്ഞു: ഞാൻ ഇനിയും വരും.

നീലമലകൾക്കുതാഴെ, വൃക്ഷനിരകൾ നിഗൂഢമാക്കിയ വഴിയോരത്തുനിന്നും, യാത്രാമംഗളം നേരുന്ന കൈവിരലുകളുടെ ചലനം കൺമുന്നിൽനിന്നും മറഞ്ഞു. ബസ്സിന്റെ ജനലുകളിലൂടെ വേഗത്തിൽ ഓടിമറയുന്ന ദൃശ്യങ്ങളിലെല്ലാം ആ മുഖങ്ങൾ ഞാൻ കണ്ടു. കണ്ണു ചിമ്മിയടച്ചു.

സുധാകരൻ ആഹ്ലാദചിത്തനായിരുന്നു അന്ന്. കംപാർട്ടുമെൻറിലെ ജനലരികിലെ സീററിലിരുന്ന് അവൻ വാതോരാതെ സംസാരിച്ചു. വർഷങ്ങളോളം ജീവിതം കെട്ടുപിണഞ്ഞു കിടന്ന നഗരത്തിൽനിന്നും വിടപറയുന്ന നേരിയ വേദനപോലും അവന്റെ മുഖത്തു കണ്ടില്ല. കുറച്ചു പുസ്തകങ്ങളും മാഗസിനുകളും ഞാനവനു സമ്മാനിച്ചു. യാത്രയിലുടനീളം അവൻ നഗരത്തെ വിസ്മരിക്കട്ടെ. ഞാൻ ജനലഴി പിടിച്ചുനിന്നു. റെയിൽനിരകൾക്കപ്പുറത്ത്, ഭീമാകാരമായ കെട്ടിടങ്ങളുടെ തടവിൽ കിടന്നലറുന്ന, ഇരമ്പിയാർക്കുന്ന, നഗരം എന്റെ ഉപബോധങ്ങളിലേക്കു ലഹരിയായി നുരഞ്ഞു കയറിക്കൊണ്ടിരിക്കുന്നതു ഞാനറിഞ്ഞു. ജനലക്ഷങ്ങൾ കൃമികളെപ്പോലെ നുരഞ്ഞുനീങ്ങുന്ന, ഒരിടത്തും ചെന്നെത്താത്ത തെരുവീഥികൾ എനിക്കു ചുററും വലയം സൃഷ്ടിക്കുന്നതും ഞാനറിഞ്ഞു. യാത്രക്കാർക്കും യാത്ര പറയാൻ വന്നവർക്കും ഇടയിലെ തള്ളലിൽപ്പെട്ടു ഞാൻ പലപ്പോഴും സ്ഥാനം തെററി.

മുഖം നിറയെ ചിരിച്ചുകൊണ്ടു സുധാകരൻ എന്നോടു ചോദിച്ചു:

നീ എന്നാണു രക്ഷപ്പെടുന്നത്?

ഞാൻ വെറുതെ ആൾത്തിരക്കുനോക്കിനിന്നു. എന്റെ അന്തരംഗം ശൂന്യമായിരുന്നു. പറയാൻ മറുപടികളൊന്നുമില്ല. ജീവിതത്തിന്റെ ശാലീനതയെ യാതനകളുടെ ചാട്ടവാറേൽപ്പിച്ചു മുറിപ്പെടുത്തുന്ന, അടുത്ത നിമിഷം തന്നെ സ്വന്തം മാറോടുചേർത്തു പുണരുന്ന ഈ നഗരം ഒരാശ്വാസമാണ്; ആത്മാഹുതി ചെയ്യുന്നതുപോലെ.

നീങ്ങിക്കൊണ്ടിരുന്ന ട്രെയിനിലിരുന്നു സുധാകരൻ കൈവീശി. വിടപറയുന്ന ശൂന്യത എന്നെനോക്കി പല്ലിളിച്ചു. എല്ലാവരും യാത്രയാവുകയാണ്, യാത്ര അയയ്ക്കാൻ ആരും അവശേഷിക്കാത്തവിധം. ട്രെയിനകന്നുപോയിട്ടും ഒന്നും കാണാനില്ലാഞ്ഞിട്ടും ഞാൻ ദൂരെ റെയിൽപ്പാളങ്ങളുതിർക്കുന്ന ശൂന്യതയിൽ നോക്കിനിന്നു. പിന്നെ, ആൾത്തിരക്കിലൂടെ ഒഴുകിനീങ്ങി പുറത്തുകടന്നു. ഉച്ചവെയിലിൽകിടന്നു പുളയുന്ന നഗരത്തിന്റെ കൈകളിൽ ചെന്നുവീണു.

നീ എന്നാണ് രക്ഷപ്പെടുന്നത്?

തുരാതുരാ ഷട്ടർ വലിച്ചിടുന്ന ശബ്ദം കേട്ടു ഞാൻ ഞെട്ടിയുണർന്നു. പുറത്തു മഴ പെയ്യുന്നുണ്ടായിരുന്നു. നീലമലകളെല്ലാം ഒന്നിളകിനിന്നതുപോലെ. കാട്ടാനകളെപ്പോലെ മേയുന്ന മഴക്കാറുകൾ താഴ്വരകളിറങ്ങിവരുന്നു. അന്ധകാരത്തിന്റെ ജ്വലനംപോലെ മഴ. ഭൂമിയുടെ ഗർത്തങ്ങൾക്കരികിലൂടെ ആകാശത്തിന്റെ ഉത്തുംഗതയിലേക്ക് ബസ് ഇഴഞ്ഞുകയറിക്കൊണ്ടിരുന്നു. പുറത്ത് ഒന്നും കാണാമായിരുന്നില്ല. കണ്ണുകളിലേക്കു പതുക്കെപ്പതുക്കെ പടർന്നു കയറുന്ന ഇരുട്ട്. കാതുകളിൽ വററിത്തീരുന്ന ശബ്ദം. പ്രജ്ഞയെ മയക്കത്തിലാഴ്ത്തുന്ന എന്തോ ഒരു...ഒരു...

●

## എന്താണ് പ്രതിഭാസ വിജ്ഞാനീയം

(27–ാം പേജിൽ നിന്നു തുടർച്ച)

ഉണ്ടെന്ന് എഴുതുന്നതുപോലെ ബാഹ്യവും, നിരുപദ്രവവും, ഏറക്കുറെ അർത്ഥശൂന്യവുമായ ഒരു വ്യവസായമാണ്. ആ പ്രസ്താവത്തിന് ഒരു പരിമിതമണ്ഡലത്തിലുള്ള അർത്ഥമേ ഉള്ളൂ. സി. വി. യുടെ കൃതികളിൽ എല്ലാംകൂടി പ്രകാശിക്കുന്ന ഒരു സ്വത്വം സി. വി. ക്കുണ്ട്. അതായിരിക്കണം നിരൂപകന് ലക്ഷ്യം. അതുപോലെ സി. വി. യുടെ കൃതികൾക്ക് ഒരന്തഃസത്തയുണ്ട്; ഓരോ കൃതിയിലൂടെയും പ്രകാശിക്കുന്ന ഒരു എസ്സൻസ്. അതു നിരൂപകന് അനുധാവനം ചെയ്യാൻ കഴിയേണ്ടതാണ്. അതു് അനാവരണം ചെയ്യുന്നതിനുള്ള കഴിവാകട്ടെ അന്തർദൃഷ്ടിക്കാണ് ഉള്ളത്. മുൻ ധാരണകളുടെ അളവുകോൽകൊണ്ട് കൃതിയെ അളന്നു വിലയിരുത്തുന്ന രീതിയിൽ നിന്ന് ഏറെ മാറിയതാണ് ഈ രീതി എന്നുള്ള കാര്യത്തിലും സംശയം വേണ്ട.

---

(1) ഇന്ത്യയിലെ നൈയായികന്മാരുടെ 'ഗോത്വം' തുടങ്ങിയ ജാതിയെ ഇവിടെ ഓർമ്മിക്കുക.

(2) Sciences of experiences are seiences of "fact The acts of cognition which underlie our experiencing posit the Real in individual form, posit it as having spatio-temporal existence, as something existing in this time-spot having this particular duration of its own and a real content which, in its essence could just as well have been present in any other time-spot···Individual Being of every kind is, so to speak generally "accidental." It is so and so, but essentially it could be other than it is. Edmund Husserl. Ideas. SECTION 1

(3) Essence is the correlate of pure-consciousness—Husserl.

(4) Consciousness is always consciousness of something—Husserl.

(5) യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ (ഏതുയാഥാർത്ഥ്യത്തിൽനിന്ന് വാക്കുകളും മനസ്സും പിന്വാങ്ങുന്നു എന്ന് സത്-ചിത്-സത്യത്തെപ്പററി ഉപനിഷത്തുകൾ വർണ്ണിക്കുന്നതു് ഇവിടെ സ്മരിക്കാം.)

(6) കവിതയിലെ ഡി എൻ. എ. കലാകൗമുദി 1982



സേർച്ച് വാറൻറൊന്നുമല്ല. നിങ്ങളെ അവർ, കള്ളപ്പണം പുറത്താക്കാനുള്ള കമ്മിററിയുടെ തലവനായിരിക്കുകയാണ്.

കഥ

# ഞായറാഴ്ച മഴപെയ്യുകയായിരുന്നു

## പി. എഫ്. മാത്യൂസ്

ഇരുട്ട പതിഞ്ഞുകൂടിയ നിശ്ശബ്ദമായ മുറി. അഴികളില്ലാത്ത ജനലരികിൽ ഒരു ചാരുകസേരയിൽ അയാൾ കിടന്നു. അന്തരീക്ഷത്തിലെ അഗാധമായ ശാന്തത ശ്വസിച്ച് സ്വസ്ഥനാകുവാൻ അയാൾ ശ്രമിച്ചു.

ജനലിന് അഴികൾ പാടില്ലെന്നു പറഞ്ഞതു് നിർമ്മലയാണ്. ജനലഴികളെ അവൾ വെറുത്തിരുന്നു.

പ്രകാശം വീഴാത്ത മുറിയിൽ മേശപ്പുറത്ത് നിർമ്മല നീളമുള്ള മെഴുകുതിരിക്കാലുകളും മെഴുകുതിരികളും ഒരുക്കിവച്ചു.

ജനലിന്റെ ചില്ലുപാളിയിലൂടെ അന്തിച്ചുവപ്പ് കടന്നുവരുന്നു. ശവസംസ്കാരം കുറച്ചുകൂടി വൈകി നടത്തിയാൽ മതിയായിരുന്നു എന്ന് അയാൾക്കപ്പോൾ തോന്നി. അയാളുടെതന്നെ നിർബ്ബന്ധം മൂലമാണ് നേരത്തേ സംസ്കാരകർമ്മം നടത്തിയതു്. ആളുകളുടെ സാന്നിദ്ധ്യവും ഉററവരുടെ നിലവിളിയും അയാളുടെ സ്വസ്ഥത നഷ്ടപ്പെടുത്തിയിരുന്നു. എന്നാൽ ഇപ്പോഴയാൾക്ക് അപാരമായ ഏകാന്തത തോന്നി. ജാലകത്തിലൂടെ വാർദ്ധക്യരശ്മികൾ ആശ്ലേഷിക്കുന്നതുപോലെ അനുഭവപ്പെട്ടു. അറുപതു കഴിഞ്ഞിട്ടും കുട്ടിത്തം വിട്ടുമാറുന്നില്ല. ഒരിക്കലും വൃദ്ധനാവില്ലെന്നും മരിക്കില്ലെന്നും മററും ഉരുവിടുന്ന ഒരു ശിശു മനസ്സിലുണർന്നുകിടക്കുന്നു.

ഞായറാഴ്ച, സന്ധ്യയ്ക്കുതന്നെ നല്ല മഴയുണ്ടായിരുന്നു. രാത്രി മഴ കടുത്തു. കിടക്കവിരിപ്പിൽ തണുപ്പും നനവും. തടിച്ച പുതപ്പുകൊണ്ട് അവളെ പുതപ്പിച്ചു കിടത്തിയിട്ട് കട്ടിലിനരികിൽ ചാരുകസേരയിൽ അയാളിരുന്നു. ഉയർന്ന നെററിത്തടവും നരവീണ മുടിയിഴകളും ശ്വാസോച്ഛ്വാസ ചലനങ്ങളും നോക്കിക്കൊണ്ടിരുന്നപ്പോൾ ആനന്ദമൂറുന്ന ദുഃഖം തോന്നി. അവളുടെ സ്വരം തീരെ ഉയരുന്നില്ലായിരുന്നു. ശ്വസിക്കാൻപോലും പ്രയാസപ്പെടുന്നുണ്ട്. എന്നിട്ടും അവൾ സംസാരിക്കാൻ ശ്രമിച്ചു.

–എബി, നല്ല മാതാവിന്റെ പാട്ട് എന്റെ കാതിൽ പാടണം.

നിശ്ശബ്ദതയിൽ ചെറിയ പതുക്കൻ സ്വരത്തിൽ അയാൾ പാടാൻ ശ്രമിച്ചു. പുറത്തു് മഴ നന്നായി പെയ്യുന്നുണ്ടായിരുന്നു.

മഴ കാണുന്നതും കേൾക്കുന്നതും നിർമ്മലയ്ക്ക് ആനന്ദകരമായിരുന്നു. മഴ പെയ്യുമ്പോൾ വാതിൽപ്പടിയിൽ നിശ്ശബ്ദമായ ചിരിയുമായി നിർമ്മല ഇരിക്കും. അവളുടെ മുഖം ചുവന്നു തുടുക്കും. കുട്ടികളെപ്പോലെ വിരലുകൾ ചെവികളിൽ തിരുകി മഴയുടെ സ്വരഭേദങ്ങളിൽ ലയിച്ചിരിക്കും.

–എബി...ഉണ്ണിക്കൃഷ്ണന് പഴയ ഒരു ഓടക്കുഴലുണ്ടായിരുന്ന കാര്യം ഞാൻ പറഞ്ഞിട്ടില്ലേ? അവൻ പാടുന്നതു കേൾക്കാൻ എനിക്കെന്തിഷ്ടമായിരുന്നു!

അവൾ മൂളിനോക്കി. ''ക്ഷീരസാഗര.. വിഹാര...അപരിമിത ഘോരപാതക...'' ചുമയും ശ്വാസം മുട്ടലും. പിന്നെ മഴയുടെ നിലയ്ക്കാത്ത ആരവം മാത്രം. അവളെ നോക്കിക്കൊണ്ടിരിക്കുമ്പോൾ നിസ്സഹായതയും മൃദുലതയും മനസ്സിൽ നിറയുന്നതായി അനുഭവപ്പെട്ടു. സാധാരണ സന്ധ്യകളിൽ യോഹന്നാന്റെ വെളിപാടുകളിൽ നിന്നുള്ള വരികൾ അയാൾ അവൾക്കു വായിച്ചു കേൾപ്പിച്ചുകൊടുക്കും. വാക്കുകളേക്കാൾ പ്രധാനം അവൾക്ക് അയാളുടെ സ്വരമായിരുന്നു.

എല്ലാ ഞായറാഴ്ച സന്ധ്യകളിലും സ്ഥിരമായ ചില വഴികളിലൂടെ ചുററിത്തിരിയണമെന്ന് നിർമ്മലയ്ക്ക് നിർബ്ബന്ധമാണ്. അമ്പലത്തിനരികിലുള്ള ആൽമരത്തിനു കീഴെ തറയിൽ അൽപനേരം ഇരിക്കണം. ചിലപ്പോൾ കൂടെ സതീശനുമുണ്ടാകും. ഇടയ്ക്കുയും അരയാലിലകളുടെ സ്വരവും ചെമ്പകത്തിന്റെ ഗന്ധവും നിറഞ്ഞ കാല്പനിക പ്രപഞ്ചം. അസ്തമയം കമിതാക്കളുടെ കാല്പനിക ലോകത്തിലേക്കുള്ള പുറംവാതിലാണ്. അസ്തമയത്തിന്റെ വാതിലുകൾ കടന്ന് അവർ അകത്തളത്തിലെത്തി.

കാമുകൻ കാമുകിയുടെ കണ്ണുകളിൽ നോക്കിയിരുന്നു. ഇടതൂർന്ന പീലികൾ. കീഴെ നേർത്ത ചുണ്ടുകൾ. നിന്റെ ഈ ചുണ്ടുകൾ എനിക്കു തരണം. അസ്തമയത്തിന്റെ ആശ്ലേഷത്തിൽ ഭംഗിയുള്ള ചുണ്ടുകളിൽ ചിറകുകൾ പൊടിച്ചുവന്നു. ഇളം നീല നിറം കലർന്ന ചിറകുകൾ ചുണ്ടുകളെ പറത്തിക്കൊണ്ട് ആകാശനീലയിൽ ലയിച്ചുചേർന്നു.

നക്ഷത്രങ്ങളില്ലാത്ത ആകാശത്തുനിന്ന് മഴ പെയ്തുകൊണ്ടേയിരുന്നു. മറെറാരു ശബ്ദവുമില്ല. അവിരാമമായ മഴമാത്രം. ഒരു കുഞ്ഞിന്റെ നിലവിളിയെങ്കിലും കേൾക്കാൻ അയാൾ ആശിച്ചുപോയി. അവൾ അതു് എത്രയധികം ആശിച്ചിരുന്നിരിക്കണം. പക്ഷേ, ഒരിക്കൽപ്പോലും ആവശ്യപ്പെട്ടില്ല. എബി, നമുക്കൊരു കുഞ്ഞിനെ വേണം എന്നു പറഞ്ഞിട്ടില്ല.

കുഞ്ഞുങ്ങളെ കാണുമ്പോൾ ഒരുകുല മുല്ലപ്പൂക്കളെയെന്നപോലെ വാത്സല്യത്തോടെ അവൾ നോക്കുന്നതു കണ്ടിട്ടുണ്ട്. അയാൾക്ക് കുട്ടികളെ വെറുക്കാൻ മാത്രമേ സാധിച്ചിരുന്നുള്ളൂ.

അലറി നിലവിളിക്കുന്ന കുഞ്ഞുങ്ങൾ ജനിച്ചുകൊണ്ടേയിരുന്നു. കുടിക്കാൻ മുലപ്പാലോ ശുദ്ധജലമോ പോലുമില്ലാതെ ഫാക്ടറിപ്പുകയും വിദ്വേഷവും ശ്വസിച്ചു വളർന്ന കുഞ്ഞുങ്ങൾ മണ്ണിലടിഞ്ഞുചേർന്നു. ദീർഘകാലത്തെ മഴയ്ക്കുശേഷം ഭൂമിയുടെ ഉറവകളിൽനിന്ന് പതുക്കൻ തൊലിയുള്ള തവളകൾ ജനിച്ചുവീണു. അർദ്ധരാത്രികളിൽ അവ മനുഷ്യജന്മത്തെക്കുറിച്ചോർത്തുകൊണ്ടു വിലപിച്ചു.

ഒരിക്കൽ ചോദിച്ചതാണ്, എന്തോർത്തുകൊണ്ടാണ് അപ്പൻ ഒമ്പതുമക്കളെ ജനിപ്പിച്ചതെന്ന്. ഓരോ ക്ലാസ്സുകയററത്തിനും അമ്മയുടെ ദയനീയമായ മുഖവും അലറി നിലവിളിക്കുന്ന വികൃതരായ കുട്ടികളെയുമാണ് കണികണ്ടതു്.

അർദ്ധരാത്രിയിൽ ഉറക്കം വരാതെ തിരിഞ്ഞു മറിയുന്ന ബാലൻ. വിശപ്പിന്റെ നാളുകളിൽ കുഞ്ഞുങ്ങൾ ജനിച്ചുകൊണ്ടേയിരുന്നു.

ജനലഴികൾക്കപ്പുറം വൈദികൻ, വലിയൊരു തൊട്ടിയിൽ നിന്ന് ജലം കോരി ഒരു കുഞ്ഞിന്റെ നെറുകയിൽ തളിക്കുന്നു.

സിമിത്തേരിയിലെ പുല്ലുകളിൽ മഞ്ഞുപൊടിഞ്ഞുനിന്നു. അനുഭൂതി തരുന്ന സിമിത്തേരിയുടെ സൗന്ദര്യം. എട്ടാമത്തെ കുഞ്ഞിനെ കുഴിയിലാഴ്ത്തിയപ്പോൾ ഒരുപിടിമണ്ണ് കിള്ളിയിട്ടു. ആ കുഞ്ഞിനോടുമാത്രമേ വാത്സല്യം തോന്നിയിരുന്നുള്ളൂ. ഒരു നല്ല ഓർമ്മ. വെളുത്തു് നീണ്ട അങ്കിയും ചിറകുകളും ധരിച്ച ശിശുവിനെ കിടത്തിയ ശവമഞ്ചം കുഴിയിലാലാഴ്ത്തുന്നു. ഇളം പച്ചനിറമുള്ള പുല്ലുകൾക്കിടയിൽ വെളുത്ത സിമിത്തേരിപ്പൂക്കൾ.

ചുവന്ന പൂക്കളുടെ കൂട്ടം. മറപ്പുരയ്ക്കുചുററുമുള്ള വേലിപ്പത്തലുകളിൽ ചെമ്പരത്തിപ്പൂക്കൾ നിറഞ്ഞുനിന്നു. വേലിക്കെട്ടിനകത്തു് ഒരു കരിങ്കല്ലും നനഞ്ഞ മണ്ണും മൂത്രഗന്ധവും. പേടിയായിരുന്നു. വിറയ്ക്കുന്നുമുണ്ട്. സുമ ശരീരത്തിൽ അള്ളിപ്പിടിച്ചിട്ടുണ്ട്. അവളുടെ ചുണ്ടിൽനിന്ന് രക്തം പൊടിഞ്ഞിട്ടും വിട്ടില്ല.

എല്ലാ രാത്രികളിലും മറപ്പുരയിൽ സുമക്കുട്ടിക്ക് അയാൾ കൂട്ടുപോയി. പത്താം ക്ലാസ്സിൽ പഠിച്ചുകൊണ്ടിരിക്കുകയായിരുന്നു. അവൾ ആറിലും. എല്ലാം കഴിയുമ്പോൾ വേദന തോന്നുമായിരുന്നു. പാവം അവൾ കൊച്ചു കുട്ടിയല്ലേ. ഈ കാര്യങ്ങളൊന്നും അറിഞ്ഞിട്ടില്ലാതിരുന്ന അയാളുടെ അമ്മായി അയാളെ വളരെയധികം സ്നേഹിച്ചിരുന്നു. സുമക്കുട്ടിയുടെ തുടയിൽ കിള്ളിപൊട്ടിച്ചിട്ടും അവൾ അമ്മായിയെ അറിയിച്ചില്ല. എന്നും രാത്രി അവൾ മുറിയിലേക്കു വരുമായിരുന്നു. രാത്രിയിൽ ശ്വാസംമുട്ടുന്നതുവരെ നിറുത്താതെ ഉമ്മവച്ചു. ഒരു മകനെ എന്നപോലെ അയാളുടെ മുടിയിഴകളിൽ വിരലോടിച്ചു. എല്ലാ ഞായറാഴ്ച പ്രഭാതങ്ങളിലും ഒരുമിച്ചു പള്ളിയിൽ പോയി. വെളുത്ത ഉടുപ്പുകളുടെയും ആദികുർബ്ബാന കൈക്കൊള്ളപ്പാടിന്റേയും ചിറകുകളുടേയും ലോകം.

അതേ സതീശാ...എനിക്കു് സുമയെ കൊന്നുകളയാനാണു തോന്നുന്നതു്.

വൃത്തിയുള്ള ഒരു മേശപ്പുറത്തു് കുപ്പിയും ഗ്ലാസ്സുകളും. സതീശന്റെ സിഗരററിനററത്തു് ചാരം വളർന്നുകൊണ്ടിരുന്നു.



സതീശൻ നിശ്ശബ്ദനാണ്. എന്നാൽ അയാൾക്ക് ദേഷ്യം സഹിക്കാനാവുന്നില്ലായിരുന്നു. ഉടുപുടവയില്ലാതെ ഉയർന്നുവരുന്ന പുഷ്ടമായ ശരീരം. അയൽവീട്ടിൽ പോകരുതെന്ന് അയാളവളോട് അനേകം തവണ പറഞ്ഞിട്ടുണ്ട്. രാജീവ് കട്ടിലിൽ നിന്ന് സാവകാശം എഴുന്നേററ് മുണ്ട് മുറുക്കിയുടുത്തു. സുമ നിസ്സംഗതയോടെ നോക്കിനിൽക്കുന്നു. പതിനഞ്ചിൽ അവൾ യുവതിയായിരിക്കുന്നു— നീ എന്താണ് സതീശാ, ഒന്നും പറയാത്തതു്. സുമ എന്റെ അമ്മായിയുടെ മകളല്ലേ? അവളുടെ കാര്യങ്ങൾ കുറേയൊക്കെ ഞാനും നോക്കേണ്ടതല്ലേ? അവൾ പിഴയാകുന്നതിലും നല്ലതു് മരിക്കുന്നതാണ്.

അരപ്പാവാടയിട്ട സുമക്കുട്ടി അതിരാവിലെ മുററമടിച്ചു വരുമ്പോൾ അയലത്തെ രാജീവ് വേലിക്കപ്പുറം നിന്ന് തറപ്പിച്ചു നോക്കുമായിരുന്നു.

—സതീശാ...നന്നായി മഴപെയ്തിരുന്ന ഒരുദിവസം. അമ്മായി വീട്ടിലില്ലായിരുന്നു.

ബോഗെൻ വില്ല പടർന്നു കിടക്കുന്ന വരാന്തയിൽ ഇരുട്ടും മഴയുടെ ശബ്ദവും മാത്രം. ഞാനന്ന് സുമക്കുട്ടിയുടെ മടിയിൽ മുഖമമർത്തി പൊട്ടിക്കരഞ്ഞു. എനിക്കു സഹിക്കാനാവുന്നില്ലായിരുന്നു. കരഞ്ഞു കരഞ്ഞ് ഞാനുറങ്ങിപ്പോയി. ഉണർന്നപ്പോൾ നനഞ്ഞ കൺപീലികളും, തുറന്ന മാറിടവും കാണപ്പെട്ടു. ഞാൻ കടിച്ചു മുറിവേല്പിച്ചിട്ടും എന്റെ സുമക്കുട്ടി എനിക്കെതിരെ ഒരു വാക്കുപോലും പറഞ്ഞില്ല.

മഴയ്ക്ക് അവസാനമില്ലായിരുന്നു. അയാൾ ജനൽപ്പാളികളെല്ലാം ചേർത്തടച്ചു. വെൻറിലേററുകൾ മറച്ചു. തണുപ്പ് പടർന്നുകയറുകയായിരുന്നു. മേശപ്പുറത്തെ വൃത്തിയുള്ള വെള്ള വിരിപ്പിനു മേലെ വെളിച്ചം തീരെക്കുറഞ്ഞ ഒരു ടേബിൾ ലാംപ്. ഇരുട്ട കൈയടക്കിയ മുറി. അവൾക്ക് തീരെ ശ്വാസം കിട്ടുന്നില്ലായിരുന്നു. ഞരക്കവും മൂളലും കേൾക്കാം. അയാൾ അവളുടെ നരച്ച മുടിയിഴകളിൽ കൈപ്പടം വച്ചു. അവൾ ബദ്ധപ്പെട്ട് കണ്ണുകൾ തുറന്ന് അയാളെ നോക്കി.

''സ്വർഗ്ഗത്തിൽ ഒരു വലിയ അടയാളം പ്രത്യക്ഷപ്പെട്ടു. സൂര്യൻ ഉടയാടയായും കാൽച്ചുവട്ടിൽ ചന്ദ്രനും ശിരസ്സിൽ പന്ത്രണ്ടു നക്ഷത്രങ്ങളുടെ കിരീടവും ധരിച്ച ഒരു സ്ത്രീ. അവൾ ഗർഭിണിയാണ്, പ്രസവവേദനകൊണ്ട് ഉറക്കെ നിലവിളിക്കുന്നു. അതവളുടെ പ്രസവനേരത്തെ ദാരുണമായ വേദനയാണ്. വേറൊരടയാളവും ആകാശത്തിൽ പ്രത്യക്ഷപ്പെട്ടു. ഭീമാകാരമായ ഒരു ചുവന്ന ഘോരനാഗം. അതിന് ഏഴു ശിരസ്സുകളും ശിരസ്സിൽ ഏഴു കിരീടങ്ങളും പത്തു കൊമ്പുകളുമുണ്ട്. അതിന്റെ വാലുകൊണ്ട് ആകാശത്തിലെ നക്ഷത്രങ്ങളിൽ മൂന്നിലൊരു ഭാഗം തൂത്തുകൂട്ടി ഭൂമിയിലേക്കെറിയുന്നു. പ്രസവിക്കാൻപോകുന്ന സ്ത്രീയുടെ മുമ്പിൽ പ്രസവിച്ചു വീഴുന്ന കുഞ്ഞിനെ വിഴുങ്ങുന്നതിനു തയ്യാറായി നാഗം വന്നുനിന്നു.'' *

നിർമ്മല ഒരുവരി കവിതയോ ഒരു ചിത്രമോ രചിച്ചിട്ടില്ല. പക്ഷേ അവൾ ഒരു കലാകാരന്റെ ആത്മവേദന മുഴവൻ അനുഭവിച്ചിട്ടുണ്ടെന്ന് സതീശൻ പറഞ്ഞു. നിർമ്മലയെ അറിയാനാവുന്നില്ല. സതീശന്റെ ചിത്രങ്ങൾ പലതും നിർമ്മലയുടെ ഇഷ്ടപ്രകാരം വാങ്ങിയതാണ്. ഇരുതലയുള്ള കുതിരയുടെ ചിത്രം പ്രത്യേകിച്ച്. പിന്നെ ആങ്ങളയുടെ ഓടക്കുഴലിനെക്കുറിച്ച് ഇടയ്ക്കു സംസാരിക്കും. ഉണ്ണിക്കൃഷ്ണന്റെ ഓടക്കുഴലും പഴയ നാലുകെട്ടും തുളസിത്തറയും തത്തക്കൂടും ഉപേക്ഷിച്ചിട്ടുപോരുമ്പോൾ നിർമ്മലയ്ക്ക് ഇരുപത്തിയഞ്ചു വയസ്സുണ്ടായിരുന്നു. പാകത നിറഞ്ഞ മേൽപ്പരപ്പിൽ കുട്ടിത്തം കടന്നു വരാറുണ്ടായിരുന്നു. അയാൾ അവളേക്കാൾ രണ്ടുവയസ്സിന് ഇളയതാണ്, അസ്വസ്ഥതയും ഗൗരവവും നിറഞ്ഞ മെലിഞ്ഞ ഒരു യുവാവ്.

സതീശാ, ഒരു ദിവസം വീടിന്റെ മുററത്തു് ഒരു ചെടി വളർന്നുയർന്നു. അതിന്റെ കോണുകളിൽ ഭംഗിയും പൂഞ്ഞതയുമുള്ള മുഴകൾ വിടർന്നുകൂമ്പി. പൂക്കളെപ്പോലെതന്നെ സ്ത്രൈണമായ മുലകൾ വിടരുന്ന വൃക്ഷം.

എബീ ചിലർ കവിത രചിക്കുന്നു. എന്നാൽ ചിലരുടെ ജീവിതം തന്നെ കവിതയാണ്.

വൃത്തിയായ മേശയിൽ കുപ്പിയും ഗ്ലാസ്സുകളും ഓജസ്സററ ഒരു നിശ്ചല ചിത്രത്തിലെപ്പോലെ. കടുത്ത നിറക്കൂട്ട്. കുപ്പിയുടെ കീഴെനിന്ന് നീണ്ടനിഴൽ വളർന്ന് മേശയിൽ പതിഞ്ഞുകിടക്കുന്നു. അയാൾ ഗ്ലാസ്സിൽനിന്ന് അല്പം കുടിച്ചു. സതീശൻ മറെറാരു സിഗരററു കത്തിച്ചുപുകയൂതി. നിർമ്മല ഒരു കവിതപോലും കുറിച്ചിട്ടില്ല. ജീവിതം കവിതയാകാറുണ്ടോ? ഇത്തരം കാര്യങ്ങളിൽ അയാൾക്കു വലിയ താല്പര്യമില്ലായിരുന്നു.

പടിപ്പുരയുടെ മുന്നിൽനിന്ന് യാത്രതുടങ്ങിയതാണ്. പറഞ്ഞുറപ്പിച്ചിരുന്നതുപോലെതന്നെ നിർമ്മല കാത്തുനിന്നിരുന്നു. നനവുള്ള പുൽപ്പരപ്പിനിടയിലൂടെ

(ശേഷം 47–ാം പേജിൽ)

നീണ്ടകഥ

# ദ്വാദശങ്ങളിലെ ഭ്രമണങ്ങൾ

## ജാതകം

### മൂന്ന്

കന്യാദാനത്തെ തുടർന്ന് ''ശേഷം'' (കുങ്കുമം) ചേർത്ത പച്ചരി വധൂവരന്മാരുടെ തലയിൽ എറിഞ്ഞു. അത് തലമുടിയുടെ ഉള്ളിലെല്ലാം കടന്നുകൂടിയിരുന്നു. (പിന്നീട് തലമുടി ചീകി ഇതെല്ലാം കളയാൻ പ്രയാസപ്പെട്ടപ്പോൾ അരി എറിഞ്ഞവരെ മഞ്ജു ശപിച്ചു—ഇത്രയധികം വലിച്ചെറിയേണ്ട കാര്യമുണ്ടോ? പേരിനുമാത്രം പോരേ?) പെണ്ണിനെക്കൊണ്ട് സപ്തപദിയെടുപ്പിക്കാൻ വാധ്യാർ പറഞ്ഞപ്പോഴും മഞ്ജു പേടിക്കാതിരുന്നില്ല.—ഇതെന്ത് ഗുൽമാലാണാവോ? പക്ഷേ, ഒന്നുമില്ല. ഏഴുപ്രാവശ്യം അടിവച്ചു നടക്കലാണ് സപ്തപദി.

കല്യാണം കഴിഞ്ഞ് മഞ്ജു ഭർത്താവിന്റെ കൂടെ യാത്രയായി. അന്ന് ലക്ഷ്മണപൈയ്ക്ക് മംഗലാപുരത്തായിരുന്നു ജോലി. അവിടെ ചെന്നഉടനെയാണ് ''മന്നമി'' (നവരാത്രി) ആഘോഷം ഉണ്ടായത്. ''മന്നമി''ക്ക് ലക്ഷ്മണപൈ മഞ്ജുവിനെ മൈസൂരിലേക്കു കൊണ്ടുപോയി കാഴ്ചകൾ കാണിച്ചു കൊടുത്തു. മൈസൂരിലെ ആനപിടിത്തം, ദീപാലങ്കാരങ്ങൾ മുതലായ കാഴ്ചകൾ വികസിച്ച കണ്ണുകളോടുകൂടി മഞ്ജു കണ്ടു. അന്നൊന്നും അവൾ ഹരിഷേണായിയെ ഓർമ്മിക്കാറുണ്ടായിരുന്നില്ല. പിന്നീട് കുറെനാൾ കഴിഞ്ഞ ശേഷമാണ് ഹരിയെ വീണ്ടും ഓർക്കാൻ തുടങ്ങിയത്.

ലക്ഷ്മണപൈ നല്ലവനായിരുന്നു. മുഖം കറുപ്പിച്ച് യാതൊന്നും ഡോക്ടർ അവളോട് സംസാരിക്കാറില്ല. അവൾക്ക് മോഹം തോന്നുന്നതെല്ലാം വാങ്ങിക്കൊടുക്കും. ചേലവേണോ? ഓ, ചേല തരാം. പുതിയ വള വേണോ? ഓ, പുതിയ പൊന്നുവളകൾ ഇതാ! എങ്കിൽ പിന്നെ ഭർത്താവിനോട് ഇത്രയും വൈരാഗ്യബുദ്ധി തോന്നാൻ കാരണമെന്തെന്ന് മഞ്ജുതന്നെ ചിലപ്പോൾ അദ്ഭുതപ്പെട്ടിട്ടുണ്ട്. തന്നേക്കാൾ അദ്ദേഹത്തിന് പ്രായം വളരെ കൂടുതലായതിനാൽ ആദ്യമാദ്യം മഞ്ജു തന്റെ ഉള്ളിലുള്ള വിരോധം മറച്ചുവയ്ക്കാൻ ശ്രമിച്ചു. പക്ഷേ, പിന്നീട് അത് ഒതുക്കാൻ കഴിയാതായിത്തീർന്നു.

ഇപ്പോൾ ഡോക്ടറുടെ ആഹാരം കഴിഞ്ഞ് ഏഴുന്നേററശേഷം മഞ്ജു ഊണു കഴിച്ചു. ഏടയും പതിവില്ലാത്തവണ്ണം വികാരങ്ങൾകൊണ്ട് നിറഞ്ഞിരുന്നതിനാൽ അവൾ ആഹാരം ശരിക്ക് കഴിച്ചില്ല.

ക്ഷോഭം വരുമ്പോൾ മഞ്ജു തനിക്ക് ഇഷ്ടപ്പെട്ട ഏതെങ്കിലും പുസ്തകം എടുത്ത് വായിക്കുകയാണു പതിവ്. മഞ്ചേശ്വർ ഗോവിന്ദപൈ എന്ന കവിയുടെ കർണ്ണാടക കൃതികൾ അവൾ ശേഖരിച്ചു വച്ചിരുന്നു. എട്ടുപത്തുകൊല്ലം തെക്കൻ കർണ്ണാടകത്തിൽ പല സ്ഥലത്തും ഡോക്ടർ ജോലി നോക്കിയിരുന്ന സമയത്ത് മഞ്ജു കർണ്ണാടകം പഠിക്കുകയും ചെയ്തിരുന്നു. ഇപ്പോൾ അവൾ ഗോവിന്ദപൈയുടെ ഒരു പുസ്തകം എടുത്ത് ഏടുകൾ മറിച്ചപ്പോൾ കിട്ടിയത് ''തായബാറാ'' എന്ന കവിതയാണ്. അമ്മയോട് വരാൻ പറയുന്ന ഈ പാട്ടിലെ വരികൾ വായിച്ചു.

മഞ്ജു പേജുകൾ മറിച്ചു. അപ്പോൾ കിട്ടിയത് ''ഗോൾഗൊത്ത''എന്ന കവിതയാണ്. അവർ അത് വായിച്ചു. യേശുക്രിസ്തുവിന്റെ അന്ത്യനാളുകൾ വിവരിക്കുന്ന കവിതയാണത്. മഞ്ജുവിന് ക്രിസ്തുമതത്തിലൊന്നും വിശ്വാസമില്ല. മംഗലാപുരത്ത് ഇരിക്കുമ്പോൾ പാതിരിമാരേയും കന്യാസ്ത്രീകളേയും കാണാറുണ്ട്. അവരെപ്പററി ബഹുമാനം തോന്നാറില്ല. എന്നാൽ ''ഗോൾഗൊത്ത'' വായിക്കുമ്പോൾ മനസ്സ് അലിയാറുണ്ട്. പാവം, യേശു! നിരപരാധിയായ അദ്ദേഹത്തെ കുരിശിന്മേൽ കയററി ആണിയടിച്ച് കൊന്നുകളഞ്ഞു. ഗോൾഗൊത്ത വായിച്ചപ്പോൾ മഞ്ജുവിന് താരയെ ഓർമ്മവന്നു. ആ കൊച്ചുപെണ്ണിനെ ഇപ്പോൾ എല്ലാവരുംകൂടി കുരിശിന്മേൽ കയററാൻ പോവുകയാണ്. മഞ്ജു ആലോചനാമഗ്നയായി വീണ്ടും പേജുകൾ മറിച്ചു. അപ്പോൾ ''വൈശാഖി''എന്ന തലക്കെട്ട് കണ്ടു. അത് ബുദ്ധന്റെ അവസാനദിവസങ്ങളെപ്പററിയുള്ള കവിതയാണ്. അഞ്ചാറു പാദങ്ങൾ വായിച്ച് വേറെ പുസ്തകം എടുത്തു. ''ഗിളിവിണ്ടു''എന്ന കവിതാസമാഹാരമാണ് അത്—''പറന്നുപോകുന്ന തത്തക്കൂട്ടങ്ങൾ'' നമ്മൾ എല്ലാരും അന്ത്യത്തിലേക്ക്, മരണത്തിലേക്ക്, പറന്നുപോകുന്ന പക്ഷികളാണെന്ന് മഞ്ജുവിന് ഈയിടെ തോന്നാൻ തുടങ്ങിയിട്ടുണ്ട്. അസംബന്ധം! തനിക്ക് ശരീരസുഖമില്ലെന്ന് ഡോക്ടർ പറയുന്നത് ശരിയാണോ?

വായിക്കാൻ മനസ്സു നിൽക്കുന്നില്ല. താരയുടെ കല്യാണം എങ്ങനെ തടയാം? നേരെ പോയി ഗോവിന്ദപൈയോടോ വിട്ടപ്പപൈയോടോ വിവരങ്ങൾ തുറന്നു പറഞ്ഞാലോ? അങ്ങനെ ചെയ്യാൻ ധൈര്യക്ഷയമൊന്നുമില്ല. പക്ഷേ, പ്രയോജനം ഉണ്ടാകുമോ എന്ന് മഞ്ജു സംശയിച്ചു. പ്രയോജനം ഉണ്ടാവില്ല. മഞ്ജുവിന് ''ചിന്നന്റെ ഉപദ്രവ''മാണെന്ന് ഭർത്താവ് പറയും. പെണ്ണുങ്ങൾക്ക് തീണ്ടാരി മാറാറായാൽ ശരീരത്തിനും മനസ്സിനും ചിലതരം അസ്വാസ്ഥ്യങ്ങൾ ഉണ്ടാവുമത്രെ. ''മെനോപോസ്'' എന്നാണ് ഈ ഘട്ടത്തിന് ഡോക്ടർ വിളിച്ച പേര്. മഞ്ജു, നിനക്ക് ഈയിടെ ശുണ്ഠി വളരെ വർദ്ധിച്ചിട്ടുണ്ട്. മെനോപോസിന്റെയാവണം ഇത്. മരുന്നു കഴിക്കണം—ഡോക്ടർ മുമ്പൊരു ദിവസം ഇങ്ങനെ പറയുകയുണ്ടായി.

താരയുടെ കല്യാണം തടയാൻ എന്തു വഴിയെന്ന് മഞ്ജു വീണ്ടും ആലോചിച്ചു. ഈ പെണ്ണ് ചാരിത്രവതിയല്ലെന്നും വേറെ രഹസ്യജാരൻ ഉണ്ടെന്നും ദിനകരന്റെ വീട്ടുകാരോട് ഏഷണി കൂട്ടിക്കൊടുത്താലോ? അത് നന്നല്ലെന്ന് മഞ്ജു വിചാരിച്ചു. എളുപ്പവുമല്ല. വിശ്വാസയോഗ്യന്മാരായ ആരെങ്കിലും അവരോട് പറഞ്ഞാൽ മാത്രമേ ഫലം ഉണ്ടാവുകയുള്ളൂ. അങ്ങനെയുള്ള സഹായിയെ എത്രതന്നെ ആലോചിച്ചിട്ടും മഞ്ജുവിന് പിടികിട്ടിയില്ല. വേറെ ഒരു വഴിയുള്ളത് താരയും വെങ്കിടേശ്വരനുംകൂടി ഒളിച്ചോടിപ്പോവലാണ്. താൻ ഇക്കാര്യത്തിൽ എന്തു സഹായം കൊടുക്കും? ഒന്നും കൊടുക്കാനില്ല. ഏറിയാൽ അവരെ അനുഗ്രഹിക്കാം. അല്ലെങ്കിൽ ഒളിച്ചോടി പോകാൻ പ്രോത്സാഹിപ്പിക്കാം. പക്ഷേ, അത് പരസ്യമായി ചെയ്യാൻ ബുദ്ധിമുട്ടുണ്ട്. ആളുകൾ അവൾക്ക് ഭ്രാന്താണെന്ന് പറഞ്ഞേക്കും! അമ്പതു വയസ്സായ ഒരുത്തി പിള്ളേരെ തെമ്മാടിത്തം കാണിക്കാൻ സഹായിച്ചുവെന്ന് നാട്ടുകാർ പറയും. മാത്രമല്ല, ഭാവിയിൽ താരയ്ക്ക് എന്തെങ്കിലും സംഭവിച്ചാൽ മഞ്ജു സമാധാനം പറയേണ്ടിവരും!

താരയുടെ ഈ കല്യാണം എങ്ങനെയെങ്കിലും തടയണം എന്നുതന്നെ മഞ്ജു തീർച്ചപ്പെടുത്തി. അത് താരയുടെ ജീവിതം രക്ഷിക്കാൻ മാത്രമല്ല, തന്റെ ഭർത്താവിനോട് പകപോക്കാൻ കിട്ടിയ അപൂർവ്വമായ ഒരു അവസരം ഉപയോഗിക്കലുമാണ്. വിവാഹം തടയാൻ എന്തുചെയ്യും? മഞ്ജു വീണ്ടും വീണ്ടും ആലോചിച്ചു. പെട്ടെന്ന് അവൾക്ക് ഒരു ബോധോദയം ഉണ്ടായി. കല്യാണം തടയാനുള്ള ഒരു മാർഗ്ഗം അവൾ കണ്ടുപിടിച്ചു. മഞ്ജു എഴുന്നേററ് ഉടുപ്പുമാററി പുറത്തേക്ക് നടന്നു.

മഞ്ജു നേരെ പോയത് തന്റെ ബാല്യകാലസുഹൃത്തായ മുത്തയുടെ അടുത്തേക്കാണ്. മുത്തയുടെ ശരിയായ നല്ലപേര് മുക്താഭായി എന്നത്രെ. അവരുടെ തള്ള എളുപ്പത്തിനുവേണ്ടി മുത്താ, മുത്താ എന്നു വിളിച്ചുപോന്നതാണ്. ജനത്തിനും എളുപ്പം തോന്നിയതുകൊണ്ട് മുത്താ എന്നുതന്നെ തുടർന്നുവിളിച്ചു. മുത്തയെ കല്യാണം കഴിച്ചത് അനന്തഭട്ടാണ്. അനന്തഭട്ടിന് തിരുമല ദേവസ്വം ആപ്പീസിൽ ഗുമസ്തന്റെ ജോലിയായിരുന്നു. കൂട്ടത്തിൽ രാവിലേയും വൈകുന്നേരവും അദ്ദേഹം ജ്യോതിഷംനോക്കിപ്പോന്നു. ഭട്ട് നല്ലൊരു ജ്യോതിഷി ആയിരുന്നു എന്നാണ് കേൾവി. കൊങ്ങിണികൾ മാത്രമല്ല എല്ലാ സമുദായങ്ങളിൽപെട്ടവരും ജ്യോതിഷകാര്യങ്ങളിൽ ഭട്ടിനെയാണ് സമീപിക്കാറുള്ളത്.

അനന്തഭട്ട് ജ്യോതിഷം പഠിച്ചത് പ്രസിദ്ധനായിരുന്ന വെററിലഭട്ടിന്റെ കീഴിലാണ്. വെററിലഭട്ടിന്റെ ശരിയായ പേര് എന്താണെന്ന് ആർക്കും അറിയില്ലായിരുന്നു. ആദ്യം വെററിലക്കച്ചവടക്കാരൻ ആയിരുന്നതുകൊണ്ട് എല്ലാവരും വെററിലഭട്ട് എന്ന് വിളിച്ചുപോന്നു. വെററിലഭട്ട് സംസ്കൃതത്തിലും ജ്യോതിഷത്തിലും മഹാ പണ്ഡിതനായിരുന്നു. കൊച്ചിമഹാരാജാവിന്റെ വകയായി അദ്ദേഹത്തിന് വീരശൃംഖല കിട്ടിയിട്ടുണ്ട്. വെററിലഭട്ടിന്റെ മകളാണ് മുത്ത. വിദ്യയോടുകൂടി വെററിലഭട്ട് തന്റെ മകളെ ശിഷ്യന് കല്യാണം കഴിച്ചുകൊടുക്കുകയും ചെയ്തു. ഭർത്താവ് ജ്യോതിഷം പഠിച്ചപ്പോൾ മുത്തയും അച്ഛന്റെകീഴിൽ ജ്യോതിഷം പഠിച്ചിരുന്നു. ഭർത്താവിനെപ്പോലെതന്നെ മുത്തയ്ക്കും ഈ കാര്യത്തിൽ വൈദഗ്ധ്യം ഉണ്ട്. എന്നുമാത്രമല്ല, എല്ലായ്പോഴും പരസ്പരം ആലോചിച്ചുകൊണ്ടാണ് അവർ കക്ഷികൾക്ക് ഉപദേശങ്ങൾ കൊടുക്കാറുള്ളത്.

അറുപത്തിയഞ്ചു വയസ്സായപ്പോൾ അനന്തഭട്ട് തിരുമല ദേവസ്വം ആപ്പീസിൽനിന്ന് ഉദ്യോഗം ഒഴിഞ്ഞു. പിന്നീട് മുഴുവൻസമയവും ജ്യോതിഷം നോക്കിക്കൊണ്ടുകഴിഞ്ഞുകൂടി. ആളുകൾക്ക് ആപത്തു വരുമ്പോൾ പ്രശ്നംവച്ചു നോക്കാനും കുട്ടികൾ ജനിക്കുമ്പോൾ ജാതകം എഴുതാനും കല്യാണാലോചന വരുമ്പോൾ വരന്റേയും വധുവിന്റേയും ജാതകപ്പൊരുത്തം നോക്കാനും ആണ് അനന്തഭട്ടിനെ ജനം സമീപിച്ചിരുന്നത്.

അനന്തഭട്ട്വീടിന്റെ ഉമ്മറത്തുള്ള തളത്തിൽ തെക്കേഭാഗത്ത് കിഴക്കോട്ട് മുഖം തിരിഞ്ഞ് ചമ്രം പിണഞ്ഞ് ഇരിക്കും. കക്ഷികൾ വന്ന് കടലാസുകൾ ഏല്പിക്കുന്നത് ഇടതുഭാഗത്തു വച്ചിട്ടുള്ള ഒരു മരപ്പെട്ടിയിൽ വാങ്ങിവയ്ക്കുകയും വന്നവരോട് അടുത്തയാഴ്ച വരാൻ നിർദ്ദേശിക്കുകയും ചെയ്യും. അതിനിടയിൽ കടലാസുകൾ നോക്കി കുറിമാനം എഴുതി മുത്തയെ ഏല്പിക്കും. ഭട്ട് എഴുതിയത് മുത്ത ഒന്നുകൂടി ഒത്തുനോക്കണമെന്നാണ് കരാറ്. മുത്ത അങ്ങനെ ചെയ്യാറുമുണ്ട്. കക്ഷികൾ പിറേറ ആഴ്ച വന്നാൽ മുത്ത കടലാസുകളും കുറിമാനവും കൊടുത്ത് ഫീസ് കണക്കു പറഞ്ഞ് വാങ്ങും.—ഇതാണ് പതിവ്. ഈ ദമ്പതികൾക്ക് രണ്ട് ആൺകുട്ടികൾ മാത്രമേയുള്ളൂ. ഏതെങ്കിലും ഒരാൾ ജ്യോതിഷം പഠിക്കണമെന്ന് അനന്തഭട്ടിന് ആഗ്രഹം ഉണ്ടായിരുന്നുവെങ്കിലും രണ്ടുപേരും കോളേജ്വിദ്യാഭ്യാസത്തിന് പോവുകയാണു ചെയ്തത്. ഇവർരണ്ടുപേരും ഇപ്പോൾ മണിപാൽ എന്ന സ്ഥലത്ത്ജോലിനോക്കുന്നു.

മഞ്ജു കയറിവരുന്നതു കണ്ടപ്പോൾ മുത്ത ഉത്സാഹത്തോടുകൂടി കൂട്ടുകാരിയെ ക്ഷണിച്ചിരുത്തി. രണ്ടുപേരും വെററില മുറുക്കി നാട്ടുവർത്തമാനങ്ങൾ പറഞ്ഞ ശേഷം മഞ്ജു സമയം പാഴാക്കാതെ വിഷയത്തിലേക്ക് കടന്നു. താരയുടെ കല്യാണം എങ്ങനെയെങ്കിലും തടയണം. പാവം, താര! ഈ കാര്യത്തെപ്പററി രണ്ടു കൂട്ടുകാരികളും തമ്മിൽ വിയോജിപ്പ് ഉണ്ടായില്ല. വധൂവരന്മാരുടെ ജാതകപ്പൊരുത്തം നോക്കാൻ ഇവിടെ കൊണ്ടുവന്ന് ഏല്പിച്ചിട്ടുണ്ടോ എന്ന് മഞ്ജു അന്വേഷിച്ചു. ജാതകങ്ങൾ കൊണ്ടുവന്ന് ഭട്ടിനെ ഏല്പിച്ചിട്ടുണ്ടാവാം എന്നും ഇന്നലെ കുട്ടിയുടെ അച്ഛനായ ഗോവിന്ദപൈ വന്നു പോകുന്നത് കണ്ടുവെന്നും മുത്ത സ്വരം താഴ്ത്തിക്കൊണ്ട് പറഞ്ഞു. എങ്കിൽ, എന്റെ പൊന്നുമുത്താ, ജാതകങ്ങൾ പൊരുത്തപ്പെടുകയില്ലെന്ന് നീ എഴുതി കൊടുപ്പിക്കണം, മഞ്ജു മുത്തയുടെ അടുത്തേക്ക് നിരങ്ങി നീങ്ങിയിരുന്നുകൊണ്ട് അപേക്ഷിച്ചു.

''ജാതക് ലഗ്ഗ്നാ ഫേമാണത്തുബൊറൊന്നദീം കാ,'' മുത്ത മിണ്ടാതിരുന്നപ്പോൾ മഞ്ജു തന്റെ അപേക്ഷ വീണ്ടും ആവർത്തിച്ചു. ''അയ്യോ! തേ ചൊംകുന്ന,'' മുത്ത പറഞ്ഞു. ''ഭട്ടമാമുനതെശി കോർന. സത്യമാത്രത്ബറിതൊലൊ,'' മുത്ത കൂട്ടിച്ചേർത്തു. അയ്യോ! മഞ്ജു പറയുന്നത് എങ്ങനെ നടക്കാനാണ്? ഭട്ട് അങ്ങനെ ഒരിക്കലും ചെയ്തിട്ടില്ല, ചെയ്യുകയുമില്ല. സത്യംമാത്രമേ ഭട്ട് എഴുതുകയുള്ളൂ.

മഞ്ജുവിന് വാസ്തവത്തിൽ ദേഷ്യം വന്നു. ഓ! ഇവളുടെ ഭട്ട് സത്യവാന്റെ അവതാരമായി ഇറങ്ങിവന്നിരിക്കുന്നു! എനിക്ക് ഇതെല്ലാം കാണുമ്പോൾ ഛർദ്ദിക്കാൻവരുന്നു. മനുഷ്യരുടെ ഓരോരോ നാട്യങ്ങൾ! കക്കാനും കളവുപറയാനും സ്വതവേ ആർക്കും മടിയില്ല. ഭട്ട് ഓരോരുത്തർക്ക് ജാതകംനോക്കി എഴുതിക്കൊടുക്കുന്നത് മുഴുവൻ സത്യമാണോ? ശനിചാരവശാൽ മുന്നിലായതുകൊണ്ട് ഗുണം വരുമെന്ന് ഈ ഭട്ട് ഒരിക്കൽ മഞ്ജുവിനോട് പ്രവചിച്ചതാണ്. മഞ്ജു ഇതു കേട്ട് സന്തോഷിച്ചു. ഗുണംവരുന്നതു കാത്തിരുന്നു. യാതൊരു ഗുണവും വന്നില്ല! അതിനെപ്പററി പിന്നീട് ചോദിച്ചപ്പോൾ ഭട്ട് വളരെ ആലോചിച്ചു പറഞ്ഞത് വ്യാഴം മോശമായതിനാൽ ശനി വേണ്ടത്ര ഫലിച്ചില്ല എന്നാണ്. ഇതെല്ലാം കഴിഞ്ഞ് ഇവൾ ഇപ്പോൾ ഭട്ടിന്റെ സത്യസന്ധതയെപ്പററി പ്രസംഗിക്കുന്നതു കേൾക്കാൻ രസമുണ്ട്, മഞ്ജു വിചാരിച്ചു.

മുത്താ നീ ഭർത്താവിനോട് ഒന്ന് പറഞ്ഞുനോക്ക്, മഞ്ജു വീണ്ടും അപേക്ഷിച്ചു. പറഞ്ഞിട്ടു കാര്യമില്ലെന്ന് മുത്ത തീർത്തു പറഞ്ഞു. അപ്പോൾ മഞ്ജു മുത്തയുടെ ചെവിയിൽ ഒരു സ്വകാര്യം മന്ത്രിച്ചു. ഇരുന്നൂററിയമ്പത് ഉറുപ്പിക കൊടുക്കാമെന്നും എങ്ങനെയെങ്കിലും കാര്യം നടത്തിത്തരണമെന്നും ആണ് മഞ്ജു മുത്തയോടു പറഞ്ഞത്.

മുത്ത ഇതിനെപററി കുറച്ചുനേരം ആലോചിച്ചു. പെട്ടെന്ന് അവർ ഒരുവഴി കണ്ടുപിടിച്ചു. ഭട്ട് വീട്ടിൽനിന്ന് പോകുന്നസമയത്ത് അദ്ദേഹത്തിന്റെ മരപ്പെട്ടി തുറന്ന് രണ്ടു തലക്കുറികളും എടുത്ത് നോക്കി അതിൽ ഒരെണ്ണം ചേരാത്തവിധത്തിൽ മാററി എഴുതിവയ്ക്കാം, മുത്ത മഞ്ജുവിനോടു പറഞ്ഞു. ഭട്ട് തലക്കുറികൾ ഒത്തുനോക്കി കുറിമാനത്തോട് കൂടി പതിവുപോലെ തന്റെ കൈയിൽ ഏല്പിക്കുന്നസമയത്ത് ശരിയായ തലക്കുറി തിരികെ വച്ചുകൊണ്ട് ഉടമസ്ഥനെ ഏല്പിക്കാമല്ലോ എന്ന് മുത്ത ഉള്ളിൽ കരുതി.

എങ്കിൽ നീ പറയുംപോലെ ചെയ്യ്, മുത്താ, മഞ്ജു പറഞ്ഞു. പക്ഷേ, ഇതിന് ഒരു വലിയ പ്രയാസം ഉണ്ടെന്ന് മുത്ത മഞ്ജുവിനെ അറിയിച്ചു. ഭട്ട് സദാസമയവും ഉമ്മറത്ത് ഇരിക്കുകയാണ് പതി

(ശേഷം 45-ാം പേജിൽ)

വി. ടി. ഇന്ദുചൂഡൻ

നോവൽ 18

# ആരും പറയാത്ത കഥ

## ഒരു സമസ്യ കൂടി

**വി. പി. രാമചന്ദ്രൻ നായർ**

**ഡോ**ക്ടർ ഹേമാചൗധുരി രാത്രിയിൽ ശരിക്കുറങ്ങിയിരുന്നില്ല. അവളുടെ മനസ്സിൽ ഭയാശങ്കകളായിരുന്നു. മലമുകളിൽ എന്തു സംഭവിക്കുന്നുവെന്ന് ആർക്കുമറിയാൻ കഴിയില്ല. ബാലമൂർത്തി സഹായിക്കാമെന്നേററിട്ടുണ്ട്. അദ്ദേഹംപോലും എന്തു സംഭവിക്കുമെന്നുള്ളതിനെപ്പററി ഉറപ്പു പറയാൻ തയ്യാറായിരുന്നില്ല. ശ്രമിക്കുക—അതു മാത്രമാണദ്ദേഹം പറഞ്ഞതു്. തങ്ങൾക്കെതിരായിരിക്കുന്ന ഗൂഢശക്തിയെ നിയന്ത്രിക്കാൻ അദ്ദേഹം ശ്രമിക്കുമെന്നുള്ളതു് നിശ്ചയമാണ്. ആ ശ്രമം എത്രമാത്രം വിജയിക്കുമെന്നറിയില്ല. വിജയിച്ചില്ലെങ്കിൽ അപകടകരമായ ആ പ്രയത്നംകൊണ്ട് അദ്ദേഹത്തിന് എന്തെങ്കിലും സംഭവിച്ചാൽ...

ഹേമ കിടക്കയിൽനിന്ന് പൊടുന്നനെ എഴുന്നേററു. പുലച്ചയായിരിക്കുന്നുവെന്ന് അവൾക്കു മനസ്സിലായി. പതിനഞ്ചു മിനിട്ടുകൊണ്ട് അവൾ നിത്യകർമ്മങ്ങൾ കഴിച്ച് വസ്ത്രം മാറി.

പ്രൊഫസർ സന്യാൽ വാതിൽ തുറന്നപ്പോൾ കണ്ടതു് ഹേമയെയാണ്. ഒററ നോട്ടത്തിൽത്തന്നെ അവളുടെ മുഖത്തെ ഉത്ക്കണ്ഠ മനസ്സിലാക്കി.

''കം ഇൻ ഹേമ. ഇരിക്കു്. ഐ വിൽ ബി റെഡി ബൈ ടെൻ മിനിട്സ്.''

അദ്ദേഹം വേഗത്തിൽ തയ്യാറായി. അവർ ഒരുമിച്ച് ഹാളിലേക്കിറങ്ങിയപ്പോൾ ശ്രീനിവാസനേയും ത്യാഗരാജനേയും കണ്ടു.

''ഇത്ര നേരത്തെ...?'' ത്യാഗരാജൻ ചോദിച്ചു.

''ഒന്നിറങ്ങിയിട്ടുവരാം.'' പ്രൊഫസർ പറഞ്ഞു. അപ്പോഴേക്കും ശ്രീനിവാസൻ ചായയുമായി വന്നു. അതു കഴിച്ചതിനുശേഷം അവർ പുറത്തേക്കു നടന്നു.

ഗ്രാമത്തിലേക്കും പുറത്തേക്കുമുള്ള വഴി തിരിയുന്നിടത്തു് എത്തിയപ്പോൾ പ്രൊഫസർ ഹേമയെ നോക്കി. ആ ചോദ്യത്തിന്റെ അർത്ഥം അവൾക്കു മനസ്സിലായി. നേരെ മലമുകളിലേക്കോ അതോ ബാലമൂർത്തിയുടെ സ്ഥലത്തേക്കോ? ഹേമ ഗ്രാമത്തിലേക്കുള്ള വഴിയിലേക്കു തിരിഞ്ഞു.

പിള്ളയാർകോവിലിലെ പ്രഭാതപൂജ ആരംഭിച്ചുകഴിഞ്ഞു. അവൾ വിഘ്നേശ്വരനെ വണങ്ങി. പിന്നെ ബാലമൂർത്തിയുടെ സ്ഥലത്തേക്കു നടന്നു. വലിയ മരത്തിന്റെ അടുത്തെത്തിക്കഴിഞ്ഞപ്പോൾത്തന്നെ കുടാരത്തിന്റെ മുൻപിൽ നിൽക്കുന്ന ആളിനെ കണ്ടു. അതു കനയ്യ ആണെന്നു മനസ്സിലായി. പ്രൊഫസറും ഹേമയുംകൂടി അയാളെ സമീപിച്ചു.

''അദ്ദേഹമില്ലേ?''

ഇല്ലായെന്നർത്ഥത്തിൽ കനയ്യ തലയാട്ടി.

''എവിടെപ്പോയി?'' ഹേമ ചോദിച്ചു. അതിനുത്തരമായി കനയ്യ അകലെ ഹനുമാൻകുന്നിലേക്കു നോക്കി. പിന്നെ താഴെ പുഴയിലേക്കു കൈചൂണ്ടി.

''അയാൾ എന്താണുദ്ദേശിക്കുന്നതു്?'' പ്രൊഫസർ ചോദിച്ചു.

''നമുക്കു പോയിനോക്കാം,'' ഹേമ പതുക്കെപ്പറഞ്ഞു: 'ഒരു പക്ഷേ അദ്ദേഹം പുഴക്കരയിലുണ്ടാവാം. അതായിരിക്കും കനയ്യ ഉദ്ദേശിച്ചതു്.''

അവർ പുഴക്കരയിലെത്തി. ഹേമയുടെ കണ്ണുകൾ മണൽത്തിട്ടയിൽ എല്ലായിടത്തും പരതിനടന്നു. ആരുമില്ല. ഒരു പക്ഷേ, അദ്ദേഹം മലമുകളിലേക്കു പോയിരിക്കുമോ—അവർ സംശയിച്ചുനിന്നു.

''അദ്ദേഹം മലമുകളിലായിരിക്കാം,'' അവൾ പറഞ്ഞു.

''എങ്കിൽ നമുക്ക് അവിടെവരെപ്പോയിനോക്കാം.''

''ശരി,'' അവൾ സമ്മതിച്ചു.

മലയുടെ അടിവാരത്തിലേക്കു നടക്കാൻ തുടങ്ങിയപ്പോഴാണ് പുഴയിൽനിന്നും കയറിവരുന്ന ആളിനെ അവർ കണ്ടതു്.

''അതാ—അദ്ദേഹം.'' അവൾ ചൂണ്ടിക്കാട്ടി.

ബാലമൂർത്തി മുട്ടററം ജലത്തിൽനിന്നു സൂര്യനെനോക്കി അഭിവാദ്യം ചെയ്തു. അദ്ദേഹം കരയിലേക്കു കയറി. ശിരസ്സും ശരീരവും തോർത്തി. ഇടംകൈകൊണ്ട് മുടി ഒതുക്കി നിവർന്നപ്പോൾ അവരെ കണ്ടു. അവർ അദ്ദേഹത്തിന്റെ അടുത്തേക്കു ചെന്നു.

''അങ്ങ്...'' ഹേമ എന്തോ പറയാൻ ഭാവിച്ചു. അദ്ദേഹം കൈമലർത്തി വിലക്കി.

''നിങ്ങളുടെ ഉത്ക്കണ്ഠ എനിക്കു മനസ്സിലാകുന്നു. അതിന്റെ ആവശ്യമില്ല. ഹനുമാൻകുന്നിലെ നിങ്ങളുടെ എല്ലാ സാധനങ്ങളും ഉപകരണങ്ങളും സുരക്ഷിതമായിരിക്കുന്നു.''

''അങ്ങ്—അവിടെപ്പോയിരുന്നു?—'' അവൾ ചോദിച്ചു.

ബാലമൂർത്തി പതുക്കെച്ചിരിച്ചു;

''പോയിരുന്നതു്—ഇന്നലെ രാത്രി.കുറച്ചുകഴിഞ്ഞു് തിരിച്ചുപോന്നു.''

''പിന്നെ എന്തുണ്ടായിയെന്നു നിങ്ങൾക്കെങ്ങനെ അറിയാം—മിസ്റ്റർ ബാലമൂർത്തി?'' പ്രൊഫസർ സന്യാൽ സംശയിച്ചു.

''സംശയമുണ്ടെങ്കിൽ പോയിനോക്കുക,'' ബാലമൂർത്തി പറഞ്ഞു: ''ഇനിയും നിങ്ങൾക്കവിടെ പലതും ചെയ്യാനുണ്ടാവും. അതു പൂർത്തിയാക്കുക.''

കൂടുതലൊന്നും പറയാതെ ബാലമൂർത്തി തിരിഞ്ഞുനടന്നു. ഹേമ ധൃതിയിൽ പിറകെചെന്നു.

''എനിക്കൊരപേക്ഷയുണ്ട്,'' അവൾ പറഞ്ഞു; 'അങ്ങ് അതു് എങ്ങനെ സ്വീകരിക്കുമെന്നെനിക്കറിയില്ല...''

''പറയൂ.'' ബാലമൂർത്തി നിന്നു.

''ഞങ്ങൾക്ക് ഇനി തനിച്ച് എന്തെങ്കിലും അവിടെ തുടർന്നു ചെയ്യാൻ ശങ്കയുണ്ട്...''

''അതുകൊണ്ട്?''

''ഞങ്ങളുടെ ജോലി പൂർത്തിയാവുന്നതുവരെ അങ്ങ് ഞങ്ങളോടൊപ്പമുണ്ടാവണം.''

''എന്നുവച്ചാൽ?''

പിന്നീട് എന്താണു പറയേണ്ടതെന്ന് അവൾക്ക് ഒരു എത്തും പിടിയുംകിട്ടിയില്ല. ഈ മനുഷ്യനിൽ താൻ അർപ്പിച്ചിരിക്കുന്ന പരിപൂർണ്ണവിശ്വാസത്തെ എങ്ങനെയാണു വിശദീകരിക്കുക.

ബാലമൂർത്തി അവളുടെ കണ്ണുകളിലേക്കു നിമിഷങ്ങളോളം നോക്കിനിന്നു. അദ്ദേഹത്തിന്റെ കണ്ണുകൾ തന്റെ മനസ്സിന്റെ ഉള്ളറകളിലേക്കു കടന്നുചെല്ലുന്നതായി അവൾക്കു തോന്നി. തന്റെ മനസ്സിലെ, പൂർണ്ണമായും തനിക്കുപോലും വെളിപ്പെടാത്ത വികാരങ്ങൾ അദ്ദേഹം മനസ്സിലാക്കുമോയെന്ന് അവൾ ശങ്കിച്ചു.

ബാലമൂർത്തി പൊടുന്നനെ പുഞ്ചിരിച്ചു. ആ മുഖത്തു് സൂര്യനുദിച്ചതുപോലെ അവൾക്കു തോന്നി. തനിക്കു പറയാനുണ്ടായിരുന്നതെല്ലാം അദ്ദേഹം മനസ്സിലാക്കിയിരിക്കുന്നുവെന്ന് അവൾ അറിഞ്ഞു.

''വിശ്വാസത്തിന്റെ ശക്തി ചെറുതല്ല,'' അദ്ദേഹം സാവധാനം പറഞ്ഞു: ''ഹേമയുടെ വിശ്വാസം ഞാൻ അറിയുന്നു.''

തന്റെ ഹൃദയം അസാധാരണമായൊരാഹ്ളാദംകൊണ്ട് വിടരുന്നതുപോലെ അവൾക്കു തോന്നി. അവളുടെ കണ്ണുകളിൽ നനവിന്റെ തിളക്കം.

''നിങ്ങൾ പൊയ്ക്കോളൂ,'' ബാലമൂർത്തി പറഞ്ഞു: ''ഞാൻ വരാം.''

അദ്ദേഹത്തിന്റെ കണ്ണുകൾ മൃദുലമായൊരു സാന്ത്വനംപോലെ കവിളിൽ സ്പർശിക്കുന്നതായി ഹേമയ്ക്കനുഭവപ്പെട്ടു. തിരിഞ്ഞു നടന്നകലുന്ന അദ്ദേഹത്തിന്റെ കാലടികളെ അവളുടെ കണ്ണുകൾ പിൻതുടർന്നു.



''അദ്ദേഹം എന്തുപറഞ്ഞു?'' പ്രൊ: സന്യാൽ അന്വേഷിച്ചു. ഹേമ പ്രൊഫസറെ നോക്കി. അവളുടെ ചുണ്ടുകളിൽ നേർത്ത ഒരു മന്ദഹാസം.

''അദ്ദേഹം നമ്മോടൊപ്പമുണ്ടാവും,'' അവൾ തികഞ്ഞ ആത്മവിശ്വാസത്തോടെ അറിയിച്ചു. പ്രൊഫസർ അതു കേട്ടുനിന്നു. ഹേമയുടെ മന്ദഹാസത്തിൽ പൊതിഞ്ഞ വിശ്വാസം അദ്ദേഹം മനസ്സിലാക്കി. അദ്ദേഹം അതിന്റെ അർത്ഥമന്വേഷിച്ചു. അതു് അദ്ദേഹത്തിന്റെ യൗവ്വനത്തിലേക്കു ചെന്നു. ഹേമയുടെ വികാരത്തിന്റെ ഉറവിടം അദ്ദേഹം തന്റെ യൗവ്വനത്തിന്റെ ഓർമ്മകളിൽ നിന്നും കണ്ടെത്തി.

''ഇനി?'' അദ്ദേഹം ചോദിച്ചു.

''നമുക്കു ബംഗ്ലാവിലേക്കു തിരിച്ചുപോവാം. എല്ലാവരുമായി ഒരുമിച്ച് മലമുകളിലെ ജോലി തുടരാം...''

അവർ തിരിച്ച് താമസസ്ഥലത്തേക്കു നടന്നു. ഗേററു കടന്നപ്പോൾത്തന്നെ അകത്തു് ഉച്ചത്തിൽ സംസാരിക്കുന്നതുകേട്ടു. രാമകൃഷ്ണന്റെയും ത്യാഗരാജന്റെയും ശബ്ദം തിരിച്ചറിഞ്ഞു. എന്താ കാര്യമെന്ന ഭാവത്തിൽ ഹേമയും പ്രൊഫസറും പരസ്പരം നോക്കി. പിന്നെ ധൃതിയിൽ അകത്തേക്കു നടന്നു.

ഹാളിൽ എല്ലാവരുമുണ്ടായിരുന്നു. രാമകൃഷ്ണനും, ത്യാഗരാജനും, ശ്രീനിവാസനും, ശങ്കർലാലും. അടുക്കളപ്പണി ചെയ്യുന്ന രണ്ടു സ്ത്രീകൾപോലും കാഴ്ചക്കാരായി നില്പുണ്ട്. ഹാളിന്റെ ഒരു വശത്തുള്ള കസേരയിൽ അരുണ മുഖം കുനിച്ചിരുപ്പുണ്ടായിരുന്നു. പ്രൊഫസറും ഹേമയും കയറിച്ചെന്നപ്പോൾ സംഭാഷണങ്ങളുടെ ശബ്ദം പെട്ടെന്നു നിന്നു.

''എന്താണ്, എന്തുപററി?'' പ്രൊഫസർ സന്യാൽ ശബ്ദമുയർത്തിച്ചോദിച്ചു: ''എന്തു പ്രശ്നമായിരുന്നാലും ഇങ്ങനെ ബഹളമുണ്ടാക്കുന്നതെന്തിന്? അയൽക്കാർ നമ്മെപ്പററി എന്തു വിചാരിക്കും—ഡിസ്ഗ്രേസ്ഫുൾ...'' പ്രൊഫസർ ഹാളിന്റെ നടുക്കുള്ള കസേരയിൽ ചെന്നിരുന്നു. ഹേമ മേശയുടെ ഇപ്പുറത്തു് പ്രൊഫസർ സന്യാലിന് അഭിമുഖമായി ഇരുന്നു.

''എന്താ—ആർക്കുമൊന്നും പറയാനില്ലേ?''

പ്രൊഫസർ വീണ്ടും ചോദിച്ചു. അതിനു മറുപടി പറഞ്ഞതു് രാമകൃഷ്ണനാണ്.

''ജയദേവൻസാറിനെക്കാണാനില്ല.''

പ്രൊഫസർക്കു പെട്ടെന്നു ചിരിയാണു വന്നതു്.

''അതിനെന്താ?'' അദ്ദേഹം ചോദിച്ചു; ''ജയദേവൻ കൊച്ചുകുട്ടിയൊന്നുമല്ലല്ലോ?''

''അതുതന്നെയാസാർ—ഞങ്ങളും പറയുന്നതു്.'' ത്യാഗരാജൻ പറഞ്ഞു: ''അദ്ദേഹം പുറത്തെവിടെയോ പോയതാവും. വിഷമിക്കാനൊന്നുമില്ല.''

''പിന്നെന്താ പ്രശ്നം?''

രാമകൃഷ്ണനും ത്യാഗരാജനും പരസ്പരം

നോക്കി മിണ്ടാതിരുന്നു. ശ്രീനിവാസന്റെ മുഖത്തേക്കു് പ്രൊഫസർ ചോദ്യഭാവത്തിൽ നോക്കി.

''മിസ് അരുണയാണു് സർ.'' അവൻ പറഞ്ഞു, ''അവരാണു് ഇതൊരു പ്രശ്നമാക്കിയതു്. ജയദേവൻ സാറിനെക്കാണാത്തതു് അദ്ദേഹത്തിനെന്തോ ആപത്തു സംഭവിച്ചതുകൊണ്ടാണെന്നാണു് അവർ പറയുന്നതു്. ഞങ്ങളൊക്കെ അതു ശരിയല്ലെന്നാണു് പറഞ്ഞതു്. എന്നിട്ടും മിസ് അരുണയ്ക്കു്...''

''വിശ്വാസം വരുന്നില്ല,'' പ്രൊഫസർ കസേരയിൽനിന്നെഴുന്നേററു. അദ്ദേഹം സാവധാനം അരുണയുടെ അടുത്തേക്കുചെന്നു. കുനിഞ്ഞിരിക്കുന്ന അവളെ അല്പനേരം ശ്രദ്ധിച്ചുനിന്നു.

''ഇമോഷൻസ് ഡിസ്റ്റോർട് ജഡ്ജ്മെൻറ്,'' അദ്ദേഹം ശാന്തനായിപ്പറഞ്ഞു. ''വികാരം മനുഷ്യന്റെ തീർപ്പുകളെ തെററിച്ചുകളയുന്നു.''

അരുണ മുഖമുയർത്തി. അവളുടെ കവിളിൽ കണ്ണീരിന്റെ പാടുകൾ കാണാമായിരുന്നു.

''ജയദേവൻ നിന്നെ ഇവിടെ കൂട്ടിക്കൊണ്ടുവന്നതു് ശരിയായിരുന്നില്ലെന്നു ഞാൻ അന്നുതന്നെ പറഞ്ഞിരുന്നതാണു്,'' പ്രൊഫസർ സന്യാൽ തുടർന്നു: ''ഇത്തരം വൈകാരികബന്ധങ്ങൾ നമ്മുടെ കൃത്യനിർവ്വഹണത്തെ ബാധിക്കുമെന്നു് എനിക്കറിയാമായിരുന്നു. എന്റെ ആ തോന്നൽ ഇപ്പോൾ ശരിയായിഭവിച്ചിരിക്കുകയാണു്.'' അദ്ദേഹം അരുണയുടെ പ്രതികരണം ശ്രദ്ധിച്ചു: ''പറയൂ—അരുണാ, ജയദേവൻ ഇവിടെ ഇപ്പോഴില്ലായെന്ന കാര്യം കൊണ്ടു് നീ ഇത്ര വിഷമിക്കാനെന്താണു കാരണം?''

അരുണ മുഖം തുടച്ചു. അവൾ എന്തോ കടുത്തവികാരങ്ങളുടെ പിടിയിൽ പെട്ടിരിക്കുകയാണെന്നു തോന്നിച്ചു. എല്ലാവരുടെയും കണ്ണുകൾ അവളുടെ മുഖത്തുപതിഞ്ഞു. അവൾ എന്തോ പറയാനാഞ്ഞു. പിന്നെ ഒന്നും പറയാതെ മൗനംപൂണ്ടു.

''ജയദേവൻ ഇന്നലെ രാത്രി അയാളുടെ റൂമിലേക്കു പോവുന്നതു് നമ്മൾ കണ്ടതാണു്,'' പ്രൊഫസർ പറഞ്ഞു: ''കാലത്തു് റൂമിൽ അയാൾ ഉണ്ടായിരുന്നുവോ?'' ആ ചോദ്യം അവരെല്ലാവരോടുമായിരുന്നുവെങ്കിലും പ്രത്യേകിച്ചു് അരുണയോടായിരുന്നു. അവൾ അതു മനസ്സിലാക്കി. ജയദേവന്റെ കൂടെ താൻ രാത്രികൾ കഴിച്ചുകൂട്ടിയതു് ഇവർക്കറിയാം. കിടപ്പറ സഖിയായ തനിക്കാണു് രാത്രി മുഴുവൻ ജയദേവൻ റൂമിലുണ്ടായിരുന്നുവോയെന്ന ചോദ്യത്തിനുത്തരം പറയേണ്ട ബാദ്ധ്യത. പക്ഷേ, ഇന്നലെ രാത്രി തങ്ങൾ ഒരുമിച്ചായിരുന്നില്ലെന്നു പറയാം. പക്ഷേ, അദ്ദേഹം രഹസ്യമായി പുറത്തുപോയതു പറയാമോ? രഹസ്യമായിട്ടു് അദ്ദേഹം പോയതിന്റെ അർത്ഥം, ആ പോക്കു് മററാരും അറിയരുതെന്നു് അദ്ദേഹത്തിനു് നിർബ്ബന്ധമുണ്ടായിരുന്നുവെന്നാണു്. അപ്പോൾ താൻ ആ വിവരം പുറത്തു പറയുന്നതു തെററല്ലേ...

''അരുണ എന്തുപറയുന്നു?'' പ്രൊഫസർ വീണ്ടും ചോദിച്ചു.

''എനിക്കറിയില്ല,'' അവൾ പതുക്കെപ്പറഞ്ഞു. അവൾ മററുള്ളവരുടെ മുഖങ്ങളിലേക്കു നോക്കി. താൻപറയുന്നതു് അവർ വിശ്വസിക്കുന്നില്ലെന്നു് അവൾക്കു തോന്നി. ''ഇന്നലെ ഞങ്ങൾ തമ്മിൽ കണ്ടിരുന്നില്ല.'' അവൾ ധൈര്യം സംഭരിച്ചുകൊണ്ടു മന്ത്രിച്ചു.

''നിങ്ങളാരെങ്കിലും...?'' ഹേമ ചോദിച്ചു.

''ഇല്ല,'' അവരെല്ലാവരും പറഞ്ഞു. പ്രൊഫസർ ചിന്താധീനനായി അല്പനിമിഷങ്ങൾ നിന്നു.

''ഒരുപക്ഷേ ജയദേവൻ പുലർച്ചയ്ക്കെഴുന്നേററു മലമുകളിലേക്കു പോയതാവാം,'' ഹേമയാണു പെട്ടെന്നതു പറഞ്ഞതു്.

അതു കേട്ടപ്പോൾ അവർക്കെല്ലാം ലേശം സമാധാനം കിട്ടിയതുപോലെ തോന്നി. അരുണയിൽ മാത്രം തന്റെ വാക്കുകൾ ഒരു പ്രതികരണവുമുണ്ടാക്കിയിട്ടില്ലെന്നു ഹേമ കണ്ടു. അവൾക്കെന്തോ അറിയാമെന്നു് ഊഹിച്ചു. പക്ഷേ, അതു് പറയില്ലെന്നു് അരുണ തീരുമാനിച്ചതുപോലെ തോന്നുന്നു.

''ബ്രേക്ക്ഫാസ്ററ് കഴിഞ്ഞു് നമുക്കു് മലമുകളിലേക്കെത്തണം,'' പ്രൊഫസർ അവസാനം പറഞ്ഞു.

''ജയദേവൻ അവിടെ ഉണ്ടാവും. ബാക്കി ജോലി ഇന്നും നാളെയുമായി ചെയ്തു തീർക്കേണ്ടതായിട്ടുണ്ടു്. മറെറന്നാൾ നമ്മുടെ ഉപകരണങ്ങൾ ടെസ്ററുചെയ്തു പ്രവർത്തനക്ഷമമാണെന്നു് ഉറപ്പുവരുത്തണം. കാരണം ഞാൻ പറയേണ്ട കാര്യമില്ല—അടുത്തദിവസം ഗ്രഹണമാണു്.''

സംഘനേതാവിന്റെ വാക്കുകൾ എല്ലാവരേയും സ്വന്തം ചിന്തകളിൽനിന്നുണർത്തി. ഓരോരുത്തരും മലമുകളിലേക്കു പോവാനുള്ള തയ്യാറെടുപ്പിലേർപ്പെട്ടു. അവർ മലമുകളിലെത്തിയപ്പോൾ പതിനൊന്നുമണി കഴിഞ്ഞിരുന്നു. തങ്ങളുടെ പ്ലാററ്ഫോമുകളും ഉപകരണങ്ങളും ഭദ്രമായിരിക്കുന്നതു കണ്ടു. പക്ഷേ, അതിനു ചുററുമുള്ള പാറക്കെട്ടുകൾ തകർന്നുകിടക്കുന്നു. ഒരു ഭൂകമ്പം സംഭവിച്ചതുപോലെ മലശിരസ്സിൽ പാറകളും ചെറുമരങ്ങളും പൊടിഞ്ഞു തകർന്നു കിടന്നു. ദീർഘചതുരാകൃതിയിൽ ചെത്തി വെടിപ്പാക്കി, പ്ലാററ്ഫോമുകൾ കെട്ടിയ സ്ഥലംമാത്രം തകർച്ചയിൽനിന്നും വേറിട്ടു് സുരക്ഷിതമായിക്കണ്ടു. അവർ അത്ഭുതത്തോടെ നോക്കിനിന്നു. മിനിട്ടുകൾ കഴിഞ്ഞപ്പോഴാണു് ഒരു കാര്യം മനസ്സിലാക്കിയതു്. ജയദേവൻ അവിടെയുമില്ല. അയാൾക്കെന്തുപററി—അത്ഭുതത്തോടെ, ഭയത്തോടെ അവർ നോക്കിനിന്നു.

(തുടരും)

●

## കാർക്കളിലെ ദർശനൻ

(41–ാം പേജിൽ നിന്നു തുടർച്ച)

വു്. എപ്പോഴും ആളുകൾ വന്നുകൊണ്ടേയിരിക്കും. ഉമ്മറത്തെ ഇരുപ്പിൽ നിന്നു് അപൂർവ്വമായിമാത്രമേ എഴുന്നേൽക്കാറുള്ളു, മുത്ത സ്ഥിതിഗതികൾ വിവരിച്ചു. കുളിക്കാനോ. മററു ദിനചര്യകൾക്കോ മാത്രമേ ഭട്ട് എഴുന്നേററു് പോകാറുള്ളു. അങ്ങനെ ചെയ്യുന്നതു് കുറച്ചു സമയത്തേക്കു മാത്രമാണു്. അതിനാൽ പെട്ടി തുറന്നു് തലക്കുറികൾ എടുത്തുനോക്കി മാററി എഴുതിവയ്ക്കാനുള്ള അവസരം തനിക്കു കിട്ടുകയില്ലെന്നു് മുത്ത കൂട്ടുകാരിയോടു പറഞ്ഞു.

മഞ്ചു ഇതിനെപ്പററി കുറച്ചുനേരം ആലോചിച്ചു. സമർത്ഥയായ മഞ്ചു ഇതിനു് ഒരു പോംവഴി കണ്ടുപിടിക്കുകയും ചെയ്തു. നാളെ രാവിലെ ഒരു ആൾ ഇവിടെ വന്നു് ഭട്ടിനോടു് തിരുമല ദേവസ്വം ആപ്പീസ് വരെ ഒന്നു് ചെല്ലാൻ ആവശ്യപ്പെട്ടതായി പറയും. അപ്പോൾ ഭട്ട് തിരുമല ദേവസ്വം ആപ്പീസ് വരെ പോയിവരും. തിരുമല ദേവസ്വം ആപ്പീസ് രണ്ടുനാഴിക ദൂരെയായതിനാൽ പോയി വരാൻ ചുരുങ്ങിയതു് ഒരു മണിക്കൂർ നേരം പിടിക്കും. ഈ ഒരുമണിക്കൂർ നേരത്തിനുള്ളിൽ നിനക്കു് പെട്ടി തുറന്നു് തലക്കുറികൾ എടുത്തുനോക്കി മാററിവച്ചുകൂടെ എന്നു് മഞ്ചു മുത്തയോടു ചോദിച്ചു. ഓഹോ, ഒരുമണിക്കൂറിനുള്ളിൽ ചെയ്യാവുന്ന പണിയാണു് ഇതു് എന്നു് മുത്ത സമ്മതിച്ചു.

എന്നാൽ ഭട്ടിനെ ദേവസ്വം കച്ചേരിയിലേക്കു വിളിപ്പിക്കുന്നതു് എങ്ങനെയാണെന്നു് മുത്ത അന്വേഷിക്കാതിരുന്നില്ല. അവൾക്കും കാര്യങ്ങൾ അറിയാൻ അവകാശം ഉണ്ടല്ലോ. വാസ്തവത്തിൽ ദേവസ്വം കച്ചേരിയിൽനിന്നു് ആരും ആളെ അയയ്ക്കുന്നില്ലെന്നും താൻ ഇപ്രകാരം ഒരു സന്ദേശം എത്തിക്കാൻ ആളെ അയയ്ക്കുകയാണെന്നും മഞ്ചു വിവരിച്ചുകൊടുത്തു. ഭട്ട് ദേവസ്വം കച്ചേരിയിൽ ചെല്ലുമ്പോൾ ഇവിടെ ആരും വിളിച്ചിട്ടില്ലെന്നു കച്ചേരിക്കാർ ഭട്ടിനോടു് പറയുകയും ഭട്ട് ഇതെന്തൊരു മായാജാലമാണെന്നു് അദ്ഭുതപ്പെട്ടുകൊണ്ടു് മടങ്ങുകയുംചെയ്യും.—അതേയുള്ളു, മഞ്ചു പറഞ്ഞു. ഇതുമൂലം യാതൊരു കുഴപ്പവും വരാനില്ല.

ജാതകങ്ങളുടെ ഉടമസ്ഥന്മാർ ജാതകങ്ങൾ വേറെ വല്ലവരേയും കാണിച്ചു പരിശോധിപ്പിച്ചാലോ എന്നു് മഞ്ചുവും മുത്തയും കൂടി ആലോചിക്കാതിരുന്നില്ല. അങ്ങനെ വല്ല കുഴപ്പവും ഉണ്ടായാലോ? പക്ഷേ, അതു് ഒരു നാട്ടുനടപ്പല്ല. പ്രത്യേകിച്ചു് ഭട്ടിനെപ്പോലുള്ള ഒരു പണ്ഡിതൻ ഒത്തുനോക്കി തള്ളിയ തലക്കുറികൾ ഒരിക്കലും വേറെ ആളെക്കൊണ്ടു് പരിശോധിപ്പിക്കില്ല എന്നു് രണ്ടുപേർക്കും വിശ്വാസമായി. കാര്യങ്ങൾ ഉറപ്പിച്ചപ്പോൾ മഞ്ചു തന്റെ ചേലയുടെ മടിയിൽനിന്നു പട്ടുകൊണ്ടു് തുന്നിയ ഒരു മടിശ്ശീല പുറത്തേക്കു് എടുത്തു. മടിശ്ശീല പുറത്തേക്കു് എടുക്കാൻ കുറച്ചുനേരം പ്രയാസപ്പെടാതിരുന്നില്ല. തടിച്ച മാംസംകൊണ്ടുള്ള മടക്കുകളെക്കൊണ്ടു് നിറഞ്ഞതാണു് മഞ്ചുവിന്റെ ഉദരം. ഈ മടക്കുകളിൽ ഒന്നിന്റെ ഉള്ളിലുള്ള മടിക്കുത്തിന്റെ ഉള്ളിൽ നിന്നു് ചെറിയ ഒരു പണസ്സഞ്ചി വലിച്ചെടുക്കുന്ന കാര്യം എളുപ്പമല്ലല്ലോ. മടിശ്ശീല തുറന്നു് രണ്ടു് നൂറിന്റെ നോട്ടുകളും അഞ്ചു പത്തിന്റെ നോട്ടുകളും മഞ്ചു തന്റെ കൂട്ടുകാരിയെ ഏല്പിച്ചു. അതിനുശേഷം യാത്രപറഞ്ഞു പിരിഞ്ഞു.

(തുടരും)

# സന്ധ്യയ്ക്കുവിരിഞ്ഞ പൂവ്

**പി.** ആർ. ശ്യാമളയുടെ നോവൽ സെഞ്ചുറി പ്രൊഡക്ഷൻസിനു വേണ്ടി, അതേ പേരിൽ വിശ്വംഭരൻ സെല്ലുലോയിഡിലേക്കു പകർത്തിയതത്രെ, ''സന്ധ്യയ്ക്കുവിരിഞ്ഞ പൂവ്.'' ''ഇതു ഞങ്ങളുടെ കഥ'' സംവിധാനം ചെയ്ത് ഉള്ളുലയ്ക്കുന്ന ഒരു പടമാക്കിയതോടെ വിശ്വംഭരന് കാമ്പുള്ള കഥ കണ്ടുപിടിച്ചാഖ്യാനം ചെയ്യുന്നതിലായി കമ്പം. സ്ത്രീജനങ്ങളെ ഹരംപിടിപ്പിച്ചിരിക്കാവുന്ന (എന്നു കരുതണം, തിയേററിലെ സ്ത്രീകളുടെ തിരക്കു കാണുമ്പോൾ) ശ്യാമളയുടെ നോവൽ വെറും സാധാരണമാണെങ്കിലും, ചില്ലറച്ചില മാററങ്ങളോടുകൂടി സ്വതസിദ്ധമായ വാക്പാടവത്തോടെ തോപ്പിൽ ഭാസി അതു സിനിമയ്ക്കു പാകപ്പെടുത്തി കെട്ടുറപ്പുള്ള തിരക്കഥയും ചുറുചുറുക്കുള്ള സംഭാഷണവും രചിക്കുകയും ഡോക്ടർ ബാലാദേവിയുടേയും അഡ്വ: ജയമോഹൻേറയും പ്രധാന റോളുകൾ സീമയും മമ്മൂട്ടിയും അയത്നലളിതമായി കൈകാര്യംചെയ്തു ഭാവഭാസുരമാക്കുകയും ദൃശ്യബിംബങ്ങൾ രാമചന്ദ്രബാബുവിൻേറയും ചിത്രാന്വയം വെങ്കിട്ടരാമൻേറയും നിപുണഹസ്തങ്ങൾ ഭംഗിയായി നിർവ്വഹിക്കുകയും ചെയ്തപ്പോൾ കണ്ടുരസിക്കാൻ പാകത്തിൽ ജീവിതവും നർമ്മ—ശോക—രസാസ്വാദ്യതകളും ഉൾക്കൊണ്ട സുഖപര്യവസായിയായ ഒരു ചിത്രമായിത്തീർന്നു, ''സന്ധ്യയ്ക്കു വിരിഞ്ഞ പൂവ്.''

ചിത്രത്തിൻേറ പേരിനുമുണ്ട് അസുലഭ സൗന്ദര്യം. ഉന്മത്തനായ വണ്ടത്താൻ ചുററും മൂളിപ്പറന്നിട്ടും വിടരാനും തേൻ പൊഴിക്കാനും വിസമ്മതിച്ച പൂ, വിരിയുന്നതും അവനെ സ്വീകരിക്കുന്നതും ഏറെക്കുറെ സന്ധ്യയായപ്പോൾ മാത്രമാണല്ലൊ. തന്നേയുമല്ല, ദുഷ്പ്രവാദത്തിൻേറ കാററ് ആഞ്ഞടിച്ചപ്പോൾ പൂവിനെ രക്ഷിച്ചതു് വണ്ടാണെങ്കിലും, അസത്യത്തെ തുരത്തിയ സത്യത്തെപ്പോലെ, മൃഗീയതയെ ആട്ടിയോടിച്ച മനുഷ്യത്വത്തെപ്പോലെ വഷളനായ വണ്ടിനെ—വില്ലനെ—നന്നാക്കിയെടുത്തതും പൂവാണ്; പെണ്ണാണ്.

## നായകനും നായികയും

സർക്കാരാശുപത്രിയിൽ ഗൈനക്കോളജി സ്പെഷ്യലൈസ് ചെയ്ത ഡോക്ടറും നല്ലവരിൽ നല്ലവളുമായ ബാല, കുററമൊന്നും ചെയ്യാതെ സമൂഹത്തിൻേറ അമർഷത്തിനും ഭീഷണിക്കും പാത്രമായി മനസ്സു നോവിച്ചുരുകി വിഷമിക്കേണ്ടിവന്നതും വിഷയലമ്പടനും വഷളനുമാണെങ്കിലും പേരുകേട്ട ക്രിമിനൽ വക്കീലായ ജയമോഹൻ കോടതിയിലെത്തിയ അവളുടെ കേസ്, വാദിച്ചു ജയിക്കുന്നതോടെ ബാലയുടെ ഹൃദയതന്ത്രികൾ മീട്ടിപ്പാടി പ്രേമഗാനം ആലപിക്കുന്നതുമാണ് ഇതിവൃത്തം.

സഹോദരനായ തിലകൻ സ്കോളർഷിപ്പുനേടി ഉപരിപഠനത്തിന് അമേരിക്കയിലേക്ക് യാത്രയാകുന്നതിനു കുറച്ചു മുമ്പു മാത്രമാണ് അവൻേറ പ്രേമത്തെക്കുറിച്ചു ബാലയോടു പറയുന്നതു്. അതു തന്നെ നമ്പ്യാർസാറിൻേറ മകൾ പ്രിയയ്ക്കു് ജീവിതാനന്ദം നൽകണമെന്നു പറഞ്ഞപ്പോൾ. കുട്ടിക്കാലത്തു് അമ്മയും അച്ഛനും മരിച്ചശേഷം അവരിരുവരേയും വളർത്തി ഈ നിലയിലാക്കിയതു് നമ്പ്യാർസാറായിരുന്നു. ബാലയും തിലകനും അദ്ദേഹത്തെ കാണാൻ ചെന്നപ്പോഴാണ് പതിമ്മൂന്നുപേർ മരിച്ച ഒരു ബസ്സപകടത്തിൽ പ്രിയയ്ക്കു് നഷ്ടപ്പെട്ടതു് അവളുടെ കയ്യാണെന്നറിയുന്നതു്. കയ്യില്ലാത്ത ഒരു പെണ്ണിനെ വിവാഹം കഴിക്കുവാൻ ഏതെങ്കിലുമൊരു ചെറുപ്പക്കാരൻ തയ്യാറാവുമോ? ഒരു കോളേജധ്യാപകനുമായി ഉറപ്പിച്ചതായിരുന്നു പ്രിയയുടെ വിവാഹം. കയ്യിനു സ്വാധീനമില്ലാതായെന്നു കേട്ടപ്പോൾ ആ വിവാഹംമുടങ്ങി. പക്ഷേ, പ്രിയയ്ക്കതിൽ കുണ്ഠിതം അശേഷവുമില്ല. കാരണം, അവളുടെ മനസ്സിൽ നിറഞ്ഞുനിൽക്കുന്നതും അവൾ പൂവിട്ടുപൂജിക്കുന്നതും തിലകനെയായിരുന്നു.

''പ്രിയയ്ക്കു് നല്ലൊരാളെ കിട്ടും''മെന്നു്

**കോഴിക്കോടൻ**

തിലകൻ പറഞ്ഞപ്പോൾ അവൻ അവളേയും സ്നേഹിക്കുന്നുവെന്നാണ് ബാല ധരിച്ചതു്. ഇനി എന്തുചെയ്യും? അവൻ വേറൊരുത്തിയെ സ്നേഹിക്കുകയും അവൾക്ക് വാക്കുകൊടുക്കുകയും ചെയ്തുകഴിഞ്ഞില്ലേ?

## തിലകൻേറ കാമുകി

തിലകൻ അമേരിക്കയിലേക്കു പോയ ശേഷമാണ് സുഭാഷിണിയെ അവൾ കാണുന്നതുതന്നെ. ബാലയെക്കണ്ടതും, വീട്ടിൻേറ ഉമ്മറത്തിരിക്കുന്ന വിദ്വാൻ വിളിച്ചുകൂവിയതു്, ''നിന്നെക്കാണാൻ ഒരുത്തി വന്നിരിക്കുന്നു'' എന്നാണെങ്കിലും, സുഭ പറഞ്ഞതു്, ''ഇന്നെൻേറ ജീവിതത്തിലെ ഏററവും സന്തോഷം നിറഞ്ഞ നിമിഷമാണെ''ന്നത്രേ. ''ആ പുറത്തിരിക്കുന്നതാരാ'' ബാല ചോദിക്കാതിരുന്നില്ല. ''നാട്ടിൻപുറത്തുള്ള ആൾ; ഞങ്ങളുടെ സഹായത്തിനു വന്നതാ''—സുഭയുടെ ഉത്തരം.

വൈകുന്നേരംവരെ രോഗാണുക്കളോടൊത്തു കഴിയുന്ന ബാലയ്ക്കു് വൈകിട്ടു കുറെ സമയം പാർക്കിൽപ്പോയി ഇരിക്കുന്ന സ്വഭാവമുണ്ട്. സുഭയോടും വരാൻ പറഞ്ഞതായിരുന്നു അന്നു്. അവൾ വന്നു കണ്ടില്ല. കണ്ടതു് ജയമോഹനെയായിരുന്നു. ''ഞാൻ ഇവിടെ ഇരിക്കുന്നതിൽ ബുദ്ധിമുട്ടുണ്ടോ?'' ജയമോഹൻേറ ചോദ്യം. ''ഏയ്, ഇല്ല—ഇരുന്നോളൂ—'' ഇതും പറഞ്ഞു ബാല എഴുന്നേററു നടന്നു. അഡ്വക്കേററ് ജയമോഹൻ ബാലയുടെ അടുത്തുകൂടാൻ ശ്രമിക്കുന്നതു് ഇതാദ്യമല്ല. ചിത്രം തുടങ്ങുന്നതുതന്നെ, തൻേറ ഒരു സ്നേഹിതയെ ഗർഭമലസിപ്പിക്കാൻ, ആശുപത്രിയിൽ കൊണ്ടുവന്നിട്ടാണ്. പിന്നീടയാൾ മേനോൻേറ മകളുടെ പിറന്നാളാഘോഷത്തിന് പാടിയും ബാലയെ കണ്ണെറിഞ്ഞും കുഴക്കി. ഒടുവിൽ തിലകൻ സ്കൂട്ടറുമായി വരാത്തതുകൊണ്ടു് ഗൃഹനായികയുടെ നിർബ്ബന്ധത്തിനു വഴങ്ങി ജയമോഹൻേറ കാറിൽ വീട്ടിലേക്കു മടങ്ങേണ്ടിയും വന്നു. പലപ്പോഴും അയാൾ കാറുനിറുത്തി ലിഫ്ട് തരാമെന്നു പറയുമ്പോഴൊക്കെ ബാല ഒഴിഞ്ഞുമാറലാണ് പതിവു്.

സുഭാഷിണി ബാലയുടെ വീട്ടിൽവന്നു് തിലകൻേറ ബനിയൻ സ്റ്റാൻഡിൽ തൂക്കുന്നതും അയാളുടെ കട്ടിലിലിരിക്കാൻ സമ്മതം ചോദിക്കുന്നതും ഒക്കെക്കണ്ടപ്പോൾ ബാലയ്ക്കു് സന്തോഷം തോന്നി. എന്നാൽ അവളെ വിളിക്കാൻ വന്നതു് രാമുവായിരുന്നു, അന്നു് അവളുടെ വീട്ടിൻേറ ഉമ്മറത്തു കണ്ട വിദ്വാൻ. സമ്മതം ചോദിക്കാതെ അവൻ മുറിയിൽ കടന്നുവന്നു് ഇരിക്കുക—അല്ല കിടക്കുകയാണ്—ചെയ്തതു്. ''രാമേട്ടനു് മര്യാദയില്ല; നാട്ടിൻപുറത്തുകാരനല്ലേ''—സുഭയുടെ വിശദീകരണം.

## കാമുകിക്കു് മൂന്നുമാസം ഗർഭം

തട്ടും തടവുമില്ലാതെയും ഉദ്വേഗം വളർത്തിയുമാണ് വിശ്വംഭരൻ കഥ പറയുന്നതു്, അടിയൊഴുക്കുകളുണ്ടെങ്കിലും സ്വച്ഛവും പ്രശാന്തവുമായി ഒഴുകുന്ന കഥാസരിത്തു് പെട്ടെന്നാണ് കലങ്ങി മറിഞ്ഞതും കൂലം കുത്തിയതും. ബാല നാട്ടിൽപോയി തിരിച്ചുവന്നപ്പോൾ സുഭാഷിണി കരഞ്ഞുകൊണ്ടവളെ സമീപിച്ചതു്, അവൾക്കു് മൂന്നുമാസം ഗർഭമാണെന്നും അതു് അലസിപ്പിച്ചു കൊടുക്കണമെന്നും പറയാനായിരുന്നു. ഇതുകേട്ട തിലകൻേറ സഹോദരി ധർമ്മസങ്കടത്തിലായി. വാടകപിരിക്കാൻവന്ന വീട്ടുടമസ്ഥൻ അവളെ നശിപ്പിച്ചുപോലും, മറേറതെങ്കിലും ആശുപത്രിയിൽ പോയി 'അബോർഷൻ' നടത്താമായിരുന്നെന്നും അവൾ പറഞ്ഞു. കുമ്പസാരം സ്വീകരിക്കുന്ന പുരോഹിതനെപ്പോലെയാണ് ഡോക്ടർ. ഒടുവിൽ സുഭാഷിണിയെ ബാല അവളുടെ വീട്ടിൽപ്പോയി കൂട്ടിക്കൊണ്ടുവന്നതു് ഗർഭച്ഛിദ്രിപ്പിച്ചുകളയാൻതന്നെയായിരുന്നു. 'അബോർഷനു'ള്ള മരുന്നു് അവൾ നേരത്തെ കഴിച്ചിരുന്നതു കൊണ്ടോ എന്തോ, ശസ്ത്രക്രിയമേശമേൽവച്ചു് ശസ്ത്രക്രിയയ്ക്കിടയിൽ അവൾ മരിച്ചു.

''ഒരു പോസ്ററ്മോർട്ടംകൂടി നടത്തി ഞങ്ങൾക്കിനി അപമാനം വരുത്തണോ'' എന്നു ചോദിച്ചുകൊണ്ടാണ് ബന്ധുക്കൾ ശവം ഏററുവാങ്ങിയതു്. പിന്നീടു് സമൂഹം ബാലയ്ക്കു നേരെ തിരിഞ്ഞു. സഹപ്രവർത്തകയായ ഡോക്ടർ സുചിത്ര മാത്രമായിരുന്നു അവൾക്ക് ധൈര്യം പകർന്നുകൊടുത്തിരുന്നതു്. ''സംശയാസ്പദമായ സാഹചര്യത്തിൽ ഒരു യുവതിയുടെ ദാരുണമരണം'' എന്നു് ഡോക്ടർ ബാലയെ കുററപ്പെടുത്തിക്കൊണ്ടു് ഒരു പത്രം. എം. എൽ. എ. യും മണ്ഡലം കമ്മിററി സെക്രട്ടറിയും മററും വീട്ടിൽ വന്നു് അവളോടു ചോദ്യശരങ്ങൾ. ഭീഷണിപ്പെടുത്തി പണം തട്ടിയെടുക്കാനുള്ള തക്കിടിയുമായി രാമുവിൻേറ വരവു്. എല്ലാററിനും പുറമെ രാഷ്ട്രീയക്കാർ ഇടപെട്ടു് സസ്പെൻഷനും.

മൂന്നാമതും രാമു പണം ആവശ്യപ്പെടാൻ ബാലയുടെ വീട്ടിൽ വന്നപ്പോൾ, അവിടെ അവരുടെ വാലിയക്കാരനും ഉപദേഷ്ടാവും എല്ലാമായ പണിക്കരമ്മാവൻ മാത്രമേ ഉണ്ടായിരുന്നുള്ളു. ബാലയെ അന്വേഷിച്ചു് ആ സമയത്തെത്തിയ ജയമോഹൻേറ മുഷ്ടികൾ അവനെ നേരിട്ടു. ബാല വന്നുകയറിയതും ജീപ്പിൽ പിന്നാലെ പൊലീസ് ഇൻസ്പെക്ടറും എത്തി. ''ഞങ്ങൾ നിങ്ങളെ അറസ്ററു ചെയ്യാനാണ് വന്നതെ''ന്നു് പറഞ്ഞുതീരാനിടയില്ല ജയമോഹൻേറ കാറു് പൊലീസ് ജീപ്പ് തടഞ്ഞുനിറുത്തിക്കൊണ്ടു് പാർക്കുചെയ്യപ്പെട്ടു. അദ്ദേഹം ജാമ്യംനിന്നു് അറസ്റ്റൊഴിവാക്കി. ''എനിക്കു വക്കാലത്തു് തരാനിഷ്ടമാണെങ്കിൽ നാളെ വീടുവരെ വരണം,'' ജയമോഹൻ പറഞ്ഞു. ബാലയ്ക്കു് അതല്ലാതെ വേറെ മാർഗ്ഗമൊന്നുമുണ്ടായിരുന്നില്ല. കേസ് പഠിക്കുന്നതിനിടയിൽ ജയമോഹൻ പറഞ്ഞു: ''തിലകൻേറ കാമുകി എൻേറയും കാമുകിയായിരുന്നു.''

## വാദത്തിനുമുമ്പ് അല്പം വീറ്

കേസിൻേറ വാദത്തിനു മുമ്പ് ജയദേവൻ ബാലയുടെ വീട്ടിൽ വന്നതു്, വാദിക്കാൻ വേണ്ട വീറും ആവേശവും ലഭിക്കാൻ വേണ്ടിയായിരുന്നു. അയാൾക്കു് വേണ്ടതു് വിസ്കിയായിരുന്നില്ല. ബാലയെ തന്നെയായിരുന്നു. വാതിലടച്ചു; ബാലയെ സമീപിച്ച ജയദേവൻ ആ നിറകണ്ണുകളിലേക്കു നോക്കിയപ്പോൾ ഒന്നും ചെയ്യാൻ കഴിയാതെ പുറത്തു പോകയാണുണ്ടായതു്. എങ്കിലും കേസിൽ ജയിച്ച ബാല, സ്വയം ജയമോഹനു് അർപ്പിക്കാൻ കഴിഞ്ഞതിൽ ആഹ്ളാദം പൂണ്ടു. ഇതിനിടയിൽ, അമേരിക്കയിൽ നിന്നു തിരിച്ചുവന്നു് ജയമോഹനിൽ നിന്നു് സംഗതികളെല്ലാം മനസ്സിലാക്കിയ തിലകൻ, പ്രിയയെ കൂട്ടിയാണ് വീട്ടിലേക്കു വന്നതു്.

ബാലയുടെ മാനസികവിഷമങ്ങൾ ഏററുവാങ്ങിയ സീമയുടേയും ബാലയിൽ ആകൃഷ്ടനായതോടെ നല്ലവനായി മാറിയ അഡ്വക്കേററ് ജയമോഹനനെ ഭംഗിയായി ആവിഷ്കരിച്ച മമ്മൂട്ടിയുടേയും ചിത്രമാണ് സന്ധ്യയ്ക്കു വിരിഞ്ഞ പൂവ്. രാമുവെന്ന വില്ലനായി മോഹൻലാലും ശ്രദ്ധേയനായിരിക്കുന്നു ഈ ചിത്രത്തിൽ. സംഭവബഹുലമായ ഈ കഥാഖ്യാനത്തിൽ നമ്പ്യാർസാറായി വന്ന പ്രതാപചന്ദ്രനും പണിക്കരമ്മാവനായി വേഷമിട്ട അടൂർഭാസിയും പ്രിയയുടെ റോളിൽ അംബികയും തിലകൻേറ വേഷത്തിൽ ശങ്കറും ജയമോഹൻേറ ചീത്തത്തത്തിൽ ദുഃഖിക്കുന്ന അമ്മയായി സുകുമാരിയും മിന്നിത്തിളങ്ങുകതന്നെ ചെയ്തു. ഉമയുടെ സുഭാഷിണിമാത്രം നന്നായില്ല. രണ്ടു പ്രസവിച്ച ഒരമ്മയെപ്പോലുണ്ട് ആ കാമുകി.

ഇളയരാജ ശബ്ദായമാനമാക്കിയ സംഗീതകോലാഹലത്തിൽനിന്നു്, യേശുദാസും ജാനകിയും കൃഷ്ണചന്ദ്രനും പാടിയ ഒ. എൻ. വി. യുടെ പാലമൃതൂട്ടുന്ന കവിത ശരിക്കും കേട്ടാസ്വദിക്കാനുള്ള വിഷമം കുറച്ചൊന്നുമല്ല. അഡ്വക്കേററ് ജയമോഹനെ, ഒരു ഗായകനും കൂടി ആക്കേണ്ടിയിരുന്നുവോ? വേണ്ടിയിരുന്നില്ലെന്ന അഭിപ്രായക്കാരാവും അധികം. ഏതായാലും ശ്യാമളയുടെ ഭാവനയിലില്ലാത്ത കോടതിരംഗങ്ങൾ തോപ്പിൽ ഭാസിയും മമ്മൂട്ടിയും കൂടി കലക്കിയിരിക്കുന്നു.



മമ്മൂട്ടി, ഭാസി, മോഹൻലാൽ—സന്ധ്യയ്ക്കു വിരിഞ്ഞപൂവ്



## ഞായറാഴ്ച മഴ പെയ്യുകയായിരുന്നു

(39–ാം പേജിൽ നിന്നു തുടർച്ച)

വളർന്നു നീളുന്ന നടപ്പാത. തൊട്ടുമുന്നിലെ കാഴ്ചകൾപോലും കാണാനാവുന്നില്ല. കടുത്ത മഞ്ഞു്. നിർമ്മല സാരികൊണ്ടു് മൂടിപ്പുതച്ചു, ചേർന്നുനടന്നു. ഒന്നും മിണ്ടാനാവുന്നില്ലായിരുന്നു. ദിനരാത്രങ്ങൾ നീണ്ട യാത്ര. തീവണ്ടി മുറിയിൽ അയാളുടെ തോളിൽ തലയർപ്പിച്ചു് മയങ്ങുന്നവളുടെ ഹൃദയമിടിപ്പു് അനുഭവിക്കാമായിരുന്നു. ജനലിലൂടെ കാഴ്ചകൾ മറഞ്ഞുകൊണ്ടിരുന്നു. പിന്നെ ജനലുകളും കാഴ്ചകളും മാറുന്നു. ഒരു ജാലകത്തിനപ്പുറം ഒരിക്കൽ ഒരു കുതിര വന്നുനിന്നിരുന്നു. അതിനു രണ്ടു തലകളുണ്ടായിരുന്നു. ഒരുതല വളരെ ശാന്തമായിരിക്കുന്നു. മറേറ തല എന്തോ ചവച്ചുകൊണ്ടിരിക്കുകയാണ്. സൂക്ഷിച്ചുനോക്കിയപ്പോൾ കുതിരയുടെ വായിൽ ഒരു ശിശുവിൻേറ കുഞ്ഞിക്കാലുകളും കൈകളും തലയുടെ ഭാഗവുമാണ്. രക്തം പൊടിഞ്ഞ മാംസത്തിനിടയിൽ കുരുന്നു് എല്ലുകൾ നിലവിളിക്കുന്നു.

വീണ്ടും തുടങ്ങിയതുപോലെതന്നെ കമ്പിയഴികളുള്ള ഒരു ജാലകം. പരുക്കൻ മെത്ത. ഭ്രാന്തന്മാർക്കുള്ള ഇടത്തേക്കാണ് പുറപ്പെടുന്നതെന്നു് നേരത്തെ അറിഞ്ഞിരുന്നു. ആരൊക്കെയാണ് കൂടെയുണ്ടായിരുന്നതെന്നു് ഓർക്കുന്നില്ല. മാഞ്ചുവട്ടിലെ ഉച്ചത്തണലിൽ നിന്നു് ചവിട്ടുകൾ കയറിയതാണ്. നിർമ്മലയുടെ ഉയർന്ന നെററിത്തടത്തെക്കുറിച്ചും നരച്ച മുടിച്ചുരുളിനെക്കുറിച്ചും ഓർക്കാൻ ശ്രമിച്ചു. അയാളുടെ ഓർമ്മകൾ നീളം വയ്ക്കാതെ ചിന്നിച്ചിതറി. ശവപ്പെട്ടിയിൽ കിടക്കുന്ന സ്ത്രീ ആരാണ്? ഒരു മാതാവിൻേറ മാറിലുള്ളിപ്പിടിച്ചു് പൊട്ടിക്കരയാൻ മാത്രം അയാൾ ആശിച്ചു.

* വെളിപാട്—അദ്ധ്യായം 12

## ചോരപുരണ്ട നിയമസഭ

(8-ാം പേജിൽനിന്നു തുടർച്ച)

കുറെ ഭരണപക്ഷത്തിൻെറയും പ്രതിപക്ഷത്തിൻെറയും ഇരിപ്പിടങ്ങൾ വേർതിരിച്ചുകൊണ്ട് വാച്ച് ആൻഡ് വാർഡ് പ്രതിരോധനിര സൃഷ്ടിച്ചുനിന്നു. ഒരു നിമിഷംകൊണ്ട് നിയമസഭാവേദി പൊലീസ് ക്യാമ്പായി മാറി. എന്തോ ഒരു യുദ്ധസന്നാഹത്തിൻെറ മട്ട്.

സഭയ്ക്കകത്തു് വാച്ച് ആൻഡ് വാർഡിനെക്കൊണ്ട് നിറച്ചതു് പ്രതിപക്ഷത്തെ പ്രകോപിപ്പിച്ചു. അതിനെച്ചൊല്ലി അവർ ബഹളംവച്ചു.

പ്രതിപക്ഷം ആവശ്യപ്പെട്ടിരുന്നതുപോലെ കേരളത്തിൻെറ ഭക്ഷ്യകമ്മി കണക്കിലെടുത്തു് റേഷൻ വിതരണത്തിന് എല്ലാ മാസവും കൂടുതൽ അരി മുടക്കംകൂടാതെ നൽകണമെന്നും മററു സംസ്ഥാനങ്ങളിൽ നിന്നും അരിവാങ്ങി വിതരണം ചെയ്യാൻ അനുവദിക്കണമെന്നും കേന്ദ്രത്തോട് അഭ്യർത്ഥിക്കുന്ന ഒരു പ്രമേയം ചൊവ്വാഴ്ച ഗവൺമെൻറ് ഭാഗത്തുനിന്നും കൊണ്ടുവരാൻ വച്ചിരുന്നു. സഭ വീണ്ടും സമ്മേളിച്ചപ്പോൾ പ്രതിപക്ഷത്തു നിന്നും ഉണ്ടായ ബഹളത്തിനിടയിൽ മുഖ്യമന്ത്രി ആ പ്രമേയം അവതരിപ്പിച്ചു. ചർച്ചയൊന്നും കൂടാതെ ഉടനേതന്നെ ഭരണപക്ഷം കൈയടിച്ച് ആ പ്രമേയം പാസായതായി അംഗീകരിച്ചു. പിന്നീടുണ്ടായതു് കെ. പി. രാമൻ, കെ. ജെ. ജോർജ്ജ്, മൂസാംകുട്ടി എന്നീ പ്രതിപക്ഷ മെമ്പർമാരെക്കൂടി സഭയിൽനിന്ന് സസ്പെൻഡ് ചെയ്തുകൊണ്ട് സഭാനേതാവിൽനിന്നുള്ള പ്രഖ്യാപനമായിരുന്നു. സസ്പെൻഷൻനടപടി അടങ്ങുന്ന പ്രമേയം മുഖ്യമന്ത്രി വായിക്കുമ്പോൾ പ്രമേയം എഴുതിയ കടലാസ് പിടിച്ചുവാങ്ങാൻ കെ. പി. രാമനും വി. കെ. രാജനും മുഖ്യമന്ത്രിയുടെ നേർക്ക് കുതിച്ചുചാടി. വാച്ച് ആൻഡ് വാർഡ് അവരെ തടഞ്ഞു. സഭയ്ക്കുള്ളിൽവച്ച് വീണ്ടും ഉന്തും തള്ളുമായി. അതുകണ്ട് ഭരണപക്ഷത്തെ ചില യുവമെമ്പർമാർ മുഖ്യമന്ത്രിയുടെ അടുത്തു് ഓടിയെത്തി. രംഗം കൂടുതൽ വഷളാകാൻ അനുവദിക്കാതെ നായനാരും ബേബിജോണും ഇടപെട്ട് ക്ഷുഭിതരായിനിന്ന പ്രതിപക്ഷ മെമ്പർമാരെ പിന്തിരിപ്പിച്ചു.

സെക്രട്ടേറിയററിന് ചുററും ഏർപ്പെടുത്തിയ നിരോധനാജ്ഞയുടെ നിഴലിലാണ് നിയമസഭ ഇന്ന് (മാർച്ച് 30) കൂടിയതു്. രാവിലെ എട്ടുമണിക്കുമുമ്പ് പ്രതിപക്ഷാംഗങ്ങൾ എം. എൽ. എ. ഹോസ്റ്റലിൽ നിന്നും ജാഥയായി തിരിച്ചു. റോഡിലും, സെക്രട്ടേറിയററ് വളഞ്ഞും നിറയെ പൊലീസായിരുന്നെങ്കിലും നിരോധനാജ്ഞ ലംഘിച്ചുവന്ന എം. എൽ. എ. മാരെ ആരും തടഞ്ഞില്ല. അവർ സെക്രട്ടേറിയററ് കവാടം കടന്ന് അകത്തു കയറിയപ്പോൾ, അവിടെയും പൊലീസായിരുന്നു. വാച്ച് ആൻഡ് വാർഡിനു പകരം സബ് ഇൻസ്പെക്ടറിൽ തുടങ്ങിയ ഉയർന്ന പൊലീസുദ്യോഗസ്ഥന്മാർ അടങ്ങുന്ന ഒരു വലിയ നിര അവിടെ എന്തിനും സന്നദ്ധരായി നിരന്നു നിന്നിരുന്നു. ജാഥയായി എത്തിയ എം. എൽ. എ. മാരെ കണ്ടതോടെ പൊലീസ് നിര ജാഗ്രത്തായി. എം. എൽ. എ.മാർ നിയമസഭാമന്ദിരത്തിൻെറ പടികയറാൻ തുടങ്ങിയതോടെ പൊലീസുകാർ മുന്നോട്ടു കുതിക്കുകയും അവരെ തടയുകയും ചെയ്തു. കഴിഞ്ഞ രണ്ടു ദിവസങ്ങളിലായി സസ്പെൻഡ് ചെയ്യപ്പെട്ട എം. എൽ. എ.മാരിൽ ചിലരും അവിടെ എത്തിയിരുന്നു. എല്ലാവരും അകത്തുകയറിയതോടെ വാച്ച് ആൻഡ് വാർഡ് സജീവമായി. അവർ എം. വി. രാഘവനെയും കെ. പി. രാമനേയും കോടിയേരി ബാലകൃഷ്ണനെയും, കെ. ജെ. ജോർജിനെയും ബലമായി പിടിച്ചു. കൂട്ടത്തിൽ മൂസാംകുട്ടിയെന്നു തെററിദ്ധരിച്ച് സി. പി. മൂസാൻകുട്ടിയെയും പൊലീസുകാർ തടഞ്ഞുവച്ചു. ഈ തടയൽ വീണ്ടും അവിടെ ഒരു യുദ്ധക്കളമൊരുക്കി. ഒരു സർക്കിൾ ഇൻസ്പെക്ടർ, കെ. ജെ. ജോർജിനെ പൂട്ടി നിറുത്തിയപ്പോൾ കെ. പി. രാമനെ പൊക്കിയെടുക്കാനായിരുന്നു ചീഫ് മാർഷലിൻെറ ശ്രമം. അടികൊണ്ട് സി. കെ. തങ്കപ്പനും, കോടിയേരി ബാലകൃഷ്ണനും വീണുപോയി. അടി നടക്കുന്നതിനിടയിൽ സമ്മേളനത്തിൻെറ തുടക്കം കുറിച്ചുകൊണ്ടു മണിമുഴങ്ങുന്നുണ്ടായിരുന്നു. നായനാരും കെ. പി. പ്രഭാകരനും ഗൗരിഅമ്മയും ഒരുവിധം അകത്തു കയറി സ്പീക്കറുടെ വേദിക്കടുത്തെത്തി. പക്ഷേ, അവിടമെങ്ങും വാച്ച് ആൻഡ് വാർഡിനെക്കൊണ്ടു നിറച്ചിരുന്നു. വരാന്തയിൽ നടക്കുന്ന അടിയുടെ കാര്യം സ്പീക്കറെ അറിയിക്കാനുള്ള ശ്രമത്തിൽ അവർ ഡെസ്കിൽ കയറിനിന്നു. പക്ഷേ, അപ്പോഴും അവർക്ക് സ്പീക്കറുമായി സംസാരിക്കാനായില്ല. ഡെസ്കിൽക്കയറിയ കെ. ആർ. ഗൗരിയെ വാച്ച് ആൻഡ് വാർഡിൽപ്പെട്ട രണ്ടുപേർ അവിടെത്തന്നെ പിടിച്ചുനിറുത്തി. ഏതാണ്ടു നാലുമിനിട്ടു നേരം അവരെ അങ്ങനെ തടഞ്ഞുനിറുത്തിയിരുന്നു. ഇതിനിടയിൽ ബില്ലുകൾ അവതരിപ്പിക്കപ്പെടുകയുംപാസാക്കപ്പെടുകയും ചെയ്തുകൊണ്ടിരുന്നു. മൂന്നു മിനിട്ടുകൊണ്ട് അതെല്ലാം പൂർത്തിയാക്കി നിയമസഭ അനിശ്ചിതകാലത്തേക്ക് പിരിഞ്ഞതായി സ്പീക്കർ പറഞ്ഞു് വേദിയിൽനിന്നിറങ്ങിപ്പോയി. അടിയേററ് എല്ലു പൊട്ടിയ തങ്കപ്പനും അവശനായ ബാലകൃഷ്ണനും ഇതിനിടയിൽ ആശുപത്രിയിലായി.

ഇതെല്ലാംകൊണ്ട് ആർക്ക് എന്തു നേട്ടമുണ്ടായി? ബുദ്ധിമുട്ടുണ്ടാക്കുന്ന ജനകീയ പ്രശ്നങ്ങൾ കഴിയുന്നത്ര സഭയിൽ ചർച്ചയ്ക്കു വരാതിരിക്കണമെന്നായിരുന്നു സർക്കാരിൻെറ ആഗ്രഹം. അതിനുവേണ്ടി ഗവൺമെൻറ് ആ പ്രശ്നങ്ങൾ ചർച്ചചെയ്യണമെന്ന പ്രതിപക്ഷത്തിൻെറ ആവശ്യത്തിൽനിന്നും കഴിയുന്നത്ര ഒഴിഞ്ഞുമാറിക്കൊണ്ടിരുന്നു. സഭയുടെ പരിഗണനയ്ക്കു വച്ചിരുന്ന പല ബില്ലുകളും ചർച്ചയ്ക്കെടുത്തിരുന്നുവെങ്കിൽ സർക്കാരിൻെറ നയവൈകല്യങ്ങളും ജനദ്രോഹങ്ങളും പൊളിച്ചുകാണിക്കാൻ പ്രതിപക്ഷത്തിന് സാധിക്കുമായിരുന്നു. അതിനു ലഭിച്ച അവസരങ്ങളെല്ലാം പാഴായിപ്പോയി. അക്കാര്യത്തിൽ ഭരണപക്ഷം വിജയിച്ചു. സർക്കാരിൻെറ പാളിച്ചകൾ ജനങ്ങൾ അറിയാതിരിക്കാൻ സാധിച്ചല്ലോ.

**മദ്യം വിഷമാണ്. മദ്യം കുടിക്കരുത് വിൽക്കരുത് ഉണ്ടാക്കരുത്. മദ്യപാനം മാരകമായ സിറോസ്സിസ് ലിവർ എന്ന രോഗത്തിനു് കാരണമാണ്.**

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

**ഡോ: ജി. വേലായുധൻ എം. ഡി.**

## മിസസ് ജെ. ലി.—പാലാ

**ചോദ്യം:**

ഞാൻ ഒരു ഗർഭിണിയാണ്. ഇനി തൽക്കാലം കുട്ടികൾ വേണ്ടെന്ന അഭിപ്രായമാണ് ഞങ്ങൾക്കുള്ളത്. ആയതിനാൽ ഞങ്ങൾ ലൈംഗികബന്ധത്തിൽ ഏർപ്പെടുമ്പോൾ നിരോധ് ഉപയോഗിക്കുന്നതിൽ തകരാറുണ്ടോ?

**ഉത്തരം:**

ഗർഭകാലത്തു ഗർഭനിരോധമാർഗ്ഗങ്ങൾ ഉപയോഗിക്കേണ്ടതില്ല. പ്രസവാനന്തരം വീണ്ടും ഗർഭധാരണം ഉണ്ടാകാതിരിക്കാൻ 'നിരോധ്' ഉപയോഗിക്കാവുന്നതാണ്. അതു കാരണമായി തകരാറുകൾ ഒന്നും സംഭവിക്കുകയില്ല. സൂക്ഷിച്ചുപയോഗിച്ചില്ലെങ്കിൽ പരാജയസാദ്ധ്യത കൂടുതലാണെന്നു മാത്രം.

## മിസസ് നായർ—തിരുവനന്തപുരം

**ചോദ്യം:**

22 വയസ്സായ രണ്ടു കുട്ടികളുടെ മാതാവാണ് ഞാൻ. ഭർത്താവിനു് 34 വയസ്സ്. അടുത്ത കാലത്തായി എന്റെ ഭർത്താവിൽ ലൈംഗികാസക്തി വളരെ കൂടിയിരിക്കുന്നു. രാത്രിയായാൽ ഇപ്പോൾ എനിക്കു പേടിയാണ്. മൃഗീയമായ കാമാസക്തി പൊടുന്നനേ ഉണ്ടാകുന്നതിനു് മാനസികമായ വല്ല കാരണവുമുണ്ടോ?

**ഉത്തരം:**

സാധാരണമായ ലൈംഗികബന്ധം നടത്തിക്കൊണ്ടിരുന്ന ഒരാളിനു പെട്ടെന്ന് ലൈംഗികാസക്തി കൂടുകയും മൃഗീയമായി ഭാര്യയോടു പെരുമാറുകയും ചെയ്യുന്നതിനു പല കാരണങ്ങൾ ഉണ്ടായിരിക്കാം. മാനസികമായ രോഗങ്ങളുടെ ഫലമായി സംഭവിക്കാം; ഭാര്യയോടുള്ള എന്തെങ്കിലും വൈരാഗ്യബുദ്ധികൊണ്ടാവാം. ഭാര്യയിൽ ലൈംഗികപരമായി എന്തെങ്കിലും സംശയം, ചാരിത്ര ശുദ്ധിയിൽ—ഉണ്ടായാലും ഇങ്ങനെ പെരുമാറാൻ ഇടയുണ്ട്. ലൈംഗികകാര്യങ്ങളിൽ ഭർത്താവിന്റെ ഇഷ്ടാനിഷ്ടങ്ങൾക്കനുസരണമായി സഹകരിക്കാൻ ഭാര്യയ്ക്കു കഴിയാത്തതുകൊണ്ടും സഹകരിക്കാൻ കൂട്ടാക്കാത്തതുകൊണ്ടും ഇങ്ങനെ ഉണ്ടാകാം. മദ്യപിക്കുന്നതുകൊണ്ടുമാവാം. നിങ്ങൾക്കിതിന്റെ യഥാർത്ഥ കാരണം മനസ്സിലാക്കാൻ കഴിയുന്നില്ലെങ്കിൽ ഒരുമാനസിക രോഗവിദഗ്ധനെ സമീപിച്ചു കാരണം കണ്ടുപിടിക്കണം.

## മിസസ് പി. കെ.—വർക്കല

**ചോദ്യം:**

ഞാൻ ഇപ്പോൾ ആറു മാസം ഗർഭിണിയാണ്. ഈ Stage–ൽ ലൈംഗികമായി എത്രമാസം വരെ ബന്ധപ്പെടാം. അങ്ങനെ ബന്ധപ്പെട്ടാൽ ഗർഭസ്ഥ ശിശുവിനെ അതു ബാധിക്കുമോ?

**ഉത്തരം:**

ഗർഭച്ഛിദ്രം സംഭവിക്കുന്നതിനും മാസംതികയാതെ പ്രസവിക്കുന്നതിനുമുള്ള ഒരു പ്രധാന കാരണം, ഗർഭകാലത്തു ലൈംഗിക വേഴ്ചയിൽ ഏർപ്പെടുന്നതാകുന്നു. അതിനാൽ 28–30 വയസ്സു കഴിഞ്ഞു് ആദ്യമായി ഗർഭം ധരിക്കുന്നവരും, വന്ധ്യത അനുഭവിച്ചിട്ട് ഗർഭം ധരിക്കുന്നവരും, നേരത്തേ ഗർഭച്ഛിദ്രം ഉണ്ടായിട്ടുള്ളവരും, ഗർഭാരംഭത്തിൽ ഗർഭച്ഛിദ്രത്തിന്റെ ലക്ഷണങ്ങൾ കണ്ടിട്ടുള്ളവരും ഗർഭകാലത്തു ലൈംഗികബന്ധം ഉപേക്ഷിക്കേണ്ടതാണ്. ചില സ്ത്രീകൾക്ക്, ഗർഭകാലത്തു ലൈംഗികബന്ധം പ്രയാസകരമായിക്കാണുന്നു. അങ്ങനെയുള്ളവർ ലൈംഗികബന്ധം ഒഴിവാക്കുന്നതാണ് നല്ലതു്. മറ്റുള്ളവർക്ക് ആറേഴ് മാസംവരെ ലൈംഗികബന്ധത്തിൽ ഏർപ്പെടാവുന്നതാണ്. അതുകാരണമായി ശിശുവിനു തകരാറുകൾ ഒന്നും സംഭവിക്കുകയില്ല.

## മി. ജി.—തിരുവനന്തപുരം

**ചോദ്യം:**

ഞാൻ വിവാഹിതനായിട്ട് മൂന്നു വർഷമായി. ഒന്നര വയസ്സുള്ള മകൾ ഉണ്ട്. ഈ അടുത്ത കാലത്തായി ഒരു കിംവദന്തി, മകൾ, ഒരു ജാരസന്തതിയാണെന്ന്. ഒന്നര വയസ്സായ ഈ കുഞ്ഞിന്റെ പിതൃത്വം രക്തപരിശോധനയിൽ സംശയാതീതമായി തെളിയിക്കാൻ പററുമോ? ഈ ധർമ്മസങ്കടത്തിൽനിന്നും എന്നെ രക്ഷിക്കൂ.

**ഉത്തരം:**

രക്തം പരിശോധിച്ചാൽ ചിലപ്പോൾ ഒരാൾ ഒരു കുഞ്ഞിന്റെ പിതാവായിരിക്കയില്ല എന്നു പറയാൻ കഴിഞ്ഞെന്നു വരും. കിംവദന്തികൾക്കു വശംവദനായി സംശയങ്ങൾ വളർത്തി, നിങ്ങളും നിങ്ങളുടെ കുടുംബവും നശിച്ചു പോകാതിരിക്കാൻ ശ്രദ്ധിക്കണം. അതിനാൽ ഈ സംശയം പാടെ ഉപേക്ഷിച്ച് സന്തോഷവും സമാധാനവുമായി കഴിയാൻ ശ്രമിക്കണം. നിങ്ങൾ ഒരു മനോരോഗ വിദഗ്ധനെ സമീപിക്കുന്നതു് സംശയനിവൃത്തിക്കുപകരിക്കുമെന്നുതോന്നുന്നു.

Published by M. S. Sreenivasan on behalf of Laisa Publications Private Ltd Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 8126996
NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000
BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

CALCUTTA - Mr. J. S. Jogi
Phone: Office 448926 Res: 432667

MADRAS-Mrs. Nirmala Menon
Phone: Office 86649 Res: 81407

HYDERABAD - Mr. S. Shankara narayana
Phone: Res : 65700
COCHIN-Mrs. Mangala Nayak
Phone: Office 37228 Res: 37234